# ഭൂവിൽ വിടർന്ന ദേവലോകം

കെ. വി. മാമ്മൻ കോട്ടയ്ക്കൽ

പ്രസാധകർ:

കോട്ടയ്ക്കൽ പബ്ളിഷേഴ്സ്

പി. ബി. 10, മാങ്ങാനം, കോട്ടയം 686 018 കേരളം

ഫോൺ: 0481 - 2578936



## കെ. വി. മാമ്മൻ

ജനനം 1930 ൽ പത്തനംതിട്ടയിൽ. പിതാവ് എം. വർഗീസ് കോട്ട യ്ക്കൽ, തുമ്പമൺ. മാതാവ് മറിയാമ്മ. ബിരുദ ബിരുദാനന്തര പഠനത്തിനു പുറമേ നാഗ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് 1960-ൽ ജേർണലിസം ഡിപ്ലോമാ കരസ്ഥമാക്കി. മലയാള മനോരമയിൽ 40-ഉം ചർച്ച് വീക്കിലി യിൽ 50-ഉം വർഷം പത്രാധിപ സമിതി അംഗമായിരുന്നു. 'മലങ്കര സഭ' മാസികയുടെ മുൻ പത്രാധിപ സമിതി അംഗം. 45 വർഷം പുതുപ്പള്ളി നിലയ്ക്കൽ പള്ളി സണ്ടേസ്കൂൾ അദ്ധ്യാപകനായിരുന്നു. മലങ്കരസഭ യിലെ കാതോലിക്കാമാർ, ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ, റീത്തു പ്രസ്ഥാനം, സഭാകവി സി. പി. ചാണ്ടി, പരിശുദ്ധ ഔഗേൻ ബാവാ, പാമ്പാടി തിരുമേനി, വട്ടശ്ശേരിൽ തിരുമേനി, ബിഷപ്പ് വാൽഷ്, 2000 വർഷം പിന്നിട്ട മലങ്കരസഭ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, പുത്തൻകാവ് കൊച്ചുതിരുമേനി, യാച്ചാരം, ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും, മലങ്കര വർഗീസും ആനപ്പാപ്പിയും മുതലായി സഭാ ചരിത്ര-ജീവചരിത്രപ്രധാനങ്ങളായ നാൽപ്പതിൽപരം ഗ്രന്ഥങ്ങളുടെ കർത്താവ്.

ഭാര്യ ലീലാമ്മ മാമ്മൻ മാങ്ങാനം മന്ദിരം ആശുപത്രിയിലെ ലേയാമ്മ മെമ്മോറിയൽ നഴ്സിംഗ് സ്കൂൾ മുൻ പ്രിൻസിപ്പൽ. മക്കൾ വറുഗീസ് മാമ്മൻ (ആനന്ദ് ട്രാൻസ്പോർട്ട്), അഡ്വ. മോഹൻ മാമ്മൻ, ഡോ. അനിത മേരി തോമസ് (അണുശക്തി വകുപ്പ്)

വിലാസം: കോട്ടയ്ക്കൽ, മാങ്ങാനം, കോട്ടയം - 18 ഫോൺ: (0481) 2578936

# അവതാരിക

ഒരു പുസ്തകത്തെ പൊതുജന സമക്ഷം അവതരിപ്പിക്കുക എന്ന ദൗത്യമാണല്ലൊ ഗ്രന്ഥാവതാരകന്റേത്. "ഭൂവിൽ വിടർന്ന ദേവലോകം" എന്ന ഈ ഗ്രന്ഥം ആദിയോടന്തം വായിക്കുവാനും അവതരിപ്പിക്കുവാനും കിട്ടിയ അവസരത്തെ ഞാൻ വലിയ ഭാഗ്യവും അംഗീകാരവുമായി കാണുന്നു. ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്നതുപോലെ മലങ്കരസഭാ ആസ്ഥാനം ആദ്യ നൂറ്റാണ്ടിൽ നിലനിന്നുവെന്ന് വിശ്വസിക്കപ്പെടുന്ന പാലൂർ-ചാട്ടുകുളങ്ങര ദേശക്കാരനെന്ന നിലയിലും പത്തൊമ്പതാം നൂറ്റാണ്ടിൽ സഭാ ആസ്ഥാനം സഭയുടെ പൊതുസ്വത്തായ പഴയസെമിനാരിയിൽ സ്ഥാപിക്കുകയും പില്ക്കാലത്ത് സഭാ ആസ്ഥാനത്തിനും അടിസ്ഥാനത്തിനും വേണ്ടി പടപൊരുതുകയും ചെയ്ത രണ്ട് പിതാക്കന്മാരുടെയും വംശാവലിയിൽ ഉൾപ്പെടുവാൻ ദൈവകൃപയാൽ ഭാഗ്യം ലഭിച്ചവനെന്ന നിലയിലും സർവ്വോപരി ഇങ്ങനെ ഒരു ഗ്രന്ഥരചന നടക്കണമെന്ന് ആഗ്രഹിച്ച ഒരു സഭാചരിത്ര വിദ്യാർത്ഥിയെന്ന നിലയിലുമാണ് ഈ ഗ്രന്ഥത്തെ ഞാൻ ആസ്വദിച്ചത്.

മലങ്കരസഭയുടെ സാംസ്കാരിക ചരിത്രത്തെ, ദേശ-ഭാഷാ-സംസ്കാരങ്ങളുടെ പശ്ചാത്തലത്തിൽ ആധികാരികമായി അവതരിപ്പിക്കുവാൻ കഴിവുള്ള ബഹു. ഡോ. ജോസഫ് ചീരനച്ചന്റെ സഹകരണത്തോടുകൂടി സഭാചരിത്ര ശാഖയിൽ ഒരു പക്ഷേ ഇന്ന് ഏറ്റവും അധികം രചനകളും പ്രസാധനങ്ങളും നടത്തുന്ന കെ. വി. മാമ്മൻ തയ്യാറാക്കിയിരിക്കുന്ന മറ്റൊരു മനോഹരമായ കൃതിയാണിത്. ഡോ. ജോസഫ് ചീരനച്ചൻ സൂക്ഷ്മദൃക്കാണ്. മറ്റു പലരുടെയും ശ്രദ്ധയിൽപ്പെടാത്തതും എന്നാൽ മലങ്കരസഭാ ചരിത്രത്തിൽ അതീവ പ്രാധാന്യം അർഹിക്കുന്നതുമായ ഒട്ടനവധി രേഖകളും സംഭവങ്ങളും അദ്ദേഹം വെളിച്ചത്തു കൊണ്ടുവരികയും ഉത്തരം കിട്ടാതെ കിടന്നിരുന്ന ഒരുപാട് ചോദ്യങ്ങൾക്ക് അവ വച്ചു വായിക്കുമ്പോൾ ഇന്ന് കൃത്യതയാർന്ന ഉത്തരങ്ങൾ ലഭിക്കുകയും ചെയ്യുന്നുമുണ്ട്. കണ്ടനാട് ഗ്രന്ഥവരി, മലങ്കര ഓർത്തഡോക്സ് സഭാചരിത്രം എന്നിവ അവയിൽ എടുത്തു പറയേണ്ട കൃതികളാണ്.

"പാലൂർ-ചാട്ടുകുളം മുതൽ ദേവലോകം വരെ" എന്നു വേണമെങ്കിൽ വിപുലപ്പെടുത്താവുന്നതാണ് ഈ കൃതിയുടെ തലവാചകമെന്ന് വായിക്കുന്നവർക്ക് ബോധ്യപ്പെടും. എന്നാൽ സഭാ ആസ്ഥാനത്തിന് ആധുനിക സഭാചരിത്രത്തിൽ ദൈവം നൽകിയ ദേവസ്ഥാനമായ "ഭൂവിൽ വിടർന്ന ദേവലോകം" എന്നാണ് പേർ നൽകിയിരിക്കുന്നത്. ഇത് ചിന്തോദ്ദീപകമാണ്. സ്വതന്ത്ര കാതോലിക്കേറ്റിലേക്ക് വളർന്ന പ. സഭയുടെ ആസ്ഥാനമായ ദേവലോകത്തിന്റെ പ്രതിരൂപങ്ങളും ഭാവങ്ങളുമായിരുന്നു

പാലൂർ, കൊടുങ്ങല്ലൂർ, അങ്കമാലി, നിരണം മുതലായ മറ്റെല്ലാ കേന്ദ്രങ്ങളുമെന്ന് മനോഹരമായ ഒരു വിവക്ഷയും ഇവിടെ ഉണ്ടായി വരുന്നു.

പതിനാറാം നൂറ്റാണ്ടിനു മുമ്പ് മലങ്കരസഭയുടെ ചരിത്രത്തിന് രേഖകളില്ലെന്നും ആയതിനാൽ പോർട്ടുഗീസുകാർ ഉണ്ടാക്കിയ കള്ളരേഖകൾ നമുക്ക് ഏറ്റുപാടാമെന്നും പ്രഗല്ഭരായ മലങ്കരസഭാ ചരിത്രകാരന്മാർപോലും (കത്തോലിക്കാ സ്ഥാപനങ്ങളിലും റോമൻ പാരമ്പര്യാധിഷ്ഠിതമായ പണ്ഡിതന്മാരുടെ ചിന്താധാരകളിലും പഠിച്ചവർ) ചിന്തിക്കുകയും അത്തരമൊരു ചരിത്രത്തെ കാനോനീകരിക്കുകയും ചെയ്ത സംഭവങ്ങൾ ചരിത്ര വിദ്യാർത്ഥികൾക്ക് അപരിചിതമല്ലല്ലോ. അവിടെയാണ് ഒന്നാം നൂറ്റാണ്ടിൽ പാലൂർ-ചാട്ടുകുളങ്ങര ദേശത്ത് ആരംഭിച്ചതും കാലികമായി നിരവധി സാംസ്ക്കാരിക പ്രക്രിയകളിലൂടെ വികാസം പ്രാപിച്ചതുമായ ഒരു തനതു പാരമ്പര്യം ഈ നാടിനും സഭയ്ക്കും ഉണ്ടെന്നും ഗ്രന്ഥത്തിൽ സൂചിപ്പിക്കുന്നത്. പേറദ്യൂത്തോമാരും ജാതിക്കുകർത്തവ്യന്മാരും ആദ്യം അർക്കദിയോക്കന്മാരും പിന്നീട് മാർതോമ്മാമാരും ദീവന്നാസ്യോസുമാരും ബസ്സേലിയോസുമാരുമൊക്കെയായി മാറി. അതെല്ലാം വളർച്ചയുടെ ഭാഗവും ഭാവങ്ങളുമാണ്. ദിവ്യവും ദീപ്തവുമായ ഒരു പാരമ്പര്യം കെട്ടിലും മട്ടിലും ഈ സഭയ്ക്ക് ഉണ്ടായിരുന്നുവെന്ന് തെളിയിക്കുവാൻ ഈ ഗ്രന്ഥത്തിന് കഴിയുന്നുണ്ട്.

ഒന്നാം നൂറ്റാണ്ടു മുതൽ ഇരുപത്തിയൊന്നാം നൂറ്റാണ്ടു വരെ വളർന്നു നിൽക്കുന്ന 'മലങ്കര സുറിയാനിസഭ'യുടെ ആസ്ഥാനങ്ങളെ കുറിച്ചാണ് ഡോ. ചീരനച്ചൻ പ്രധാനമായും ആദ്യഭാഗത്ത് ഉപന്യസിച്ചിരിക്കുന്നത്. അതോടൊപ്പം ആ സ്ഥാപനത്തിന്റെ വളർച്ച ഭംഗിയായി വരച്ചു കാണിക്കുന്നുമുണ്ട്. ഒറ്റ വാക്കിൽ പറഞ്ഞാൽ സഭാ ഭരണാധിപൻ ഏതു പ്രദേശത്തു നിന്നു വരുന്നുവോ ആ ദേശത്തെ അദ്ദേഹത്തിന്റെ ഇടവകപ്പള്ളി സഭാകേന്ദ്രമായിത്തീരുന്ന ഒരു പ്രവണതയാണ് മലങ്കരയിൽ ഉണ്ടായിരുന്നത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മറിച്ചൊരു ചിന്ത ഉണ്ടാവുകയും തെക്കും വടക്കുമെന്ന ചിന്തയെ കോട്ടയത്ത് ഏകീകരിച്ച് പഴയസെമിനാരിയായും തുടർന്ന് ദേവലോകമായും സഭാ ആസ്ഥാനത്തെ മാറ്റുകയും ചെയ്ത ദൈവത്തിന്റെ കൃപയെ ഓർത്ത് ഏതൊരു സഭാസ്നേഹിയും ദൈവത്തെ സ്തുതിക്കുവാൻ ഈ ഗ്രന്ഥം ഒരു കാരണമാകും.

'അന്വേഷിച്ചു കണ്ടെത്തി' എന്ന അടുത്ത അദ്ധ്യായത്തിൽ പഴയസെമിനാരിയിൽ നിന്നും ദേവലോകത്തേയ്ക്ക് സഭാ ആസ്ഥാനം മാറുവാനുണ്ടായ സാഹചര്യവും അത് യാഥാർത്ഥ്യമാക്കിത്തീർത്ത ദൈവത്തിന്റെ കരുതലും ആയതിനായി അഹോരാത്രം യത്നിച്ച മലങ്കര സഭാരത്നങ്ങളായ കെ. സി. മാമ്മൻ മാപ്പിള, എം. ചാക്കോപ്പിള്ള, എം. സി.

മാത്യു, പി. സി. എബ്രഹാം തുടങ്ങിയ സഭാസ്നേഹികളായ നേതാക്ക ളേയും എല്ലാറ്റിനും പ്രാർത്ഥനയുടെയും നിശ്ചയദാർഢ്യത്തിന്റെയും അക മ്പടിയായി നിന്ന ആധുനിക മലങ്കരസഭയുടെ മോശ എന്ന് സംശയലേ ശമെന്യേ വിശേഷിപ്പിക്കാവുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരു മേനിയെയും കെ. വി. മാമ്മൻ വേണ്ടവിധം ആദരപൂർവ്വം അവതരിപ്പിച്ചിരി ക്കുന്നു.

ഡോ. തോമസ് മാർ മക്കാറിയോസ് ആയിത്തീർന്ന കെ. സി. തോമസ് ശെമ്മാശ്ശന് ദേവലോകത്തു തന്നെ അന്ത്യവിശ്രമമടയുവാൻ ദൈവം നൽ കിയ കൃപയെ ഓർക്കുന്നു. സഭാ ആസ്ഥാനത്തിനു വേണ്ടി മറ്റുള്ളവ രുടെ 'കാൽക്കീഴിൽ' കിടക്കുവാൻ മടിക്കാതിരുന്ന മടുക്കാനി കുട്ടായി യുടെയും, വിധവയായ സെന്റ് ജോർജ് മറിയാമ്മയുടെയും മറ്റ് അനേക രുടെയും ത്രസ്സിപ്പിക്കുന്ന സംഭവ കഥകൾ ഈ ഗ്രന്ഥകർത്താവ് പുറ ത്തുകൊണ്ടുവരുന്നു. 'കാതോലിക്കേറ്റ് അരമന ഇന്ന്' എന്ന അദ്ധ്യായ ത്തിലൂടെ തൈക്കൂട്ടത്തിൽ ഗീവർഗീസ് റമ്പാച്ചൻ വളർച്ചയുടെ ഒരുപിടി പടവുകളിലേക്ക് നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നുണ്ട്.

1950-കളിൽ നിന്നും അറുപതുകളിൽ നിന്നും സഭ എല്ലാ അർത്ഥ ത്തിലും വളരെ വളർന്നു. ആനുപാതികമായ ഒരു വളർച്ച സഭയുടെ ഭരണക്രമത്തിലും അടിസ്ഥാന സൗകര്യ വികസന പ്രക്രിയയിലും ഉണ്ടാ യിട്ടുണ്ടോ എന്ന് കൂട്ടായി ചിന്തിക്കണം. ലോകം മുഴുവൻ വ്യാപിച്ചു കിട ക്കുന്ന ഈ സഭയ്ക്ക് ആധുനിക മാധ്യമ-സംവേദന സംവിധാനങ്ങൾ അന്യമെന്നു വന്നുകൂടാ. ഓലയും എഴുത്താണിയും മാറി പേപ്പറും പേന യുമായ ഒരു കാലം. അതിൽ നിന്നും ഓഫീസ് സംവിധാനത്തിലേക്ക് വളർന്നു. കംപ്യൂട്ടർ എന്ന ഓഫീസ് സഹായി വന്നു. ഫോൺ, ഫാക്സ്, ഇന്റർനെറ്റ് എന്നിങ്ങനെ അത്യാധുനിക സംവിധാനങ്ങൾ ഉണ്ടായി. ഇനിയും അതത് മെത്രാസന കേന്ദ്രങ്ങളിൽ ഇരുന്നുപോലും അത്യാവ ശ്യത്തിന് വീഡിയോ കോൺഫ്രറൻസിങ്ങ് പോലുള്ള സംവിധാനങ്ങളിൽ സഭാനേതൃത്വത്തിന് ഒത്തുചേരുവാൻ സാധിക്കുന്നവിധത്തിൽ ഉടൻ കാര്യങ്ങൾ വളരണം. പണിയാരംഭിച്ചിരിക്കുന്ന സെക്രട്ടേറിയറ്റ് കെട്ടിടം 2012-നു മുമ്പ് സഭയ്ക്ക് അഭിമാനിക്കാവുന്ന ഒരു കേന്ദ്ര ഓഫീസ് സമു ച്ചയമായി മാറണം. വ്യക്തിപരമായ കാര്യങ്ങൾക്കും അനാവശ്യ പ്രസ്ഥാ നങ്ങൾക്കും വേണ്ടിയുള്ള പണപ്പിരിവുകൾ നിർത്തി സഭയുടെ പൊതു ആവശ്യങ്ങൾക്കു വേണ്ടി വിശ്വാസികളെ സമീപിച്ചാൽ ഒരു ദിവസം കൊണ്ട് നടക്കാവുന്ന കാര്യമാണത്.

ചിന്താധാരകളിൽ നമുക്ക് മാറ്റമുണ്ടാവണം. വിധവമാരുടെ പണം വാങ്ങുന്നവർ സ്ത്രീകൾക്ക് അർഹമായ സ്ഥാനം ഭരണഘടനപ്രകാരം തന്നെ സഭയിൽ ഏർപ്പെടുത്തുവാൻ താമസിക്കരുത്.

വി. മാർത്തോമ്മാ ശ്ലീഹായെയും തോമ്മാ ശ്ലീഹാ മുതൽ ഇന്നയോളം പ. സഭയെ മേയിച്ചു ഭരിച്ച എല്ലാ പിതാക്കന്മാരെയും എല്ലാ പൂർവ്വിക രെയും സ്മരിക്കുവാനുള്ള സംവിധാനം ഉണ്ടാകണം. 20–ാം നൂറ്റാണ്ടിനു മുമ്പും, തോമ്മാ ശ്ലീഹാ മുതൽ അനേകം പരിശുദ്ധന്മാരും ശുദ്ധിമതി കളും ഉണ്ടായിരുന്നുവെന്നും അവരിൽ നിന്നാണ് ഇന്ന് നാം അറിയുന്ന പരിശുദ്ധന്മാർ രൂപം പ്രാപിച്ചതെന്നും അവരില്ലായിരുന്നുവെങ്കിൽ ആധു നിക മലങ്കരസഭ എന്ന ഒരു സ്ഥാപനം ഉണ്ടാകുമായിരുന്നില്ല എന്നും നാം മനസ്സിലാക്കുകയും അവരെയെല്ലാം പൊതുവായി വി. തുബ്ദേനു കളിലും പ്രാർത്ഥനകളിലും ഓർക്കുകയും പെയ്യുന്ന സംവിധാനം ഉണ്ടാ കണം. ഡിസംബർ 18 മുതൽ 21 വരെയുള്ള ദിവസങ്ങൾ രക്തസാക്ഷി ത്വദിനങ്ങളും പൂർവ്വിക സ്മരണാ ദിനങ്ങളുമായി സഭയാകമാനം ആഘോ ഷിക്കണം. ഡിസംബർ 21 ഉം ജൂലൈ മൂന്നും എല്ലാം ആഘോഷിക്കപ്പെ ടണം. ഡിസംബർ 21 മാർത്തോമ്മാ ശ്ലീഹായുടെ പരിപാവനമായ രക്ത സാക്ഷിത്വ ദിനമാണെങ്കിൽ ജൂലൈ മൂന്ന് മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തെ ലോകം മുഴുവൻ ആദരിച്ച ദിവസമായി നാം കാണു കയും മലങ്കരസഭ ആയതിൽ അഭിമാനിക്കുകയും ചെയ്യണം.

മലങ്കരസഭ ഇന്നും അതിശീഘ്രം വളർന്നുകൊണ്ടിരിക്കുകയാണ്. പുതിയ ഭദ്രാസനങ്ങൾ, ദേവാലയങ്ങൾ, സെമിനാരികൾ, മിഷൻ സെന്റ റുകൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആശ്രമങ്ങൾ എന്നിങ്ങനെ പോകുന്നു ആ വികസന നിര. മറ്റു സഭകളിൽ നിന്നും കടംകൊണ്ട് വളർന്നുവരുന്ന നമ്മുടെ കലാ – ആരാധനാ സംവിധാനങ്ങളോടൊപ്പം തന്നെ ഭാരതീയ ത്തനിമയുള്ള ഒരു മലങ്കരസഭാ സംവിധാനം ഉണ്ടാക്കിയെടുക്കുന്നതി നെക്കുറിച്ച് നാം ചിന്തിക്കണം. ഉദാഹരണത്തിന് കെനിയയിൽ മല ങ്കരസഭയ്ക്ക് ഒരു ദേവാലയം പണിയണമെങ്കിൽ സഭയുടെ ഒരു ഔ ദ്യോഗിക വെബ് സൈറ്റിൽ കയറിയാൽ വിവിധ സ്കെയിലുകളിലുള്ള മാതൃകകൾ ലഭ്യമാകണം. ആരാധനയ്ക്ക് ആവശ്യമായ പുസ്തകങ്ങൾ ആവശ്യമായ ഭാഷകളിൽ അച്ചടിച്ചും സോഫ്റ്റ് കോപ്പിയായി വെബ്സൈ റ്റിലും ലഭ്യമാകണം. ഒരു ദേവാലയത്തിൽ ഉപയോഗിക്കുന്നതിനാവശ്യ മായ എല്ലാ പള്ളിവസ്തുക്കളും ഇ – ഷോപ്പിങ്ങിലൂടെ ഓർഡർ കൊടു ക്കുവാനും അവ മനോഹരവും കാനോനികവുമായവിധത്തിൽ ഉണ്ടാക്കി ആവശ്യക്കാർക്ക് എത്തിച്ചുകൊടുക്കുവാനും ഉതകുന്ന ഒരു ഫാക്ടറി തന്നെ സഭയ്ക്ക് ഉണ്ടാകണം. നമ്മേക്കാളും ആളിലും അർത്ഥത്തിലും ചെറുതായ മറ്റു പല സഭകൾക്കും ഇത്തരം സൗകര്യങ്ങൾ ഇന്നുണ്ടെന്ന് നാം ഓർക്കണം.

ദൈവകൃപയാൽ നാം വളരുന്നുണ്ട്; എന്നാൽ ഇനിയും തഴച്ചു വളരു വാനുള്ള ആളും അർത്ഥവും ദൈവ കടാക്ഷവും നമുക്കുണ്ട്. ആയത്

ഉപയോഗിക്കുവാൻ നമുക്ക് കഴിയണം. കക്ഷിവഴക്കല്ല നമ്മുടെ ശത്രു (ആയത് എത്രയും നേരത്തെ അവസാനിക്കുന്നത് നല്ലതു തന്നെ); മറിച്ച് നമ്മുടെ അലംഭാവവും സ്വാർത്ഥതയുമാണ് മുഖ്യ ശത്രുക്കൾ എന്ന് നാം തിരിച്ചറിയണം.

സഭാസ്നേഹത്തെ വർദ്ധിപ്പിക്കുന്ന, പൂർവ്വസൂരികളുടെ മുന്നിൽ കൂപ്പു കൈകളോടെ തൊഴുന്ന, രോമാഞ്ചമണിയിക്കുന്ന ഒരു അനുഭവമാണ് "ഭൂവിൽ വിടർന്ന ദേവലോകം." അനേകംപേർ ഈ ഗ്രന്ഥം വായിക്കണം എന്ന് ആഗ്രഹിക്കുന്നു. നമ്മുടെ കർത്താവ് ചോദിച്ചതുപോലെ "കുഞ്ഞു ങ്ങളെ, കൂട്ടുവാൻ എന്തെങ്കിലും ഉണ്ടോ" എന്ന ചോദ്യത്തിനു മുമ്പിൽ ശുഭ്രവസ്ത്രധാരിയായി നിൽക്കുന്ന ദൈവത്തിന്റെ സഭയെ മഹത്വ മണ വാട്ടിയായി തീർക്കുവാൻ ഇനിയും സഭയിൽ വരുന്ന എല്ലാ പിതാക്ക ന്മാർക്കും വിശ്വാസികൾക്കും സാധ്യമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

കെ. വി. മാമ്മന്റെ രചനാ - പ്രസാധനപാടവം ഇനിയും ഇത്തരം അനേക ഗ്രന്ഥങ്ങൾക്ക് ജന്മമേകട്ടെ.

മാർത്തോമ്മാ ശ്ലീഹാ മുതൽ ഇന്നയോളം മലങ്കരയെ മേയിച്ചു ഭരിച്ച എല്ലാ പിതാക്കന്മാരുടെയും മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് സവിനയം സഭാചരിത്ര പ്രധാനമായ ഈ ഗ്രന്ഥം അനുവാചകരുടെ മുന്നിൽ അവതരിപ്പിക്കുന്നു.

**ഫാ. ഡോ. ജോർജ്ജ് പുലിക്കോട്ടിൽ**

കുന്നംകുളം
21-12-2009



# ആമുഖം

ഒന്നര നൂറ്റാണ്ടോളം മലങ്കരസഭയുടെ ഭരണതലത്തിലെ ശരണ ശൈലമായിരുന്ന വൈദികസെമിനാരിയെപ്പറ്റി "പഴയസെമിനാരി: മലങ്കര സഭയുടെ പവിത്രഹൃദയം" എന്ന എന്റെ പുതിയ പുസ്തകം വായിച്ച ശേഷം അതിനെ ആത്മാർത്ഥമായി പ്രശംസിക്കുകയും ഹൃദയംഗമമായി പ്രകീർത്തിക്കുകയും ചെയ്തശേഷം ഓർത്തഡോക്സ്-മാർത്തോമ്മാ സഭകളിൽപ്പെട്ട അഭ്യുദയകാംക്ഷികളായ ചില വൈദിക പ്രമുഖരും സമുന്നത വ്യക്തികളും ടെലിഫോണിലൂടെയും കത്തുകളിലൂടെയും ഗ്രന്ഥ കർത്താവിനെ അഭിനന്ദിക്കുകയുണ്ടായി. അങ്ങനെ അകമഴിഞ്ഞ അഭിനന്ദനങ്ങൾ അറിയിച്ചവരിൽ എന്റെ ആത്മസുഹൃത്തും ദീർഘകാലം മലയാള മനോരമയിലെ പ്രമുഖ സഹപ്രവർത്തകരിൽ ഒരാളും "മലങ്കര സഭാക്കേസുകളുടെ സമഗ്ര സമാഹാരം" എന്ന ചരിത്ര പ്രധാന കൃതിയുടെയും പ്രശസ്തമായ "ലോ ഡിക്ഷനറി-ഇംഗ്ലീഷ് മലയാളം" എന്ന നിയമ നിഘണ്ടുവിന്റെയും കർത്താവും നിയമവിശാരദനും സർവ്വോപരി പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവായുടെ കുടുംബാംഗവുമായ കെ. മാത്തൻ ബി. എസ്. സി.; ബി. എൽ. മറ്റാരും തൽക്കാലം കൈവയ്ക്കാനിടയില്ലാത്ത "ദേവലോകം അരമന"യുടെ ഒരു സമഗ്ര സചിത്ര ചരിത്രം കൂടി രചിക്കണമെന്നും അതിൽ മലങ്കരസഭയുടെ ആരംഭം മുതലുള്ള ഭരണ സിരാകേന്ദ്രങ്ങളെപ്പറ്റിയുള്ള വിവരണം ഉൾക്കൊള്ളിക്കണമെന്നും അത് സഭയ്ക്ക് ഒരു വലിയ മുതൽക്കൂട്ടായിരിക്കുമെന്നും നിർബന്ധപൂർവ്വം അറിയിച്ചു. എന്റെ ജ്യേഷ്ഠ സഹോദര സ്ഥാനീയനും തികഞ്ഞ സഭാ ഭക്തനും ആയ കുറിച്ചി കരുനാട്ടു കെ. മാത്തൻ സ്നേഹനിർഭരമായ ആജ്ഞാസ്വരത്തിൽ ഇക്കാര്യം പറഞ്ഞപ്പോൾ പ്രാതിനിധ്യ സ്വഭാവ പരിവേഷമണിഞ്ഞ ആ അഭിപ്രായം നിരാകരിക്കാനോ നിഷേധിക്കാനോ സാധ്യമല്ലാത്തവിധത്തിൽ സ്വീകാര്യമായി തോന്നി എന്നതാണു വസ്തുത. അങ്ങനെ ഈ പുസ്തക രചനയ്ക്കുള്ള പ്രചോദനം ഒരു ദൈവനിയോഗമെന്നു വിശ്വസിച്ചുകൊണ്ടാണു "ഭുവിൽ വിടർന്ന ദേവലോകത്തു" ഞാൻ കാലു കുത്തുന്നതും അതു സഭാംഗങ്ങൾക്കു സസന്തോഷം സമർപ്പിക്കുന്നതും.

ഒരു വിദ്യാർത്ഥിയായി 60 വർഷം മുമ്പ് ഞാൻ കോട്ടയം സി. എം. എസ്. കോളജിൽ പഠിക്കുമ്പോഴും 1953-ൽ മലയാള മനോരമ പത്രാധിപസമിതിൽ ചേരുമ്പോഴും മലങ്കരസഭയ്ക്കെതിരായുള്ള സമുദായ ക്കേസ് വിധി മൂലം സഭാന്തരീക്ഷം കൂലംകുത്തിയിളക്കി പാഞ്ഞൊഴുകുന്ന നദിപോലെ കലങ്ങി മറിഞ്ഞുകൊണ്ടാണിരുന്നത്. തന്നിമിത്തം അന്നുമുതൽ ഇന്നുവരെ സഭ നേരിട്ടിട്ടുള്ള പ്രയാസങ്ങളും പ്രശ്നശതങ്ങളും പ്രതിസന്ധികളും ആശങ്കകളും സങ്കടങ്ങളുടെ പ്രഭാതങ്ങളും

സന്തോഷങ്ങളുടെ പ്രദോഷങ്ങളും ഇന്ത്യയുടെ സമുന്നത നീതിപീഠ ത്തിന്റെ 1958, 1995 വർഷങ്ങളിലെ സുപ്രധാന വിധികളും പ്രതീക്ഷ ജനി പ്പിച്ച സഭാ സമാധാന പുനഃസ്ഥാപനവും സഭയുടെ വിദ്യാഭ്യാസ -സേവന-മിഷൻ രംഗങ്ങളിലെ തിളക്കമാർന്ന പ്രവർത്തനങ്ങളും ദീർഘ കാലത്തെ പത്രപ്രവർത്തന പശ്ചാത്തലവും നൽകിയ ഉൾക്കാഴ്ചയെ മുൻനിറുത്തി ഓർമ്മയിൽ നിന്നു കുറെയൊക്കെ എഴുതാൻ കഴിയുമെ ന്നുള്ള ആത്മവിശ്വാസത്തിന്റെ പ്രതിഫലനമാണ് ഈ ചെറു കൃതി. ഗവേ ഷണങ്ങളുടെയും ഊഹാപോഹ പ്രധാന ചരിത്ര ഗ്രന്ഥ പഠനങ്ങളുടെയും പറയത്തക്ക പിൻബലം ഒന്നുമില്ലാതെ തന്നെയാണു ഞാൻ മാർത്തോമ്മാ കാലു കുത്തിയ കൊടുങ്ങല്ലൂർ നിന്നു കോട്ടയത്തെ ദേവലോകം വരെ സഞ്ചരിച്ചിരിക്കുന്നത്. സഭയ്ക്കെതിരായുണ്ടായ തിരു -കൊച്ചി ഹൈക്കോ ടതിയുടെ 1951-ലെ വിധിയും അന്ന് കൽക്കട്ടായിൽ ആയിരുന്ന സഭാ ധ്യക്ഷൻ പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവായ്ക്കു മടക്ക യാത്രയിൽ അടൂർ നിന്നു കോട്ടയം വരെ, പഴയനിയമത്തിൽ അമ്മോ ന്യർക്കെതിരെ നടത്തിയ യുദ്ധം ജയിച്ചു വന്ന ന്യായാധിപനായ യിഫ്താ ഹിനു നൽകിയ അത്യുജ്ജ്വല രാജകീയ സ്വീകരണത്തെ വെല്ലുന്ന തര ത്തിലുള്ള ആവേശനിർഭരമായ വൻ വരവേല്പും തുടർന്ന്, സഭയിലെ സുപ്രധാന സംഭവ സഹസ്രങ്ങളുടെ സാക്ഷിയും സ്ഥാനന്യായേന കോട്ട യത്തിന്റെ തിലകക്കുറിയുമായ എം. ഡി. സെമിനാരിയിൽ പുനരാവി ഷ്ക്കരിക്കപ്പെട്ട രണ്ടാം കൂനൻകുരിശു സത്യവും എല്ലാം പുണ്യ ചരിത യായ മലങ്കരസഭാ മാതാവിന്റെ നിലയ്ക്കാത്ത സ്നേഹ വാത്സല്യ തി രത്തള്ളലാൽ പ്രബുദ്ധരായ പൊന്നോമന മക്കൾ വെള്ളിത്താലത്തിൽ സമർപ്പിച്ച വില നിർണ്ണയിക്കാനാവാത്ത സ്വർണ്ണ സമ്മാനങ്ങളാണ്. മറ്റൊരുതരത്തിൽ പറഞ്ഞാൽ പ്രതിസന്ധികളിൽ പ്രതീക്ഷാതീതമായി പ്രബുദ്ധരാകുകയും കൂടുതൽ കത്തിജ്ജ്വലിച്ചു പ്രകാശിക്കുകയും ചെയ്തുവന്ന സഭാമക്കളുടെ ദൃഢനിശ്ചയത്തിന്റെയും ഇച്ഛാശക്തിയു ടെയും പ്രതിസ്പന്ദനവും സഭയുടെ പ്രകാശഗോപുരവുമാണു 'ഭുവിൽ വിടർന്ന ദേവലോകം' അരമന. നീലാകാശത്തിൽ തല ഉയർത്തിപ്പിടിച്ചു നിൽക്കുന്ന ഈ അമൂല്യ നിധിയുടെ താഴികക്കുട ദർശനം പോലും സഭാം ഗങ്ങളുടെ തകർക്കാനാവാത്ത ചൈതന്യത്തിന്റെയും ഉറപ്പുള്ള വിശ്വാ സത്തിന്റെയും ശുഭ പ്രതീക്ഷയുടെയും മേഘസ്തംഭം ആണെന്നു ചരിത്രം സാക്ഷിക്കുന്നു.

സമുദായക്കേസിലെ ഈ പ്രതികൂല വിധി വംഗദേശത്തു വച്ചു കേട്ട പ്പോൾ വിങ്ങിപ്പൊട്ടാതെ സത്യം ജയിക്കുമെന്നും 'ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട' എന്നുമുള്ള ദൈവിക ശബ്ദം ആവർത്തിച്ചനുസ്മരിപ്പിച്ചു കൊണ്ട് സഭാംഗങ്ങളെ ധൈര്യപ്പെടുത്തിയ കേസരിയോഗമുള്ള സഭാ മേലദ്ധ്യക്ഷനു നേരിയ തോതിൽ ഉണ്ടായെന്നു പലർക്കും അന്നു

തോന്നിയ നിരാശയും മനഃക്ലേശവും ഉന്മൂലനം ചെയ്യുന്നതിനും കൂടുതൽ ഊർജ്ജം സംഭരിക്കുന്നതിനും എതിർ കക്ഷികളുടെ പ്രമുഖ സങ്കേത നഗരങ്ങളായ കുറുപ്പംപടി, പിറവം, പാമ്പാക്കുട, പള്ളിക്കര മുതലായ കേന്ദ്രങ്ങളിൽ വൻ പ്രചരണയോഗങ്ങൾ നടത്തി.

ഇതിൽ ഏറ്റവും പ്രധാനപ്പെട്ട സ്വീകരണ സമ്മേളനങ്ങൾ കുറുപ്പംപടിയിലേതായിരുന്നു. ഈ യോഗങ്ങളിൽ എല്ലാംതന്നെ ബാവായ്ക്കു പുറമേ മറ്റു തിരുമേനിമാരും റമ്പാച്ചന്മാരും പ്രായത്തിനു അവധി നൽകിക്കൊണ്ടു സമുദായ നേതാവായ കെ. സി. മാമ്മൻ മാപ്പിളയും മറ്റും ഉത്തരോത്തരം ഉത്സാഹത്തോടെ സംബന്ധിച്ചിരുന്നു. പ്രചരണയോഗങ്ങളിൽ ജനക്കൂട്ടം കൊണ്ടും ഉജ്ജ്വല പ്രഭാഷണങ്ങൾകൊണ്ടും പ്രഥമസ്ഥാനത്തു നിന്നത് കുറുപ്പംപടിയിലെ പ്രളയിക്കാട് കാതോലിക്കേറ്റ് നഗറിൽ 1952 ഒക്ടോബർ 17-നു വെള്ളിയാഴ്ച നടത്തപ്പെട്ട സമ്മേളനമായിരുന്നു എന്ന് അതിൽ സംബന്ധിച്ച എനിക്കു തറപ്പിച്ചു പറയാൻ സാധിക്കും. സംഘർഷമോ, സംഘട്ടനമോ മാത്രമല്ല എന്തും സംഭവിക്കാവുന്ന പ്രക്ഷുബ്ധ രംഗങ്ങളാണ് അവിടെ 'അഭിനയിക്കപ്പെട്ടതെന്ന്' പറഞ്ഞാലും തെറ്റില്ല. അക്ഷരാർത്ഥത്തിൽ ബഹുജന പ്രളയ പ്രവാഹമെന്നു തോന്നിയ ഇതെല്ലാം 60 വർഷം കഴിഞ്ഞിട്ടും ഇന്നലെ നടന്ന സംഭവങ്ങളായി മനസ്സിൽ പച്ച പിടിച്ചു നിൽക്കുന്നു എന്നതാണു വസ്തുത. സി. എം. എസ്. കോളജിൽ പഠിച്ചുകൊണ്ടിരുന്ന ഞാനും എന്നെപ്പോലെയുള്ള മറ്റു വിദ്യാർത്ഥികളും കോട്ടയത്തെ പരശതം സഭാസ്നേഹികളായ യുവജനങ്ങളും വടക്കൻ പ്രദേശത്തെ സഭാംഗങ്ങളും സ്വീകരണഘോഷയാത്രയ്ക്കും സമ്മേളനത്തിനും കൊഴുപ്പും ഊർജ്ജവും പകരാൻ പുതിയ ബസ്സുകളിൽ കോട്ടയത്തു നിന്ന് അത്യുത്സാഹത്തോടും അതിലുപരി ആവേശത്തിമിർപ്പോടും ആർപ്പുവിളികളോടും പങ്കെടുത്തിരുന്നു. പെരുമ്പാവൂർ കവലയിൽ നിന്നു കുറുപ്പംപടി വരെയുള്ള റോഡിന്റെ ഇരുവശങ്ങളിലും കറുത്ത കൊടികൾ പിടിച്ചു കൊണ്ടും കാതോലിക്കാ ബാവായ്ക്കെതിരെ 'വൃദ്ധ പുന്നൂസ് ഗോ ബായ്ക്ക്' എന്നു വിളിച്ചുകൊണ്ടും ആവേശം കയറ്റപ്പെട്ട ആബാലവൃദ്ധം ജനങ്ങൾ വേലി കണക്കെ അണിനിരന്നിരുന്നു. കാര്യം അറിയാതെ ഒരു വൈദേശിക സഭാ മേലദ്ധ്യക്ഷന്റെ പേരിൽ ഇത്രയധികം വെയിലും വിശപ്പും സഹിച്ചുകൊണ്ടു നിരപരാധികളെ - എന്തിനാണ് ഈ പ്രകടനവും പ്രതിഷേധവും എന്നറിയാതെ കൊടിപിടിക്കുന്ന ഇന്നത്തെ വിദ്യാർത്ഥികളെപ്പോലെ - അണിനിരത്താൻ കഴിഞ്ഞ എതിരാളികളുടെ മാനസികാവസ്ഥ പലർക്കും പെട്ടെന്നു പിടികിട്ടുകയില്ല.

പതിനൊന്നു മണിയോടു കൂടി പ. ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ വട്ടക്കുന്നേൽ വി. കെ. മാത്യൂസ് റമ്പാൻ, റ്റി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പാ, ഡീക്കൻ എം. വി. ജോർജ്ജ് (ഇപ്പോൾ

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ), കെ. സി. മാമ്മൻമാപ്പിള, സി. എം. സ്റ്റീഫൻ, സി. ഐ. നൈനാൻ, മാത്യു ഇഞ്ചക്കലോടി എന്നിവർ പ്രസംഗിച്ചു. കേസിലെ താൽക്കാലിക പരാജയം മൂലം വിശ്വാസികൾ ആരും അവിശ്വാസികളാകരുതെന്നും സത്യത്തെ ആർക്കും മറയ്ക്കാനാവില്ലെന്നും സത്യം ജയിക്കുമെന്നും പ. ബാവാ ആവർത്തിച്ചു പ്രസ്താവിച്ചു. മാത്യൂസ് റമ്പാച്ചൻ ചെയ്ത പ്രസംഗത്തിൽ കറുത്തകൊടി പിടിച്ച് ഇന്ന് നിന്ദിക്കുന്നവർ നാളെ ചുവപ്പുകൊടി പിടിച്ചു വന്ദിക്കുമെന്നും അഭിനന്ദിക്കുമെന്നും പ്രവാചകശബ്ദത്തോടെ പറഞ്ഞു (ഈ പ്രവചനം 1959 ജനുവരി 17-നു കുറുപ്പംപടിയിൽ ബാവായ്ക്കു നൽകപ്പെട്ട സ്വീകരണയോഗത്തിൽ നിറവേറി).

എല്ലാ പ്രസംഗകരുടെയും പ്രസംഗം ഒന്നിനൊന്നു മെച്ചമായിരുന്നു. എന്നാൽ സി. എം. സ്റ്റീഫന്റെ പ്രസംഗം ഒഴിച്ച് മറ്റൊന്നും ഞാൻ ഇപ്പോൾ വ്യക്തമായി ഓർക്കുന്നില്ല. സ്റ്റീഫൻ ഇങ്ങനെ പറഞ്ഞു. പ. ബാവായെ "വൃദ്ധ പുന്നൂസ്" എന്നാണു കുറുപ്പംപടിക്കാരിൽ മിക്കവരും മനസ്സിലാക്കി വൈദ്യുത പോസ്റ്റുകളിൽ നോട്ടീസ് അടിച്ച് ഒട്ടിച്ചിരുന്നത്. ബാവാ പെണ്ണാണെന്നാണു വേണ്ടത്ര അറിവില്ലാത്ത അവർ വിശ്വസിച്ചിരുന്നത്. ഇന്നാണു മനസ്സിലായത് ബാവാ ഒരു ആണാണെന്ന്. കാരണം ഇതുവരെ അവർ ഒരു യഥാർത്ഥ ബാവായെ കണ്ടിട്ടില്ല. കണ്ടിരുന്നു എങ്കിൽ "വൃദ്ധൻ പുന്നൂസ്" എന്നെങ്കിലും നോട്ടീസിൽ അച്ചടിക്കുമായിരുന്നു (വൃദ്ധ പുന്നൂസിന്റെ വിമല കരം നിന്ദിച്ചവർ പിന്നീട് മുത്തി അനുഗ്രഹം നേടി എന്നത് ചരിത്ര സത്യം). പ്രതികൂല വിധിയെ തുടർന്ന് ഇതിനിടയിൽ പഴയസെമിനാരിയിൽ നിന്നു സഭാദ്ധ്യക്ഷനു താമസം മാറ്റേണ്ടി വരുമോ എന്ന ആശങ്കയ്ക്കു തീ പിടിപ്പിച്ചു കൊണ്ട് എതിരാളികൾ വിധി നടത്തുന്നതിനുള്ള ശ്രമങ്ങളും തുടങ്ങി വച്ചിരുന്നു. ഈ പശ്ചാത്തലത്തിലാണ് ആരും അറിയാതെ സഭാദ്ധ്യക്ഷനു വേണ്ടി കോട്ടയത്തു തന്നെ അതിമനോഹരമായ ഒരു പുതിയ ആസ്ഥാനം ഉണ്ടാക്കാനുള്ള സ്ഥലത്തിനു വേണ്ടി തിരച്ചിൽ ആരംഭിച്ചത്. ഏഴേക്കറിൽ അധികം വരുന്ന മനോഹരമായ ദേവലോകം വാങ്ങിയെന്നുള്ള വാർത്ത മലങ്കരസഭയിലെ അംഗങ്ങൾക്കും എതിർ കക്ഷിയിൽപ്പെട്ടവർക്കും ഒരുപോലെ ഒരു ചാരപ്രവർത്തന സമാനമായ വലിയ രഹസ്യമായിരുന്നു എന്നു താഴെപ്പറയുന്ന പേജുകളിൽ പരസ്യപ്പെടുത്തുമ്പോൾ ദൈവത്തിന്റെ ലക്ഷ്യങ്ങൾ മനുഷ്യനു തീർത്തും അഗോചരമാണെന്നു കൂടുതൽ വ്യക്തമാകും.



**സി. എം. സ്റ്റീഫൻ**

സ്വന്തം ജീവനേക്കാൾ സഭയെ സ്നേഹിച്ചിരുന്ന അന്നത്തെ ചില സമുന്നത വ്യക്തികൾ ഏതാനും മണിക്കൂറുകൾ കൊണ്ടാണ്, പണം കിട്ടാക്കനിയായിരുന്ന അക്കാലത്ത് ഒരു ലക്ഷത്തിൽപരം രൂപ ശേഖരിച്ചു ദേവലോകം വാങ്ങിയതെന്നുള്ള യാഥാർത്ഥ്യം ഈ തലമുറയിലെ പല സഭാസ്നേഹികൾക്കും ഇന്നും ഏറെക്കുറെ അജ്ഞാതമാണ്. ദേവലോകം വാങ്ങിയതും അവിടെ അരമനയും ചാപ്പലും മറ്റും പണിതതും ഒരളവിൽ നാടകീയമാണെന്നു വിശേഷിപ്പിക്കാമെങ്കിലും അതിലെല്ലാം ഒരു ദൈവനടത്തിപ്പ് ഗുപ്തമായിരുന്നു.

ആറു ദശാബ്ദങ്ങൾ പറന്നുപോയിട്ടും സഭയുടെ ഇന്നത്തെ ഭരണസിരാകേന്ദ്ര സമുച്ചയം കാണാത്ത ഒട്ടധികം സഭാംഗങ്ങൾ ഉണ്ടെന്നുള്ള അനിഷേധ്യ വസ്തുത ജനിപ്പിക്കുന്ന നിരാശാജനകമായ ഒരു ചിന്തയുടെ പശ്ചാത്തലത്തിലാണ് ഈ ചെറുഗ്രന്ഥം പിറന്നുവീഴുന്നത് (സഭാചരിത്രം തളംകെട്ടി നിൽക്കുന്ന പഴയസെമിനാരി പോലും കണ്ടിട്ടില്ലാത്ത സഭാസ്നേഹികൾ സഭയിൽ ഒട്ടും കുറവല്ല). ഭാഗ്യസ്മരണാർഹരും പ്രഗല്ഭരും എന്നും ദൈവാശ്രയത്തിന്റെ ശ്രീകോവിലിൽ മരുവിയിരുന്നവരുമായ അഞ്ചു കാതോലിക്കാബാവാമാരുടെ ഭരണകാലത്തിനിടയിൽ നാല്പതു വർഷത്തോളം മലയാള മനോരമയെപ്പോലെയുള്ള ഒരു പ്രമുഖ പത്രത്തിന്റെയും സഭാകാര്യ വിചിന്തന പ്രധാന മുഖപ്രസംഗങ്ങളും പുരോഗമനാശയ നിർഭരമായ ലേഖനങ്ങളും ഉൾക്കൊള്ളുന്ന ചർച്ച് വീക്കിലിയുടെയും സഭയുടെ ഔദ്യോഗിക മുഖപത്രമായ 'മലങ്കര സഭാ മാസിക'യുടെയും പത്രാധിപസമിതികളിൽ പ്രവർത്തിക്കുന്നതിനും ദീർഘകാലം മനോരമയിലെ എഡിറ്റിംഗിനും തർജ്ജമയ്ക്കിടയിലും സഭാസംബന്ധമായ വാർത്തകളും കൈകാര്യം ചെയ്യുന്നതിനും ഭാഗ്യം ലഭിക്കുകയും കഴിഞ്ഞ നൂറ്റാണ്ടിൽ സഭയുടെ ഭാഗധേയം നിർണ്ണയിച്ച പല സമുന്നത നേതാക്കളുമായി അടുത്തിടപെടുന്നതിനും അവസരങ്ങൾ ഉണ്ടാകുകയും ചെയ്ത അതുല്യ പശ്ചാത്തലത്തിലാണ് നേരിട്ടുള്ള അനുഭവങ്ങളെ മുൻനിർത്തി ഈ പുസ്തകം ഉൾപ്പെടെ സഭാ സംബന്ധമായ പല പുസ്തകങ്ങൾ രചിക്കാൻ കഴിഞ്ഞതെന്നും പറയട്ടെ. കഴിഞ്ഞ ആറു ദശാബ്ദത്തിനിടയിൽ ദേവലോകത്തെപ്പറ്റി ആധികാരികമായോ ഔദ്യോഗികമായോ ആരുംതന്നെ ഒരു ചതുർവർണ്ണ സചിത്ര ഗ്രന്ഥവും രചിക്കാത്ത പശ്ചാത്തലവും പരിഗണനയിൽ എടുത്തിട്ടുണ്ട്. ഈ പുസ്തകവും ഒട്ടധികം സഭാംഗങ്ങൾ വാങ്ങി വായിക്കുമെന്ന വലിയ പ്രതീക്ഷയില്ലെങ്കിൽ തന്നെയും ചില കാര്യങ്ങൾ എഴുതി വയ്ക്കുന്നതു ഭാവി തലമുറയ്ക്ക് ഒരിക്കൽ ഏതെങ്കിലുംവിധത്തിൽ പ്രയോജനപ്പെടും എന്ന ചാരിതാർത്ഥ്യജനകമായ ഒരു വശവും ഉണ്ടല്ലോ. അതിനുംപുറമേ സഭയുടെ ഇന്നത്തെ ആസ്ഥാനമായ ദേവലോകം അരമനയുടെ മദ്ധ്യഭാഗത്ത് ദൈവമാതാവിന്റെ നാമത്തിലുള്ള ചാപ്പലിന്റെ ഇരുവശങ്ങളിലുമായി സഭാ

ധ്യക്ഷന്മാരും പുണ്യശ്ലോകരുമായ മൂന്നു കാതോലിക്കാമാരും സമശീർഷ നായ ഒരു മെത്രാപ്പോലീത്തായും അന്ത്യവിശ്രമം കൊള്ളുന്നതിനാൽ അവരുടെ കബറുകൾ വിശ്വാസികൾക്ക് എന്നും ഒരഭയകേന്ദ്രവും ആയി ട്ടുണ്ടല്ലോ. ഈ പിതാക്കന്മാരുടെ ശ്രദ്ധപ്പെരുനാളുകൾ സഭാംഗങ്ങൾ ഭക്തി പൂർവ്വം നടത്തുന്നതിനാൽ ദേവലോകം അന്നും ഇന്നും എന്നും ഒരു തീർത്ഥാടനകേന്ദ്രത്തിന്റെ യഥാർത്ഥ പരിവേഷം അണിഞ്ഞിരിക്കുന്നു.

സഭയുടെ മുൻ ആസ്ഥാനമായ പഴയസെമിനാരിയും ചാപ്പലും പുണ്യ പിതാക്കന്മാരുടെ അന്ത്യവിശ്രമ രംഗമെന്ന നിലയിൽ ദേവലോകത്തേ ക്കാൾ ഒരു പടി മുമ്പിലാണെന്ന വസ്തുതയും മറക്കാനാവില്ല. ത്യാഗ നിർഭരമായ ജീവിതംകൊണ്ട് സഭയുടെ സ്വാതന്ത്ര്യം സംരക്ഷിച്ച മല ങ്കരസഭാ ഭാസുരൻ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോ ലീത്താ (വട്ടശ്ശേരിൽ) അന്ത്യവിശ്രമം കൊള്ളുന്ന സ്ഥലം മാത്രമല്ല അത്. സഭയുടെ പ്രമുഖ സ്ഥാപനമായ പഴയസെമിനാരി സ്ഥാപകനായ പുലി ക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനും എം. ഡി. സെമി നാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനും പ്രഗല്ഭനായ സെമിനാരിയുടെ മുൻ പ്രിൻസിപ്പൽ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസും അന്ത്യവിശ്രമം കൊള്ളുന്ന പവിത്രഭൂമി യാണു പഴയസെമിനാരി. സെമിനാരിയെ സംബന്ധിച്ച ഏതാണ്ടു സമ്പൂർ ണ്ണമായ കാര്യങ്ങൾ ഞാൻ അടുത്ത കാലത്തു പ്രസിദ്ധീകരിച്ച 'പഴയ സെമിനാരി: മലങ്കരസഭയുടെ പവിത്രഹൃദയം' എന്ന ഗ്രന്ഥത്തിൽ ചേർ ത്തിട്ടുണ്ട്.

മാർത്തോമ്മാ ശ്ലീഹായുടെ ആഗമനം മുതൽ ദേവലോകത്ത് എത്തു ന്നതു വരെ മലങ്കരസഭ ഏതെല്ലാം കേന്ദ്രങ്ങൾ ആസ്ഥാനമായി സ്വീക രിച്ചു എന്നതു സംബന്ധിച്ച ഒരു വിഗഹ വീക്ഷണം നടത്താതെ ഈ പുസ്തകത്തിനു ഒരു പൂർണ്ണത ലഭിക്കുകയില്ലെന്നുള്ള വസ്തുത അംഗീ കരിച്ചുകൊണ്ടാണ് നീങ്ങുന്നത്. പുസ്തകത്തിന്റെ ആദ്യ ഭാഗം കിട്ടാവു ന്നത്ര പഴയ സഭാചരിത്ര ഗ്രന്ഥങ്ങളുടെയും പുരാതന കൈയെഴുത്തു പ്രതികളുടെയും ഗവേഷണ ഫലങ്ങളുടെയും ശക്തമായ പിൻബല ത്തോടെ എഴുതിയിരിക്കുന്നത് മലങ്കരസഭയുടെ ഇന്നുള്ള ഏറ്റവും പ്രഗ ല്ഭനും പണ്ഡിതാഗ്രേസരനും വൈദിക പ്രമുഖനുമായ ഫാ. ഡോ. ജോസഫ് ചീരനാണ്. അദ്ദേഹത്തിന്റെ പല നിരീക്ഷണങ്ങൾ, നിഗമനം എന്നിവയോട് വിയോജിക്കുന്നവരും ചുരുക്കമായിരിക്കും. തന്റെ ജ്വലി ക്കുന്ന തുലികയിലൂടെ 'ഭുവിൽ വിടർന്ന ദേവലോക'ത്തിൽ കൂടുതൽ പ്രഭ ചൊരിഞ്ഞ ഫാ. ജോസഫ് ചീരനോടുള്ള കടപ്പാട് അറിയിച്ചു കൊള്ളുന്നു.

ദേവലോകത്തിനു യോജിച്ച വിമലാഭമായ അവതാരിക എഴുതിയിരി

ക്കുന്നത് നാഗ്പൂർ വൈദികസെമിനാരി പ്രൊഫസറും ഗ്രന്ഥകാരനും പുസ്തക പ്രസിദ്ധീകരണത്തിന്റെ നിഴൽ വെളിച്ചങ്ങൾ ശരിക്കു ധരിച്ചിട്ടുള്ള സമുന്നത വൈദികനുമായ ഫാ. ഡോ. ജോർജ് പുലിക്കോട്ടിലാണ്. സെമിനാരിയിലെ ഉത്തരവാദിത്വമുള്ള ജോലി, വിദേശ പഠന പര്യടനങ്ങൾ എന്നിവയ്ക്കിടയിൽ സമയം കണ്ടെത്തി ഒരു നല്ല അവതാരിക തയ്യാറാക്കിത്തന്ന ബ. അച്ചനോടുള്ള നന്ദിയും രേഖപ്പെടുത്തുന്നതിൽ സീമാതീതമായ സന്തോഷമുണ്ട്. അരമന മാനേജർ ഫാ. ഗീവറുഗീസ് റമ്പാൻ മാനേജരെന്ന നിലയിൽ എഴുതിയ ലേഖനം വിജ്ഞാനപ്രദമാണ്.

ഈ പുസ്തക പ്രസിദ്ധീകരണത്തിൽ എനിക്കു പ്രോത്സാഹനം നൽകിയ മലയാള മനോരമ, മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം എന്നീ സ്ഥാപനങ്ങളോടും വലിയ സഭാസ്നേഹികളായ മീനടം പാറയ്ക്കൽ പി. എ. ജോസഫ്, ദോഹയിൽ ആദ്യം ഓർത്തഡോക്സ് പള്ളി നിർമ്മിക്കാൻ നേതൃത്വം നൽകിയ തോമസ് കുര്യൻ പനയമ്പാല, കുറിച്ചി കരുനാട്ട് കെ. മാത്തൻ, സഭാ നേതാവായ തോമസ് കുതിരവട്ടം എക്സ്. എം. പി., മലയാള മനോരമയിൽ എന്റെ സഹപ്രവർത്തകനായിരുന്നശേഷം കാൽ നൂറ്റാണ്ടു ന്യൂയോർക്കിൽ എൻജിനിയറായി സേവനം അനുഷ്ഠിച്ചു റിട്ടയർ ചെയ്ത മാങ്ങാനം പഴയതുരുത്തേൽ പി. വി. തോമസ് എന്നിവരോടുള്ള നന്ദിയും സസന്തോഷം അറിയിച്ചുകൊള്ളുന്നു.


കെ. എം. മാത്യു

ഒരു നല്ല ആശംസ എഴുതി അനുഗ്രഹിച്ച സഭയുടെ മുൻ സെക്രട്ടറിയും ട്രസ്റ്റിയുമായ പി. സി. ഏബ്രഹാം പടിഞ്ഞാറേക്കരയോടുള്ള സ്നേഹാദരങ്ങൾ കൃതജ്ഞതാപൂർവ്വം അറിയിക്കുന്നു.

ഇതിന്റെ ഡി. റ്റി. പി. വർക്ക് ഭംഗിയായി നിർവഹിച്ച കോട്ടയത്തെ സോഫിയാ പ്രിന്റ് ഹൗസ് പ്രൊപ്രൈറ്റർ ജോയ്സ് തോട്ടയ്ക്കാട് കവർ ആകർഷകമായി രൂപകല്പന ചെയ്ത


പി. എ. ജോസഫ് | തോമസ് കുര്യൻ | തോമസ് കുതിരവട്ടം | പി. വി. തോമസ് | കെ. മാത്തൻ കരുനാട്ട്

കോട്ടയത്തെ പ്രശസ്ത ക്രിയേറ്റീവ് ആർട്ടിസ്റ്റുകളായ ഇക്കോഷൻസ് എന്നിവരോടും എനിക്കുള്ള കടപ്പാടും ഇവിടെ അറിയിക്കട്ടെ.

കിട്ടാവുന്ന വിവരങ്ങളും ഫോട്ടോകളും ചേർത്ത് പ്രസിദ്ധപ്പെടുത്തി യിരിക്കുന്ന ഈ പുസ്തകം സമഗ്രമാണെന്നോ കുറ്റമറ്റതാണെന്നോ ഞാൻ അവകാശപ്പെടുന്നില്ല. പല പുസ്തകങ്ങളിൽ വന്നിട്ടുള്ളതും ഇതിൽ ചേർത്തിരിക്കുന്നതുമായ വിവരങ്ങൾക്കും രചനാത്മകമായ നിർദ്ദേശ ങ്ങൾക്കും ഞാൻ മാത്രമാണ് ഉത്തരവാദി. തെറ്റുകളോ കുറവുകളോ ഉണ്ടെന്നു രേഖാസഹിതം ചൂണ്ടിക്കാട്ടിയാൽ അടുത്ത പതിപ്പിലൂടെ പരി ഹരിക്കാവുന്നതേയുള്ളു.

സർവ്വോപരി ഈ പുസ്തകത്തിന്റെ പ്രകാശനം നിർവഹിക്കുന്ന ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലൂസ് മാർ മിലിത്തിയോസ് തിരു മേനിയോടുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നതിൽ അനല്പമായ ആനന്ദം ഉണ്ട്. സർവ്വതന്ത്ര സ്വതന്ത്രമായ ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ വളർച്ചയിൽ നിർണ്ണായക പങ്കു വഹിച്ചവരും ദേവലോകത്തു കബറടങ്ങിയിരിക്കുന്നവരും പുണ്യശ്ലോകരുമായ ഗീവറുഗീസ് ദ്വിതീയൻ, ഔഗേൻ പ്രഥമൻ, മാത്യൂസ് പ്രഥമൻ എന്നീ കാതോലിക്കാ ബാവാമാ രുടെയും ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെയും പാവനസ്മരണയ്ക്കു മുമ്പിൽ കൈ കൂപ്പിക്കൊണ്ട് പ. ഗീവറുഗീസ് രണ്ടാ മൻ കാതോലിക്കാ ബാവായുടെ അതുല്യസഭാ സ്നേഹത്തിന്റെയും ദീർഘകാല സഭാ ഭരണകാലത്തെ നേട്ടങ്ങളിലുള്ള അളക്കാനാവാത്ത അഭിനന്ദനത്തിന്റെയും അത്യാദ രപൂർവ്വമായ സൂചനയെന്ന നില യിൽ "ഭുവിൽ വിടർന്ന ദേവലോ കത്തെ" വിനയപൂർവ്വം സമർപ്പി ക്കുന്നതിൽ അനിർവ്വചനീയമായ ചാരിതാർത്ഥ്യമാണുള്ളത്.



**കെ. വി. മാമ്മൻ**

മാങ്ങാനം, കോട്ടയം - 18
3-1-2010

# ആശംസ

## പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര

മലങ്കരസഭയുടെ ആദ്യകാല ഭരണകേന്ദ്രങ്ങൾ മുതൽ ദേവലോകം അരമന വരെയുള്ള തലസ്ഥാനങ്ങളെപ്പറ്റി പ്രതിപാദിക്കുന്ന "ഭൂവിൽ വിടർന്ന ദേവലോകം" എന്ന ഗ്രന്ഥം സഭാസ്നേഹികൾക്കു വളരെ വിജ്ഞാനകരവും പ്രയോജനപ്രദവും അതേസമയം രസകരവുമായ ഒരു കൃതിയാണ്. സമുദായക്കേസിലെ പ്രതികൂല വിധിയുടെ പശ്ചാത്തല ത്തിൽ ആറു ദശാബ്ദങ്ങൾക്കു മുമ്പ് സഭയുടെ ആസ്ഥാനമായിരുന്ന പഴയസെമിനാരിയിൽ നിന്ന് ഗീവർഗീസ് രണ്ടാമൻ ബാവായ്ക്ക് മാറേ ണ്ടിവന്നാൽ സഭയ്ക്ക് ഒരു പുതിയ ഭരണകേന്ദ്രം അനിവാര്യമാണെന്നു ചിന്തിച്ചതിന്റെ ഫലമായിട്ടാണ് ഏഴേക്കർ വരുന്ന ദേവലോകം കുന്ന് പെട്ടെന്നു വാങ്ങേണ്ടി വന്നത്.

ഇതു സംബന്ധിച്ച ആലോചനകൾക്കും പണപ്പിരിവിനും പ്രധാന മായും നേതൃത്വം നൽകിയത് എന്റെ മാതൃസഹോദരനായ കെ. സി. മാമ്മൻ മാപ്പിളയാണ്. ഫോർവേർഡ് ബാങ്ക് മാനേജിംഗ് ഡയറക്ടർ മാളി യേക്കൽ എം. സി. മാത്യു മുതലായ നേതാക്കന്മാരും ആത്മാർത്ഥമായി സഹകരിച്ചിരുന്നു.

സഭാസംബന്ധമായ ഈ യത്നത്തിൽ സജീവമായി പങ്കെടുക്കണ മെന്ന് എന്നോടു എന്റെ അമ്മാച്ചൻ ആവശ്യപ്പെട്ടതിനെ തുടർന്നാണ് ഞാൻ സഭാകാര്യങ്ങളിൽ പ്രവേശിച്ചതും ആറു ദശാബ്ദക്കാലം പല നിലകളിൽ സഭാസേവന രംഗത്തു തുടർന്നതും.

സമുദായക്കേസിന്റെ ചുറ്റുപാടിൽ ദേവലോകം എന്റെയും എം. സി. മാത്യുവിന്റെയും പേരിലാണ് എഴുതി വാങ്ങിയത്. സുപ്രീംകോടതിയിൽ 1958-ൽ കേസു ജയിച്ചതിനെത്തുടർന്ന് വട്ടിപ്പണ പലിശ വാങ്ങിയപ്പോൾ നേരത്തെ ഞങ്ങൾ കൂടുതലായി മുടക്കിയ പണം പ. ബാവാ തിരിച്ചു തരികയും വസ്തു ബാവായുടെ പേർക്ക് എഴുതിക്കൊടുക്കുകയുമാണുണ്ടായത്.



കഴിഞ്ഞ 60 വർഷങ്ങൾക്കിടയിൽ ദേവലോ കത്തുണ്ടായ പരിവർത്തനങ്ങൾ പഠനാർഹമാ കയാൽ "ഭൂവിൽ വിടർന്ന ദേവലോകത്തിന്റെ" പ്രസക്തി വർദ്ധിച്ചിട്ടുണ്ട്. ഇന്നത്തെ തലമു റയ്ക്ക് വേണ്ടി ചരിത്രപ്രധാനമായ ഈ പുസ്തകം രചിച്ച കെ. വി. മാമ്മനെ ഞാൻ അഭി നന്ദിക്കുകയും ഗ്രന്ഥത്തിന് പ്രചുര പ്രചാരം നേരുകയും ചെയ്യുന്നു.

# ഉള്ളടക്കം


| | |
|---|---|
| അവതാരിക | 5 |
| ആമുഖം | 10 |
| ആശംസ | 18 |
| 1 മലങ്കരസഭാ തലസ്ഥാനങ്ങൾ | 20 |
| 2 എബനേസർ ദയറാ | 48 |
| 3 അന്വേഷിച്ചു, കണ്ടെത്തി | 51 |
| 4 ദേവലോകം | 59 |
| 5 പി. സി. ഏബ്രഹാമിന്റെ ഓർമ്മകൾ | 63 |
| 6 ഇതിലേ ഇതിലേ | 69 |
| 7 കാതോലിക്കാബാവാ ദേവലോകത്തേയ്ക്ക് | 71 |
| 8 ചാക്കോപ്പിള്ളയെ വരുത്തുന്നു | 74 |
| 9 കളത്തിൽകടവു പാലം | 81 |
| 10 ചിന്താനിർഭരമായ വാഗ്വിലാസം | 85 |
| 11 കാതോലിക്കാ ബാവാമാരുടെ അന്ത്യവിശ്രമ സ്ഥലം | 87 |
| 12 മാർതോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് | 92 |
| 13 അത്യാധുനിക ഭരണസംവിധാനം അത്യാവശ്യം | 96 |
| 14 സഭാ സെക്രട്ടേറിയറ്റ്: സഫലമാകാത്ത മോഹം | 98 |
| 15 സഭാ ഭരണത്തിൽ സമൂലമാറ്റം വേണം | 103 |
| 16 ഒരു രഹസ്യനീക്കത്തിന്റെ പിന്നണിയിൽ | 113 |
| 17 കാതോലിക്കേറ്റ് അരമന ഇന്ന് | 118 |
| 18 മലങ്കരസഭാ ട്രസ്റ്റിമാർ | 122 |
| 19 സെക്രട്ടറിമാർ | 127 |
| 20 ദേവലോകം സന്ദർശിച്ചിട്ടുള്ള വിശിഷ്ടാതിഥികൾ | 132 |

# 1

# മലങ്കരസഭാ തലസ്ഥാനങ്ങൾ

## പാലൂർ മുതൽ കോട്ടയം വരെ

ക്രിസ്തുമതത്തിന്റെ ഭാരതീയ ശാഖയുടെ സ്ഥാപകൻ ക്രിസ്തുശിഷ്യരിലൊരാളായ മാർത്തോമ്മാ ശീഹ്ലായാണെന്ന വസ്തുത മിൽനെ റെയ് (1892), റിച്ചാർഡ് ഗാർബെ (1914), ഡബ്ലിയു. ആർ. ഫിലിപ്സ് (1903–04) എന്നീ പാശ്ചാത്യ പണ്ഡിതർ നിഷേധിക്കാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും 20–ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മത-മതേതര രംഗങ്ങളിൽ നടന്ന ചരിത്ര ഗവേഷണം അവർ ഉന്നയിച്ച സംശയങ്ങൾ പാടേ അസ്ഥാനത്താണെന്ന് സമർത്ഥിക്കുന്നു. മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ പൈതൃകത്തെപ്പറ്റി സംശയപൂർവ്വം വീക്ഷിച്ചുവന്ന കത്തോലിക്കാസഭ പോലും 1952-ൽ ഭാഗികമായും 1972-ൽ പൂർണ്ണമായും അവരുടെ സംശയങ്ങൾ ദൂരീകരിക്കപ്പെട്ടതായി സ്ഥിരീകരിച്ചു. പുതിയ ഗവേഷണങ്ങൾ മുൻ നൂറ്റാണ്ടുകളിൽ പൗലീനോസ് (1794) ക്ലോഡിയസ് ബുക്കാനൻ (1814) എന്നിവർ നടത്തിയ നിഗമനങ്ങളെ ശരി വയ്ക്കുന്നവയായിരുന്നു. 1887-ൽ ലോഗൻ എഴുതി: "... പാശ്ചാത്യലോകത്തു നിന്ന് മലയാളക്കരയിലെത്തിയ ആരംഭകാല കുടിയേറ്റക്കാരിൽ അപ്പസ്തോലൻ തോമസും ഉൾപ്പെട്ടിരുന്നു എന്ന് കരുതുന്നതിൽ അസാംഗത്യമില്ല" (മലബാർ മാനുവൽ, പുറം 24). പുരാതന രേഖകളിൽ ഇന്ത്യ എന്ന് പ്രയോഗിച്ചിരുന്നത് നമ്മുടെ ഇന്ത്യയെയല്ല എന്ന പ്രസ്താവന ഫാ. ഡോ. വി. സി. സാമുവേൽ വരെ ഉദ്ധരിക്കുന്നുണ്ട്. എന്നാൽ പ്യൂട്ടിത്തേറിയൻ ശിലാരേഖപ്രകാരം എ.ഡി. 210-ൽ റോമ്മാക്കാർ മുസിരീസിൽ രണ്ടു കമ്പനി പട്ടാളക്കാരെ അവരുടെ വ്യാപാര സംരക്ഷണത്തിനായി നിർത്തിയിരുന്നുവെന്ന വസ്തുത വച്ചുനോക്കുമ്പോൾ അലക്സന്ത്രിയയും മലബാർ തീരവുമായി നേരിട്ടും നിരന്തരവുമായ ഗതാഗത വ്യാപാരബന്ധങ്ങൾ പുലർത്തിയിരുന്നുവെന്ന് തീർച്ചയാണ്. (ലോഗൻ, പു. 216). എ. ഡി. 190-ൽ അലക്സാന്ത്രിയൻ മതപാഠശാലയിലെ പാന്തീനസ് ഇന്ത്യ സന്ദർശിച്ച വിവരം കൈസരിയായുടെ മെത്രാൻ യൂസേബിയോസ് (എ. ഡി. 264–340) രേഖപ്പെടുത്തിയിട്ടുണ്ട്.

രണ്ടു കാര്യങ്ങൾ ഇവിടെ സംസിദ്ധമാകുന്നു: 1. എ. ഡി. 52-ൽ സെന്റ് തോമസ് ക്രിസ്തുമതവുമായി ഇന്ത്യയിലെത്തി. 2. ഇന്ത്യയിൽ ക്രിസ്തുമതം ആദ്യകാലത്ത് ബന്ധപ്പെട്ടത് അലക്സാണ്ട്രിയൻ സഭയെയാണ്. സെന്റ് തോമസ് പൈതൃകം അനിഷേധ്യമായിരുന്നതിനാൽ 'കേരളം' എന്ന ചരിത്ര മഹാകാവ്യം രചിച്ച കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ അക്കാര്യം സംശയലേശമെന്യേ ഇപ്രകാരം രേഖപ്പെടുത്തി:

"അതിനപ്പുറമൊട്ട് കാലമായ്
പതിനാലാം പെരുമാൾക്ക് വാഴ്ചയിൽ
യതിസന്നിഭനൊമ്പതാമതാണ്ട്
അതിമാന്യൻ ഭുവി തൊമ്മനെത്തിനാൻ
ഗുരു ക്രിസ്തു മരിച്ചൊരമ്പതോ-
ടിരുവർഷം തികയാകുമാണ്ടിലേ
ഒരു ക്രിസ്തുമത പ്രസംഗിയായ്-
വരുമിയ്യാൾ മലയാളമേറിപോൽ." (പുറം 78-79).

മാർത്തോമ്മാ ശ്ലീഹാ 52-ൽ കേരളത്തിലെത്തിയത് മുസിരീസ് - അലക്സാണ്ട്രിയാ വ്യാപാരക്കപ്പലുകൾ വഴിയാണെങ്കിൽ അദ്ദേഹം കപ്പലിറങ്ങിയത് മുചിരിപ്പട്ടണത്തിന്റെ തുറമുഖമായിരുന്ന പൊന്നാനിയിലാകാനാണ് സാധ്യത. 'മൂക്കോല' എന്ന പേരിൽ ഇന്നും അവിടെയുള്ള സ്ഥലം അന്നത്തെ പ്രമുഖ വ്യാപാരകേന്ദ്രമായിരുന്നു. മൂക്കോല (മൂ+കവല) എന്ന സ്ഥലനാമവും മുചിരി (മു + ചിറി = മൂന്ന് മുഖം) എന്നു പ്രാചീന സ്ഥലനാമവും ഇവിടെ ശ്രദ്ധേയമാകുന്നു (മൂക്കോലയെ, മൂക്കുതല എന്ന പേരിൽ പിരിച്ചെഴുതുന്ന സമ്പ്രദായത്തിനു ഭാഷയുടെയും വ്യാകരണത്തിന്റെയും പിൻബലമില്ല). മറ്റൊരു തുറമുഖനഗരമായിരുന്നു പാലൂർ. പൊന്നാനിയിലെ വ്യാപാരവുമായി ബന്ധപ്പെട്ട് പ്രവർത്തിച്ചിരുന്ന യഹൂദ കോളനി പാലൂരിലെ ജൂതക്കുന്നിൽ സ്ഥിതിചെയ്തിരുന്നു. ജൂതക്കുന്നിൽ യഹൂദന്മാരുടെ ആരാധനാലയവും സ്ഥിതിചെയ്തിരുന്നു. കേരളത്തിലെ ഏറ്റവും പ്രാചീനമായ സിനഗോഗ് ഇതായിരുന്നു. തന്റെ പ്രേഷിതവേലയുടെ പ്രഥമസ്ഥാനമായി പാലൂരിനെ തെരഞ്ഞെടുക്കുവാൻ മാർത്തോമ്മാ ശ്ലീഹായെ പ്രേരിപ്പിച്ചത് അവിടത്തെ യഹൂദക്കോളനിയും സിനഗോഗുമാണ്.

യഹൂദ പശ്ചാത്തലമുള്ള മാർത്തോമ്മാശ്ലീഹാ ജൂതക്കുന്നിലെ സിനഗോഗിൽ ക്രിസ്തുവിനെ സാക്ഷിച്ച് പ്രസംഗിച്ചു. ജന്മദേശത്തു നിന്ന് ഏറെ ദൂരെ, ബുദ്ധ-ജൈന മതക്കാരുടെ സംസർഗ്ഗത്തിൽ കഴിഞ്ഞ യഹൂദന്മാർക്ക് രക്തരഹിതബലിയുടെ വക്താവായ മാർത്തോമ്മായുടെ സുവിശേഷം ആകർഷണീയവും സ്വീകാര്യവുമായി. അചിരേണ ജൂതക്കുന്നിലെ നിവാസികൾ ക്രിസ്തുമതം സ്വീകരിക്കുകയും അവിടുത്തെ സിനഗോഗ് മലങ്കരസഭയിലെ ഒന്നാമത്തെ ക്രൈസ്തവ ദേവാലയമായി പരിണമിക്കുകയും ചെയ്തു. പാലൂരിലെ ദേവാലയത്തിന്റെ സെന്റ് തോമസ് പൈതൃകം അനിഷേധ്യ പാരമ്പര്യമായി ചരിത്രകാരന്മാർ രേഖപ്പെടുത്തുന്നത് കാണുക:

"ചാട്ടുകുളങ്ങര പള്ളി (ചാട്ടുകുളത്തിന്റെ കരയിൽ സ്ഥിതി ചെയ്യുന്നതിനാൽ പാലൂരിലെ പള്ളി ചാട്ടുകുളങ്ങരപള്ളി എന്നും ആർത്താട്ടുകാ

രുടെ പള്ളി എന്ന നിലയിൽ ആർത്താട്ട് പള്ളി എന്നും വിവിധ പേരുക ളിൽ അറിയപ്പെടുന്നു) വളരെ പഴക്കമുള്ളതും മാർത്തോമ്മായാൽത്തന്നെ സ്ഥാപിക്കപ്പെട്ടതാണെന്ന് വിശ്വസിക്കപ്പെട്ട് വരുന്നതും ആകുന്നു" (പുത്തേഴത്ത് രാമമേനോൻ, ശക്തൻ തമ്പുരാൻ, പു. 291).

"പാലൂർ മെത്രാസന ഇടവകയെന്ന് പേർ കൊടുത്തിരിക്കുന്ന ആർ ത്താറ്റ്, മുളന്തുരുത്തി മുതലായ പള്ളികൾ ഉൾപ്പെട്ടിരിക്കുന്ന കൊച്ചി ബ്രിട്ടീഷ് മെത്രാസന ഇടവകക്കാരായ നമ്മുടെ അനുഗ്രഹിക്കപ്പെട്ട വാത്സല്യ മക്കളുടെ നിറുകകൾമേൽ ദൈവികകൃപയും സ്വർഗ്ഗീയ വാഴ്വും വന്ന് വസിക്കുമാറാകട്ടെ" എന്ന് 1911 കന്നി മാസം 29-ാം തീയതി ആലുവാ സെമിനാരിയിൽ നിന്നും 139-ാം നമ്പർ ആയി അബ്ദുള്ളാ പാത്രിയർക്കീസ് അയച്ച സർക്കുലർ കല്പന ഇവിടെ ശ്രദ്ധേയമാണ് (ഫാ. ഡോ. ജോസഫ് ചീരൻ, തൃശ്ശൂർ പള്ളിച്ചരിത്രം, പു. 79-80).

മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ സ്ഥാപിച്ച ഏക ദേവാലയമാണിത് എന്ന് സിദ്ധാന്തിക്കുന്ന ചരിത്രഗവേഷകരും ഇല്ലാതില്ല:

"എ. ഡി. 68-69 ൽ എസ്സിനസുകാരുടെ ഒരു ചെറിയ സംഘം തോമ്മാ ശ്ലീഹായുടെ നേതൃത്വത്തിൽ ചേരനാടിന്റെ പ്രധാന തുറമുഖമായിരുന്ന മുസ്സിരീസിൽ (മുച്ചിറികോട്) വന്നിറങ്ങി ചാട്ടുകുളങ്ങരയും (കുന്നംകുളം) അതിനടുത്ത പ്രദേശങ്ങളിലും പാർത്തു. ഈ ആദിമ നസ്രാണികളുടെ ഏക പള്ളിയാണ് വി. മാതാവിന്റെ നാമത്തിലുള്ള അവിടുത്തെ (ആർ ത്താറ്റ്-കുന്നംകുളം) പള്ളി" (പി. വി. മാത്യു: കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ, വാള്യം 1, പു. 97).

സെമിറ്റിക്ക് പശ്ചാത്തലമുള്ള പാലൂരിലെ യഹൂദ ക്രിസ്ത്യാനികൾക്കു വേണ്ടി സുറിയാനി ഭാഷയിലുള്ള ആരാധനക്രമം മാർത്തോമ്മാ ആവി ഷ്ക്കരിച്ചതുകൊണ്ടാകാം കേരളീയ ക്രിസ്ത്യാനികൾക്ക് സുറിയാനിക്കാർ എന്ന് പേരുണ്ടായത്. തോമ്മാശ്ലീഹാ ആവിഷ്ക്കരിച്ച സുറിയാനി ഭാഷ യിലുള്ള ആരാധനകൾ മദ്ധ്യപൗരസ്ത്യനാടുകളിൽ നിന്ന് പാലൂർ, മറ്റം എന്നീ സ്ഥലങ്ങളിൽ പാർപ്പുറപ്പിച്ച യഹൂദ ക്രിസ്ത്യാനികൾക്ക് അഭിഗ മ്യമായിരുന്നു. താൻ സ്ഥാപിച്ച പള്ളിയുടെ സന്ധാരണത്തിനായി പാലൂർ-മറ്റം ദേശങ്ങളിൽ നിന്നായി മാർത്തോമ്മാ ശ്ലീഹാ പുരോഹിതന്മാരെ നിയ മിച്ചു. ഇന്ന് സാർവത്രികമായി പരിഗണിക്കപ്പെടുന്ന ത്രിവിധ പൗരോഹിത്യ ശ്രേണി അപ്പോസ്തോലിക കാലത്ത് ദൃഢരൂപം പ്രാപിച്ചിരുന്നില്ല. പുരോ ഹിതൻ (മൂപ്പൻ) എന്നും അധ്യക്ഷൻ (ബിഷപ്പ്) എന്നും ഒരേ സ്ഥാനി കളെ വി. പൗലൂസ് അഭിസംബോധന ചെയ്യുന്ന ശൈലി പുതിയനിയമ പണ്ഡിതർ എല്ലാവരും ഏകകണ്ഠമായി സാക്ഷിച്ചിട്ടുണ്ടല്ലോ. അതായി രുന്നിരിക്കണം മലങ്കരസഭയിലും ആദ്യകാലത്തെ സ്ഥിതി. മലങ്കരസഭ

യോട് സംസർഗ്ഗം പുലർത്തിയിരുന്ന അലക്സാണ്ട്രിയൻ സഭയിൽ (കോപ്റ്റിക്) അതായിരുന്നു 4-ാം നൂറ്റാണ്ടു വരെയും അംഗീകൃത പാരമ്പര്യം എന്നതിന് അനിഷേധ്യമായ തെളിവുകൾ ഫാ. ഡോ. വി. സി. ശാമുവേലും (സഭ വളരുന്നു, പു. 143) ഫാ. ഡോ. ജോസഫ് ചീരനും (ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, പു. 76 –86) വിശദീകരിച്ചിട്ടുള്ളത് നാളിതുവരെ എതിർക്കപ്പെട്ടിട്ടില്ല. മാർത്തോമ്മാ ശ്ലീഹാ പട്ടംകെട്ടിയ പുരോഹിതർ, പുരോഹിതർക്ക് പട്ടം കൊടുക്കുവാൻ നൽവരമുള്ള പൗരോഹിത്യസ്ഥാനികൾ ആയിരുന്നുവെന്ന് 'പുരോഹിതൻ' മാസികയിൽ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് എഴുതിയ ലേഖനം (*സ്നേഹം സ്വാതന്ത്ര്യം പുതിയ മാനവികത*, പുറം 553–554) ഈ സന്ദർഭത്തിൽ സ്മരണീയമാകണം. തന്മൂലം മലങ്കരസഭയിൽ അവിച്ഛിന്നമായി പൗരോഹിത്യം നിലനിന്നിരുന്നു എന്നത് അവിതർക്കിതമായ സത്യമാണ്.

പൊന്നാനി - അലക്സാണ്ട്രിയാ വ്യാപാരം മൂലം സമ്പൽസമൃദ്ധി പ്രാപിച്ചിരുന്ന ചേര രാജാക്കന്മാരുടെ അക്കാലത്തെ ആസ്ഥാനം പഴഞ്ഞി – പഴയവഞ്ചി – ആയിരുന്നു (വിശറിണോ, വീശ്വാളണോ എന്നിങ്ങനെ യഥാക്രമം വിശറി വേണമോ, വീശുപാള വേണമോ എന്നീ പദങ്ങളെ സങ്കോചിപ്പിച്ച് പ്രയോഗിക്കുന്ന പാലൂർ പ്രദേശത്ത് പഴയവഞ്ചി പഴയഞ്ചിയും ക്രമേണ കേരളപാണിനി വിധിച്ച അനുനാസികാതിപ്രസരം കൊണ്ട് പഴഞ്ഞിയും ആയി പരിണമിക്കും).

വിദേശ വ്യാപാരത്തിന്റെ നിയന്ത്രണം സ്വന്തം അധീനത്തിലാക്കുവാൻ ചോള-പാണ്ഡ്യ രാജാക്കന്മാർ ചേരരാജാവിനെ ആക്രമിക്കുന്നത് അക്കാലത്ത് പതിവായിരുന്നു. ചിലപ്പോഴൊക്കെ ചോളന്മാരും പാണ്ഡ്യന്മാരും വിജയം വരിക്കുകയും വ്യാപാരം നിയന്ത്രിക്കുകയും ചെയ്തിട്ടുണ്ട്. പഴഞ്ഞിക്കും കുന്നംകുളത്തിനും ഇടയിൽ 'പോർക്കളം' എന്ന പേരിൽ ഇന്നും അറിയപ്പെടുന്ന സ്ഥലമായിരുന്നു യുദ്ധഭൂമി. നൂറ്റാണ്ടു യുദ്ധം എന്ന പേരിൽ നൂറ് കൊല്ലക്കാലം ഇടവിട്ട് നടന്ന ഈ യുദ്ധ പരമ്പരയെപ്പറ്റി ഇളംകുളം കുഞ്ഞൻപിള്ള പരാമർശിക്കുന്നുണ്ട്. നൂറ്റാണ്ടു യുദ്ധം പാലൂരിലെ ജനജീവിതം താറുമാറാക്കിയിരുന്നു. ഓരോ യുദ്ധകാലത്തും പാലൂരിലെ ജനങ്ങൾ ജീവനുംകൊണ്ട് സുരക്ഷിതദേശങ്ങളിലേക്ക് രക്ഷപ്പെടുമായിരുന്നു. ഈ പലായനം ക്രിസ്തുമതത്തെ കേരളത്തിന്റെ തെക്കൻ ദിക്കുകളിലേക്ക് വ്യാപിപ്പിച്ചു. പാലൂരിലെ ഉപ തുറമുഖമായ ചാവക്കാട് തുറമുഖം ക്രിസ്ത്യാനികളുടെ കൈവശത്തിലും നിയന്ത്രണത്തിലുമായിരുന്നുവെന്ന് 1800-ൽ ഇവിടം സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട് (ബുക്കാനന്റെ കേരളം, വിവ: ഡോ. സി. കെ. കരീം, പു. 46, 61). ചാവക്കാട് തുറമുഖത്തു നിന്ന് പലായനം

ചെയ്ത സുറിയാനി ക്രിസ്ത്യാനികൾ യഥാക്രമം മറ്റം, പറവൂർ, കൊടുങ്ങല്ലൂർ, അങ്കമാലി, കുറുപ്പമ്പടി, കോതമംഗലം, കൂത്താട്ടുകുളം, കുറവിലങ്ങാട്, കോട്ടയം, അയിരൂർ, ഓമല്ലൂർ, പത്തനംതിട്ട എന്നിവിടങ്ങളിൽ കോളനിയായി താമസിച്ചു. പിന്നീട് പ്രാന്തപ്രദേശങ്ങളിലേക്കു വ്യാപിച്ചു. അവിടങ്ങളിലൊക്കെ അചിരേണ ദേവാലയങ്ങൾ ഉയർന്നു. എ.ഡി 52-ൽ തോമ്മാശ്ലീഹാ പാലൂരിൽ സ്ഥാപിച്ച ഇടവക ഏതാനും നൂറ്റാണ്ടുകൾ കൊണ്ട് കൊച്ചി, തിരുവിതാംകൂർ പ്രദേശങ്ങളിലാകെ വ്യാപിച്ചു. പുഷ്ടി പ്രാപിച്ച് ശക്തിപ്പെട്ട പല കുടുംബങ്ങളും ഈ വളർച്ചയുടെ കഥ അവരുടെ കുടുംബ ചരിത്രങ്ങളിലും മറ്റും പ്രസ്താവിച്ചിട്ടുള്ളത് ശ്രദ്ധിക്കുക.

1. **കോനാട്ട് കുടുംബം**: മലങ്കര മല്പാന്മാരുടെ ഈ കുടുംബം കുന്നംകുളത്തു നിന്ന് മാമ്മലശ്ശേരിയിലേക്കും പാമ്പാക്കുടയ്ക്കും കുടിയേറിപ്പാർത്തവരാണ് (മലങ്കരസഭാ വൈദിക ഡയറക്ടറി, പു. 27).

2. കേരളത്തിലെ പൗരാണിക തറവാടുകളിൽ ഒന്നാണ് **അകപ്പറമ്പ് പൈനാടത്ത് കുടുംബം**. ഇതിന്റെ ആദ്യചരിത്രം അജ്ഞാതമെങ്കിലും പൈനാടത്ത് കുടുംബക്കാർ കുന്നംകുളം-ആർത്താറ്റ് പള്ളി ഇടവകക്കാരായിരുന്നു എന്നാണ് ഐതിഹ്യം. ഇവിടെനിന്ന് ഇട്ടി കുരിയത് എന്ന ഒരാൾ അങ്കമാലി ഇടവകയിൽ മേയ്ക്കാട്ട് എന്ന കരയിൽ വന്ന് താമസിച്ചു. ഇദ്ദേഹത്തിന് തോമ്മാ, കുരിയൻ എന്നിങ്ങനെ രണ്ട് ആൺ മക്കൾ ഉണ്ടായി. കുര്യൻ എന്ന ആൾ തുരുത്തിശ്ശേരിയിൽ വന്നു താമസിച്ചു. ആ ശാഖയിൽ അങ്കമാലി, അകപ്പറമ്പ്, ആവണംകോട്, നായത്തോട്, മേയ്ക്കാട്, കീഴ്പരിയാടം, നെടുമ്പാശ്ശേരി, തുരുത്തിശ്ശേരി, ആഴകം, പള്ളിക്കര, വടക്കൻ പറവൂർ, ചക്കരക്കടവ് മുതലായ സ്ഥലങ്ങളിലായി അനവധി ഭവനങ്ങൾ ഉണ്ടാകുവാൻ ഇടയായി. ആ പ്രദേശങ്ങളിൽ സ്ഥിരതാമസമാക്കിയ പൈനാടത്ത് കുടുംബക്കാരെ മേയ്ക്കാട്ടുകാരൻ, വൈലിപ്പറമ്പൻ, തെക്കേവീടൻ, കുറ്റിക്കാടൻ, ഇരിയാടൻ, ചെറിയ വയലിപ്പറമ്പൻ, പടിഞ്ഞാറെവീട്ടിൽ എന്നിങ്ങനെ പല പ്രാദേശികനാമങ്ങൾ ഉപയോഗിച്ച് വിളിച്ചിരുന്നു (*വയലിപ്പറമ്പിൽ കുടുംബ ചരിത്രം,* പു. 17,18).

**3. അമ്പാട്ട് കുടുംബക്കാർ:** അങ്കമാലി പ്രദേശങ്ങളിൽ പ്രശസ്തമായ ഒരു തറവാട് ആണ് അമ്പാട്ട് കുടുംബം. അങ്കമാലിയുടെ ഒന്നാമത്തെ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ കൂറിലോസ് ഈ കുടുംബത്തിലെ അംഗമാണ്. അമ്പാട്ട് കുടുംബക്കാരുടെ കുടുംബ പൂർവ്വികർ - പാലൂർ - ചാട്ടുകുളങ്ങര ഇടവകക്കാരായിരുന്നുവെന്ന് ആ കുടുംബത്തിലെ പ്രശസ്ത അംഗവും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലെ മുൻ പ്രിൻസിപ്പലും ഇതെഴുതുന്ന ആളിന്റെ സഹപ്രവർത്തകനുമായിരുന്ന ഡോ. ഏ. കെ. ബേബി സാക്ഷിച്ചിട്ടുണ്ട്. ഇപ്രകാരം ചാട്ടുകുളങ്ങര - ആർത്താറ്റ് ഇടവകക്കാരായ മിക്ക കുടുംബങ്ങളും അവരുടെ പഴമയെ

സ്മരിക്കാനായി പുതിയ കുടുംബപ്പേരിനോട് ചേർത്ത് 'വടക്കൻ' എന്ന പദം ഉപയോഗിച്ചു വരുന്നതായും ഏ. കെ. ബേബിസാർ നിസ്സംശയം പറയുമായിരുന്നു.

**4. തുരുത്തി കുടുംബക്കാർ**: തുരുത്തി കുടുംബത്തിന്റെ തുടക്കം ചാവക്കാട് ആയിരുന്നുവെന്ന് വിശ്വസിച്ചു പോരുന്നു. തലമുറകൾ കൈമാറിയിട്ടുള്ള വിവരങ്ങൾ വച്ചും വൈദികരുടെയും പൂർവ്വപിതാക്കന്മാരുടെയും ശവക്കല്ലറകളിലും ശിലാഫലകങ്ങളിലും വസ്തു സംബന്ധമായ ആധാരങ്ങളിലും 'ചാവക്കാട് തുരുത്തിയിൽ' എന്ന് വിവിധ സ്ഥലങ്ങളിൽ രേഖപ്പെടുത്തിക്കാണുന്നുണ്ട്. പ. ഔഗേൻ ബാവാ, വയലിപ്പറമ്പിൽ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ബർണബാസ് എന്നീ പിതാക്കന്മാർ ഈ കുടുംബക്കാരാണ്. ചാവക്കാട്, പാലൂർ - ചാട്ടുകുളങ്ങര ഇടവകയുടെ ഭാഗമായിരുന്നു. ചാവക്കാട് നിന്ന് വർക്കി എന്ന തുരുത്തി കുടുംബാംഗം ആദ്യം ഇടപ്പള്ളിയിലാണ് താമസിച്ചത്. അവരിൽ നിന്ന് തിരുവാങ്കുളം മുതലായ സ്ഥലങ്ങളിലായി ഓണേരിൽ, ഓണാശ്ശേരിൽ, ഐക്കരവേലിൽ, കരപ്പിള്ളിൽ, തട്ടാംപുറം, കൊട്ടിശ്ശേരിക്കുടി, ആയത്തുകുടി, തണ്ടേകാട്, ചേട്ടാകുളങ്ങര, വേങ്ങശ്ശേരിൽ നെടുംപറമ്പിൽ തുടങ്ങിയ ശാഖകൾ എറണാകുളം ജില്ലയുടെ പല ഭാഗങ്ങളിലായി പടർന്നു പന്തലിച്ചു. പിന്നീട് ഈ കുടുംബക്കാർ തൃക്കളത്തൂർ, കോതമംഗലം, ചേലാട്, അല്ലപ്ര, പെരുമ്പാവൂർ, കോട്ടപ്പടി, കോടനാട്, പുൽപ്പള്ളി, കേളകം എന്നീ പ്രദേശങ്ങളിലേക്ക് വ്യാപിച്ചു (*തുരുത്തിയിൽ കുടുംബ ചരിത്രം*, എഡി. പ്രൊഫ. ടി. എം. പൈലി)

## 4. കുറുപ്പംപടി പള്ളിയുടെ ചരിത്രം (ആത്തുങ്കൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പാ)

കുറുപ്പംപടി ഇടവകയിലെ പ്രശസ്ത കുടുംബങ്ങളുടെ പേരുകൾ ഈ പുസ്തകം പരാമർശിച്ചിട്ടുണ്ട്. കൂനൻകുരിശ് കാലത്ത് (1653) ഇടപ്പള്ളിയിൽ നിന്ന് **തുരുത്തി കുടുംബവും** ആർത്താറ്റ് നിന്ന് **തോമ്പ്ര കുടുംബവും** അവരുടെ വേലക്കാരോടുകൂടെ ഇവിടെ കുടിയേറി താമസിച്ചു (പു. 42).

**5. തുരുത്തി:** ഇവർ പാലൂർ നിന്ന് ചാവക്കാട് വരികയും അവിടെനിന്ന് ഇടപ്പള്ളിയിൽ താമസിക്കുകയും ഇടപ്പള്ളിയിൽ നിന്ന് വെങ്ങോല, തുരുത്തിപ്പിളി ഭാഗത്ത് ഉദയംകുഴി പണിക്കരുടെ സഹായത്തോടു കൂടി കയറിതാമസിക്കുകയും ചെയ്തു. ഇവരുടെ ജന്മം ചാവക്കാട് എന്നാണ്.

**6. തോമ്പ്ര:** ഇവരുടെ ജന്മം കിടങ്ങയം എന്നാണ്. ഇവർ കുന്നംകുളത്തുനിന്നും കൂനൻകൂരിശ് സത്യകാലത്ത് (1653) തുരുത്തിപ്പിള്ളി (വെങ്ങോല) ഭാഗത്തു കൂടിയേറി താമസിച്ചു. കുമരക്കിള്ളി, കരുപ്പക്കാ

ടൻ, മറ്റമന, പുന്നോർപ്പള്ളി, ഓലപ്പുര, പാത്തിക്കൻ, തണ്ണിക്കോടൻ, കിടങ്ങയം മുതലായ വീട്ടുകാരും കിടങ്ങയം ജന്മത്തിൽപ്പെട്ടവരാണ് (പു. 42, 27, 113,111).

ഇതുവരെയും പരാമർശിച്ചത് വടക്കൻ പ്രദേശങ്ങളിലേക്ക് പാലൂർ പ്രദേശത്തു നിന്ന് വിവിധ കാലങ്ങളിലായി നടന്ന കുടിയേറ്റങ്ങളെപ്പറ്റിയാണ്. തെക്കൻ പ്രദേശങ്ങളിൽ നിന്ന് ലഭ്യമായ ചില കുടുംബ ചരിത്രങ്ങളും അവരുടെ പാലൂർ പൈതൃകത്തെ അനുസ്മരിച്ചിട്ടുണ്ട്.

**7. മൂക്കഞ്ചേരി:** കോലഞ്ചേരി മൂക്കഞ്ചേരി കുടുംബം പാലൂർ പ്രദേശത്തുകാരാണെന്ന് അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി പ്രസ്താവിച്ചിട്ടുണ്ട്. ആർത്താറ്റ് പള്ളി പുതുക്കിപ്പണിതപ്പോൾ ഈ കുടുംബം നൽകിയ ശീലാന്തിയിൽ അവരുടെ കുടുംബപ്പേർ രേഖപ്പെടുത്തിയിട്ടുണ്ട്.

**8. ഞാലിയിൽ:** പാലൂർ അഥവാ ചാവക്കാട് പ്രദേശത്തു താമസിക്കുന്നവർക്ക് മറ്റ് ബ്രാഹ്മണരിൽ നിന്ന് മതപീഡനം തുടർച്ചയായി ഉണ്ടായി. തന്മൂലം അവർ തെക്കൻ ദിക്കുകളിലേക്ക് മാറിപ്പോയതായും ഒടുവിൽ കുറവിലങ്ങാട് എന്ന സ്ഥലത്ത് വന്നുചേർന്നതായും കരുതുന്നു. ... ഒന്നാം മാർത്തോമ്മായോട് കൂറ് പുലർത്തുകയും പൗരസ്ത്യസഭാ പാരമ്പര്യങ്ങളും വിശ്വാസങ്ങളും മുറുകെ പിടിക്കുകയും ചെയ്തതിനാൽ തങ്ങളുടെ പിതാക്കന്മാരുടെ പല തലമുറകൾ സ്വസ്ഥമായി ജീവിച്ചിരുന്ന കുറവിലങ്ങാട് നിന്ന് തെക്കുംകൂർ രാജ്യാതിർത്തിയിലുള്ള സ്ഥലങ്ങളിലേക്ക് മാറിപ്പോയവരുടെ സന്താനങ്ങളാണ് പാലക്കുന്നത്ത് (മാരമൺ), താഴമൺ (അയിരൂർ), ശങ്കരമംഗലം (ഇരവിപേരൂർ), ഞാലിയിൽ (കവിയൂർ), ആദിയായ കുടുംബങ്ങളിലുള്ളവർ (ഞാലിയിൽ കുടുംബ ചരിത്രം, പു. 5, 9).

**9. കുറ്റിക്കണ്ടത്തിൽ:** കുറ്റിക്കണ്ടത്തിൽ കുടുംബം പകലോമറ്റം കുടുംബത്തിന്റെ ശാഖയാണെന്ന് അവകാശപ്പെടുന്നുണ്ട്. "കേരളത്തിൽ പരശുരാമൻ ബ്രാഹ്മണർക്ക് നിശ്ചയിച്ചു കൊടുത്ത 64 ഗ്രാമങ്ങളിൽ വടക്കൻഭാഗത്തുള്ള 32 ഗ്രാമങ്ങൾ സാമ്പത്തികനിലയിൽ ഉയർന്നിരുന്നു. പാലൂർ (പാലയൂർ) ഗ്രാമത്തിലായിരുന്നു മാർത്തോമ്മാ ശ്ലീഹാ സുവിശേഷം അറിയിച്ച് ആദ്യം ക്രിസ്തുസഭ സ്ഥാപിച്ചത്."

ആദിമക്രിസ്ത്യാനികൾക്ക് തുടർച്ചയായി ഉണ്ടായ മതപീഡനം നിമിത്തം അധികമാളുകൾക്കും ദൂരെ സ്ഥലങ്ങളിലേക്ക് ഓടിപ്പോകേണ്ടി വന്നപ്പോഴാണ് നമ്മുടെ പൂർവ്വികർ തെക്കോട്ട് വന്ന് ആദ്യം അങ്കമാലിയിലും തുടർന്ന് ഏറ്റുമാനൂരും ഒടുവിൽ കുറവിലങ്ങാട്ടും താമസം ഉറപ്പിച്ചത്. 862-ൽ (1687-ൽ) പകലോമറ്റം വീട്ടിൽ മാത്തൻ മാപ്പിള സകുടുംബം

കുറവിലങ്ങാട്ട് നിന്ന് അയിരൂരിൽ എത്തിച്ചേർന്നു (പ്രതിസന്ധികളിൽ പ്രശോഭിച്ച ആദർശ ധീരൻ, എഡി. റമ്പാൻ ലാസറസ് കോറെപ്പിസ്ക്കോപ്പാ, പു. 177, 181).

**10. വിളവിനാൽ കുടുംബചരിത്രം:** എ. ഡി. 1789-ൽ ടിപ്പു സുൽത്താന്റെ പടയോട്ടക്കാലത്ത് ക്രിസ്ത്യാനികളെ ആക്രമിക്കുകയും ആർത്താറ്റ്, പറവൂർ, കുന്നംകുളം, എന്നീ പള്ളികൾ ടിപ്പുവിന്റെ സൈന്യം തീ വച്ച് നശിപ്പിക്കുകയും ചെയ്തു. അക്കാലത്ത് പനയ്ക്കൽ കുടുംബത്തിലെ ധാരാളം ആളുകൾ പല സ്ഥലങ്ങളിലേക്കും പുറപ്പെട്ടു പോയിട്ടുണ്ട്. ആ കൂട്ടത്തിൽ തെക്കൻ ഭാഗങ്ങളിലേക്ക് പുറപ്പെട്ട് പോയവർ കുറവിലങ്ങാട്, മല്ലപ്പള്ളി, കല്ലൂപ്പാറ തുടങ്ങിയ സ്ഥലങ്ങളിൽ താമസമുറപ്പിച്ചിട്ടുള്ളതായി കരുതുന്നു. ഇപ്പോൾ മല്ലപ്പള്ളി, കല്ലൂപ്പാറ, മാവേലിക്കര, അടൂർ തുടങ്ങിയ സ്ഥലങ്ങളിൽ താമസിക്കുന്ന 'തേക്കനാൽ' കുടുംബക്കാർ കുന്നംകുളം പനക്കൽ തറവാട്ടിൽ നിന്നു വന്നവരാണെന്ന് അവർ പ്രസിദ്ധീകരിച്ചിരിക്കുന്ന കുടുംബ ചരിത്രത്തിൽ അവകാശപ്പെടുന്നുണ്ട്.

ക്രിസ്ത്വബ്ദം 1550-ാം ആണ്ടിനോടടുത്ത് കുന്നംകുളം പനക്കൽ തറവാട്ടിൽപ്പെട്ട രണ്ട് യുവാക്കന്മാർ സ്വദേശത്തു നിന്നും പുറപ്പെട്ട് വിദൂരമായ ഓമല്ലൂരിൽ വന്ന് താമസമാക്കി. ഇവരുടെ പിൻമുറക്കാരാണ് ശാഖോപശാഖകളായി തുമ്പമൺ പ്രദേശത്ത് പടർന്നു പന്തലിച്ച വിളവിനാൽ കുടുംബക്കാർ (*വിളവിനാൽ കുടുംബ ചരിത്രം*, പു. 11, 13).

## ആദ്യ ആസ്ഥാനം പാലൂർ

മാർത്തോമ്മാ ശ്ലീഹായാൽ സംസ്ഥാപിതമായ പാലൂർ - ചാട്ടുകുളങ്ങര ഇടവക യുദ്ധകാലാവസ്ഥ മൂലം തെക്കോട്ട് വ്യാപിച്ചതിന്റെ അനിഷേധ്യ രേഖകളാണ് മേൽക്കാണിച്ച ചരിത്ര പ്രസ്താവനകൾ. യുദ്ധങ്ങൾ വരുത്തിയ സാഹചര്യങ്ങൾ മൂലം ചേരരാജ്യ തലസ്ഥാനവും പഴയ വഞ്ചിയിൽ നിന്ന് (പഴഞ്ഞി കോട്ടോൽ) പയ്യൂർ, കക്കാട്, വന്നേരി (പെരുമ്പടപ്പ്), കൊടുങ്ങല്ലൂർ, കൊച്ചി, ചേന്ദമംഗലം, തൃപ്പൂണിത്തുറ എന്നീ സ്ഥലങ്ങളിലേക്ക് മാറിമാറി പ്രതിഷ്ഠിക്കപ്പെട്ടു. വന്നേരിയിൽ വച്ച് പഴയ ചേരവംശം അസ്തമിക്കുകയും പ്രമുഖ താവഴിയായ കൊച്ചി രാജവംശം തൽസ്ഥാനം കയ്യേൽക്കുകയും ചെയ്തു. കൊച്ചി രാജവംശത്തോടൊപ്പം വടക്ക് സാമൂതിരിയും തെക്ക് വേണാട്ടരചനും പ്രബലരായി മാറി.

ഓരോ പുതിയ കോളനിയിലും താവളമുറപ്പിക്കുന്നതിന്റെ ഭാഗമായി അവിടങ്ങളിലൊക്കെ പുതിയ ദേവാലയങ്ങൾ ഉയർന്നു. അറബിക്കടൽത്തീരങ്ങളിലും പെരിയാർ തീരങ്ങളിലുമായി രൂപംകൊണ്ട ആദ്യ ദേവാലയങ്ങളിലേക്ക് തലപ്പള്ളിയായ പാലൂർ പള്ളിയിൽ നിന്ന് വൈദികർ അയ

ക്കപ്പെട്ടു വന്നു. ചാവക്കാട്, മറ്റം, പറവൂർ, അങ്കമാലി, അകപ്പറമ്പ്, ഇട പ്പള്ളി, കൊടുങ്ങല്ലൂർ എന്നിവയായിരുന്നു ഇപ്രകാരം പാലൂരിലെ വൈദി കർ സേവനം നടത്തിയ ആദ്യകാല ഇടവകകൾ. ചാവക്കാട് പള്ളിയിൽ ഇത് സംബന്ധിച്ച രേഖകൾ ചരിത്രകാരന്മാർ നിരീക്ഷിച്ചിട്ടുണ്ട്. തലപ്പള്ളി എന്ന് ആദരപൂർവ്വം പാലൂർ പള്ളിയെ അന്ന് വിളിച്ചുവന്നു. പിന്നീട് പാലൂർ പ്രദേശത്തിന് പ്രത്യേകം രാജാക്കന്മാർ ഉണ്ടായപ്പോൾ ആ രാജവംശ ത്തിന് തലപ്പള്ളി രാജവംശം എന്നും രാജ്യത്തിന് 'തലപ്പള്ളി മേൽവട്ടം' എന്നും പേരായി. താലൂക്കുകൾ രൂപീകരിക്കപ്പെട്ടപ്പോഴും പാലൂർ പ്രദേ ശത്തിന് തലപ്പള്ളി താലൂക്ക് എന്നാണ് പേരിട്ടത്. ഇന്ന് പ്രചരിച്ചിട്ടുള്ള 'തലപ്പിള്ളി' എന്ന രൂപം സോദ്ദേശ്യമായ ചരിത്ര വൈലക്ഷണ്യമാണ്. മണിപ്രവാള കാവ്യമായ ചന്ദ്രോത്സവത്തിൽപ്പോലും 'തലപ്പള്ളി' എന്നാണ് രൂപം. 17-ാം നൂറ്റാണ്ടിന് ശേഷമാണ് 'തലപ്പിള്ളി' എന്ന വിലക്ഷണ രൂപം സൃഷ്ടിക്കപ്പെട്ടത് (*സ്ഥലനാമ ചരിത്രം*, തൃശൂർ ജില്ല, വി. പി. കെ. വാലത്ത്).

തലപ്പള്ളി എന്ന നിലയിൽ (തള്ളപ്പള്ളി എന്ന് വാർഡ് & കോണ്ണർ) പാലൂർ പള്ളിയിലെ പുരോഹിതന്മാരുടെ തലവൻ ആയിരുന്നു മറ്റ് ഇടവ കകളിലേക്ക് വൈദികരെ യഥാവസരം അയക്കുവാനും അവരുടെ മേൽ നോട്ടം വഹിക്കുവാനും ചുമതലപ്പെട്ട ആൾ. അക്കാലത്ത് ബിഷപ്പ് എന്ന സങ്കല്പം അലക്സന്ത്രിയായിലെപ്പോലെ മലങ്കരസഭയിലും ഇല്ലായിരു ന്നതിനാൽ പാലൂർ പള്ളിയിലുണ്ടായിരുന്ന പുരോഹിതസംഘത്തിന്റെ തലവൻ പുതിയ വൈദികർക്ക് പട്ടംകൊടുക്കുകയും ഇടവകകളുടെ പൊതു മേൽനോട്ടം വഹിക്കുകയും സഭ പൊതുവായി നേരിടുന്ന പ്രശ്ന ങ്ങളിൽ പ്രാതിനിധ്യ സ്വഭാവമുള്ള തീരുമാനങ്ങൾ എടുക്കുകയും ചെയ്തുപോന്നു. സഭയുടെ തലസ്ഥാനം എന്ന പദവി നഷ്ടപ്പെട്ട് വളരെ ക്കാലം കഴിഞ്ഞതിന് ശേഷം പോലും ഈ പഴയ പതിവ് പാലൂർ- ആർത്താറ്റ് പള്ളി നിലനിർത്തിയിരുന്നതായി 1806-ലെ ആർത്താറ്റ് ചെപ്പേട് (പടിയോല) സാക്ഷിക്കുന്നു. ചെപ്പേടിൽ രേഖപ്പെടുത്തുകയും അതിന്റെ കോപ്പി ഒരേസമയം രാജാവിനെയും സഭാമേലദ്ധ്യക്ഷനെയും ഏല്പി ക്കുക എന്നതും മലയാളം ലിപി സാർവ്വത്രികമായ കാലമായിരുന്നിട്ടു പോലും ചെപ്പേടിലെ ലിപി വട്ടെഴുത്തിലായതും ഗവേഷണ പ്രാധാന്യ മുള്ള വിഷയങ്ങളാണ്. ചെപ്പേടിന്റെ പൂർണ്ണ രൂപം കാണുക (ഭാഷ ആധു നീകരിച്ചിട്ടുണ്ട്):

കൊല്ലം 981-ാമത് മകരം ഞായറ്റിൽ പുത്തൻകൂർ സുറിയാനിക്കാരായ ആർത്താറ്റ് എടവകക്കാർ എല്ലാവരുംകൂടി നമ്മുടെ ബാവാ ദീവന്നാ സ്യോസ് തിരുമുമ്പിൽ എഴുതിവച്ച പടിയോലയാവിത്: നമ്മുടെ ജനങ്ങ ളിൽ ചിലർ പരദേശക്കാരുടെ എടത്തൂട് ഉപദേശം കേൾക്കയാൽ റോമ്മാ

വിശ്വാസത്തിലേക്ക് തിരിഞ്ഞുപോയി വഴക്കു പിടിച്ച് പള്ളിയും പറമ്പും പകുത്ത് നറുക്കിട്ട് എടുപ്പാൻ ഇട വന്നു. അബദ്ധം കൊണ്ട് വളരെ വ്യാകുലത്തിന് ഇട വന്നതിനാൽ, മേലാൽ അങ്ങനെ വരാതിരിപ്പാൻവേണ്ടി, റോമ്മായിൽ നിന്നോ, ബാബേലിൽ നിന്നോ, അന്ത്യോഖ്യായിൽ നിന്നോ മറ്റു വല്ല പരദേശത്തു നിന്നോ യാതൊരു മെത്രാന്മാരുടെയും ഉപദേശവും നടപ്പുകളും ഒരുനാളും കേട്ട് വഴങ്ങിനടക്കാതെ നമ്മുടെ മാർത്തോമ്മാ ശ്ലീഹായുടെ പൂർവ്വിക വിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നു കൊള്ളുമാറ് സമ്മതിച്ച് തമ്പുരാനെപ്പെറ്റ അമ്മയുടെ ആർത്താറ്റ് പള്ളി നടയിൽ വച്ച് എഴുതിയ (ത്) (ഭാഷയും ലിപിയും ആധുനികമാക്കിയിട്ടുണ്ട്. വട്ടെഴുത്തിൽ രേഖപ്പെടുത്തിയ ചെപ്പേട് കണ്ടെടുത്ത് ഭാഷാന്തരപ്പെടുത്തിയത് ഫാ. ഡോ. ജോസഫ് ചീരൻ. സഹപ്രവർത്തകനായ പ്രൊഫ. വി. എം. ജോണപ്പായുടെ പുരാവസ്തു ശേഖരത്തിൽ നിന്നാണ് ചെപ്പേട് കണ്ടെടുത്തത്; 1995-ൽ).

മേക്ക് വികാരി തെക്കേക്കര കുരിയത് കത്തനാർ (ഒപ്പ്)

1. ചെറുവത്തൂർ കുഞ്ഞാത്തു (ഒപ്പ്) 2. പനയ്ക്കൽ താരു (ഒപ്പ്) 3. കുത്തൂർ ചുമ്മാർ (ഒപ്പ്) 4. കോലാടി ഇട്ടൂപ്പ് (ഒപ്പ്) 5. കാക്കശ്ശേരി മാത്തു (ഒപ്പ്) 6. ചുങ്കത്ത് ഇയ്യാവു (ഒപ്പ്) 7. തോലത്ത് പാത്തു (ഒപ്പ്) 8. ചീരൻ പാത്തു (ഒപ്പ്) 9. പുലിക്കോട്ടിൽ താരു (ഒപ്പ്) 10. കിടങ്ങൻ ചേറുണ്ണി (ഒപ്പ്) 11. മണ്ടുമ്പാൽ കുഞ്ഞാത്തു (ഒപ്പ്) 12. തെങ്ങുങ്ങൽ കുറിയാക്കു (ഒപ്പ്)

(ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും, പു. 407, 408)

ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശം ഈ ചരിത്രരേഖയെക്കുറിച്ച് നടത്തിയ നിരീക്ഷണം ശ്രദ്ധിക്കുക: "1811-ലെ മലയാളം ബൈബിളിന്റെ വിവർത്തകനും അക്കാലത്തെ കുന്നംകുളം സുറിയാനിക്കാരുടെ അനിഷേധ്യ വൈദിക നേതാവും മല്പാനും കോട്ടയം പഴയസെമിനാരിയുടെ സ്ഥാപകനും പകലോമറ്റം കുടുംബ മെത്രാൻ വാഴ്ച അസ്തമിപ്പിക്കുവാൻ നേതൃത്വം നൽകിയ മഹാത്മാവുമായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ തലപ്പള്ളിയുടെ ആഹ്വാനം എന്ന നിലയിൽ ഇത് തയ്യാറാക്കി" (പുറം. 77).

മലങ്കരസഭയുടെ രേഖപ്പെടുത്തിയ ആദ്യ ഭരണഘടന എന്ന് വിശേഷിപ്പിക്കാവുന്ന 1809-ലെ കണ്ടനാട് പടിയോലയിലും പാലൂർ-ആർത്താറ്റ് പ്രതിനിധിയായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ പാലൂർ പൈതൃകം സൂചിതമായിട്ടുണ്ട്.

മലങ്കരസഭയിൽ വന്നു പ്രധാന ദേവാലയങ്ങളെല്ലാം സന്ദർശിച്ച കൽക്കട്ട ഫോർട്ട് വില്യം കോളജിലെ മിഷണറി ഡോ. ക്ലോഡിയസ് ബുക്കാനൻ "മലബാറിലുള്ള എല്ലാം പള്ളികളുടെയും പേരിൽ ഒരു വലിയ സ്വർണ്ണമെഡൽ" ഈ പള്ളിക്ക് 1808 ജനു. 14-ന് സമ്മാനിച്ചപ്പോൾ പാലൂർ-ആർത്താറ്റ് പള്ളിയുടെ തലപ്പള്ളി സ്ഥാനത്തെ ആദരിക്കുകയാണ് ചെയ്തത് (*മെമ്മോയേഴ്സ് ഓഫ് ക്ലോഡിയസ് ബുക്കാനൻ. സഭാചരിത്ര വിജ്ഞാനകോശം*, പു. 78).

ഒമ്പതാം നൂറ്റാണ്ടിൽ ക്നായിതൊമ്മൻ എന്ന ശില്പിയുടെ സഹായത്തോടെ കൊടുങ്ങല്ലൂർ തുറമുഖം വികസിപ്പിച്ച് വ്യാപാരയോഗ്യമാക്കുന്നതുവരെയും മലങ്കരസഭയുടെ തലസ്ഥാനം തലപ്പള്ളിയായ പാലൂർ-ചാട്ടുകുളങ്ങര പള്ളിയിൽ സ്ഥിതിചെയ്തു. 9-ാം നൂറ്റാണ്ടിൽ പേർഷ്യൻ ബന്ധം ശക്തിപ്പെടുമ്പോഴേക്കും അലക്സാന്ത്രിയൻ ബന്ധത്തിന്റെ തീവ്രത കുറഞ്ഞിരുന്നു. ക്നായിതൊമ്മനോടൊപ്പം വന്ന പേർഷ്യയിലെ യൗസേപ്പ് മെത്രാൻ പാലൂരിലെ പ്രധാന പുരോഹിതനെ പേർഷ്യൻ മാതൃകയിൽ അർക്കദിയാക്കോൻ എന്ന് നാമകരണം ചെയ്തു. ഓരോ ഇടവകയിലും ഉള്ള വൈദികസംഘം അതത് ഇടവകയിലേക്കുള്ള വൈദിക വിദ്യാർത്ഥികളെ കണ്ടെത്തുകയും അതത് സംഘത്തിലെ തലവന്മാർ ഈ വൈദിക വിദ്യാർത്ഥികൾക്ക് പട്ടം കൊടുക്കുകയും ചെയ്യുന്ന സമ്പ്രദായം ആവിഷ്ക്കരിക്കപ്പെട്ടത് ഇക്കാലത്താകാനാണ് സാധ്യത. ഓരോ ഇടവകയിലേയും പ്രധാന വൈദികർ - മൂപ്പച്ചൻ - പേറെദ്യൂത്താ എന്ന് വിളിക്കപ്പെട്ടു. കൂനൻകുരിശിന്റെ കാലം വരെയും (1653) അങ്കമാലി, പറവൂർ, മുളന്തുരുത്തി, കണ്ടനാട് എന്നീ ഇടവകകളിൽ പേറെദ്യൂത്താ സ്ഥാനികൾ ഉണ്ടായിരുന്നതായി രേഖകൾ ഉണ്ട് (പറവൂർ കബറടങ്ങിയ അബ്ദുൾ ജലീൽ ഗ്രീഗോറിയോസിന്റെ കല്പനയിലും തോമ്മാ അർക്കദിയോക്കോൻ റോമ്മിലേക്കെഴുതിയ ഒരു കത്തിലും പേറെദ്യൂത്തെ സ്ഥാനികളെപ്പറ്റി വ്യക്തമായ പരാമർശങ്ങൾ ഉണ്ട്).

വിവിധ കാലങ്ങളിൽ വിവിധ ആവശ്യങ്ങളെപ്രതി മലങ്കരയിൽ വിവിധ സ്ഥലങ്ങളിൽ നിന്ന് വന്നിരുന്ന ബിഷപ്പുമാരിൽ നിന്ന് സ്ഥാനമേൽക്കുവാൻ സൗകര്യപ്പെടുമ്പോൾ ആ സൗകര്യം ഉപയോഗപ്പെടുത്തിയെങ്കിലും പട്ടമേൽക്കുവാനുള്ള സ്ഥിരം സംവിധാനം ഈ പേറെദ്യൂത്താമാരിലൂടെ മലങ്കരസഭ നിലനിർത്തിപ്പോന്നു. അപ്പോഴും ജാതിക്ക് കർത്തവ്യൻ എന്ന നിലയിൽ അർക്കദിയാക്കോൻ സ്ഥാനി സഭയുടെ പൊതു മേൽനോട്ടം നിർവഹിച്ചുപോന്നു. രാജസദസ്സുകളിൽ സമുദായത്തെ പ്രതിനിധാനം ചെയ്തിരുന്നത് ഈ അർക്കദിയാക്കോന്മാർ ആണ്.

### ആസ്ഥാനം കൊടുങ്ങല്ലൂരിലേക്ക്

രാജ്യ തലസ്ഥാനവും വ്യാപാര തലസ്ഥാനവും പാലൂർ പ്രദേശത്തു

നിന്ന് കൊടുങ്ങല്ലൂരിലേക്ക് മാറിയതോടെ പാലൂർ-ചാട്ടുകുളങ്ങര പള്ളി യിൽ നിന്ന് അർക്കദിയാക്കോന്റെ ആസ്ഥാനവും കൊടുങ്ങല്ലൂരിലേക്ക് മാറി. ക്രമേണ രാഷ്ട്രീയ പ്രാധാന്യം മൂലം കൊടുങ്ങല്ലൂരിന്റെ പ്രശസ്തി വർദ്ധിച്ചു. 9-ാം നൂറ്റാണ്ടു മുതൽ ശക്തമായ പേർഷ്യൻ ബന്ധം മലങ്കര സഭയിൽ ആരംഭിച്ചതോടെ അർക്കദിയാക്കോനും പേറെദ്യൂത്തായ്ക്കും പേർഷ്യൻ സഭയിലെ തൽസ്ഥാനങ്ങളുടെ സമാനത വർദ്ധിച്ചു. പേർഷ്യൻ സഭയിൽ പേറെദ്യൂത്തെന്മാരുടെ യുഗം അവസാനിച്ച് ബിഷപ്പന്മാരുടെ യുഗം ആരംഭിച്ചുവെങ്കിലും മലങ്കരയിൽ അന്ന് ബിഷപ്പന്മാരുടെ സ്ഥിര സാന്നിധ്യം അസാധ്യമായതിനാൽ അത് തുടരുക തന്നെ ചെയ്തു.

പാലൂർ യുദ്ധപ്രദേശമായതിനെ തുടർന്ന് പലായനം ചെയ്യേണ്ടിവന്ന പൂർവകഥകൾ പാഠമാക്കിയ ക്രൈസ്തവർ കൊടുങ്ങല്ലൂരിൽ നിന്ന് ദൂരെ യുള്ള കോളനികളിലാണ് ദേവാലയങ്ങൾ സ്ഥാപിച്ചത്. ഇടപ്പള്ളി, അങ്ക മാലി, പറവൂർ, കുറുപ്പംപടി, കണ്ടനാട് എന്നിവ തന്നെ ഉദാഹരണം.

കൊടുങ്ങല്ലൂരിലെ വ്യാപാരതലസ്ഥാനം കൈവശപ്പെടുത്തുവാൻ വേണാടും സാമൂതിരിയും യുദ്ധപരമ്പരകൾ അഴിച്ചുവിട്ടു. അതോടെ കൊടുങ്ങല്ലൂരിലെ സഭാതലസ്ഥാനം അരക്ഷിതാവസ്ഥയിലായി.

## കൊടുങ്ങല്ലൂരിൽ നിന്ന് അങ്കമാലിയിലേക്ക്

12-ാം നൂറ്റാണ്ടു മുതൽ 15-ാം നൂറ്റാണ്ടു വരെയും കൊടുങ്ങല്ലൂർ പ്രദേ ശത്തെ ചേന്ദമംഗലത്തു ആയിരുന്നു രാജധാനി സ്ഥിതിചെയ്തിരുന്നത്.

കൊടുങ്ങല്ലൂർ യുദ്ധഭൂമിയാവുകയും പെരിയാർ തീരപ്രദേശങ്ങളിലും ഹൈറേഞ്ച് മേഖലകളിലും സഭാ കോളനികൾ വർദ്ധിക്കുകയും ചെയ് തതോടെ ഈ മേഖലയിലെ പുരാതന ദേവാലയമായ അങ്കമാലിയിലേക്ക് അർക്കദിയാക്കോന്റെ ആസ്ഥാനം മാറി. 1505-ൽ പോർച്ചുഗീസുകാർ ഈ പട്ടണം ആക്രമിച്ച് കീഴ്പ്പെടുത്തിയതോടെ അങ്കമാലി പോർച്ചുഗീസ്-കത്തോലിക്കാ സ്വാധീനത്തിലായി. എ. ഡി. 5-ാം നൂറ്റാണ്ടിൽ മാർ ഗീവ റുഗീസ് സഹദായുടെ നാമത്തിലുണ്ടായിരുന്ന പുരാതനപള്ളി 14-ാം നൂറ്റാണ്ടു മുതൽ അർക്കദിയാക്കോന്മാരുടെ ആസ്ഥാനമായി ഉപയോഗി ക്കപ്പെട്ടു. അർക്കദിയാക്കോന്റെ ആസ്ഥാനം എന്ന സഭാചരിത്ര പ്രാധാ ന്യവും വ്യാപാര പ്രാധാന്യത്തോടൊപ്പം ആക്രമണത്തിന് പ്രേരണയായി. അങ്കമാലി കൈവശമായതോടെ അങ്കമാലി ആസ്ഥാനമായി പ്രവർത്തിച്ചു വന്ന പേർഷ്യൻ ബിഷപ്പ് മാർ അബ്രഹാം പോർച്ചുഗീസുകാരുടെ നോട്ടപ്പു ള്ളിയായി (അദ്ദേഹം 1568 മുതൽ അങ്കമാലിയിലായിരുന്നു താമസം. അദ്ദേ ഹത്തിന്റെ കാലത്ത് പകലോമറ്റം കുടുംബത്തിലെ ഗീവറുഗീസ് ആയി രുന്നു അർക്കദിയാക്കോൻ. ഇദ്ദേഹമാണ് അങ്കമാലി ചെറിയപള്ളി പണി യിച്ചത്. ഇവിടെയാണ് ഒന്നാം മാർത്തോമ്മാ കബറടങ്ങിയത്).

## അങ്കമാലി പടിയോല

1599-ലെ ഉദയംപേരൂർ സുന്നഹദോസിന് മുമ്പ് മലങ്കരസഭ പോർച്ചുഗീസുകാരുടെ വേട്ടയാടലിന് വിധേയമായപ്പോൾ അങ്കമാലിയിലെ മലങ്കരസഭാ തലസ്ഥാനം ആടിയുലഞ്ഞു. അക്കാലത്ത് മലങ്കരസഭയിലുണ്ടായിരുന്ന പൗരസ്ത്യ ബിഷപ്പ് അങ്കമാലി പഴയപള്ളിയിൽ ആസ്ഥാനം ക്രമീകരിച്ച് നടത്തിയ ഭരണം സുറിയാനിക്കാർക്ക് പൊതുവേ തൃപ്തികരമായിരുന്നതിനാൽ പോർച്ചുഗീസുകാർക്ക് വലിയ വിള്ളലുകൾ സൃഷ്ടിക്കാൻ കഴിഞ്ഞില്ല. നയചതുരനായ മാർ അബ്രഹാം മെയ്‌വഴക്കം കൊണ്ട് പിടികൊടുക്കാതെ സൂക്ഷിച്ചു. 1590-ൽ ഗോവയുടെ പ്രാന്തപ്രദേശത്ത് വച്ച് നടത്തിയ ഒരു സിനഡിൽ പങ്കെടുക്കുന്നതിന് ലഭിച്ച ക്ഷണം മാർ അബ്രഹാം വിനയപൂർവ്വം തിരസ്ക്കരിച്ചു. 1597-ൽ അദ്ദേഹം അന്തരിച്ചപ്പോൾ ആർച്ച് ബിഷപ്പ് മെനേസ്സിസ് കർമ്മനിരതനായി. അങ്കമാലിയുടെ വികാരി ജനറലായി ഫ്രാൻസിസ് റോസിനെ ആദ്യം നിയമിച്ചുവെങ്കിലും പിന്നീട് അത് റദ്ദ് ചെയ്ത് ഗീവർഗീസ് അർക്കദിയാക്കോനെ അഡ്മിനിസ്ട്രേറ്റർ ആയി നിയമിച്ചു. എന്നാൽ റോം ആവശ്യപ്പെട്ട വിശ്വാസ പ്രതിജ്ഞ ഒപ്പിട്ടു നൽകുവാൻ അർക്കദിയാക്കോൻ വിസമ്മതിച്ചത് പ്രശ്നമായി. 'റോമ്മാസഭയ്ക്കു കീഴ്പ്പെടുകയില്ലെന്നും റോമ്മാ സഭയ്ക്ക് ക്രിസ്തുശിഷ്യനായ മാർത്തോമ്മാ ശ്ലീഹായുടെ സഭയിന്മേൽ അധിനായകത്വം ഒന്നും ഇല്ലെന്നും' അർക്കദിയാക്കോൻ പ്രഖ്യാപിക്കുകയും ആ നിലപാടിനനുകൂലമായി സഭയെ സജ്ജമാക്കുകയും ചെയ്തു. 1597-98 ൽ തന്റെ ആസ്ഥാനമായ അങ്കമാലി പള്ളിയിൽ പള്ളിപ്രതിനിധികളുടെ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി 'തങ്ങളുടെ പൂർവ്വിക പിതാക്കന്മാർ സ്വീകരിച്ചുവന്നതും തങ്ങൾ ഉൾപ്പെട്ട് നില്ക്കുന്നതുമായ സഭയുടെ സത്യവിശ്വാസത്തിൽ നിന്ന് തെല്ലും വിട്ടുമാറാതെ അർക്കദിയാക്കോനോടൊന്നിച്ച് നിൽക്കുമെന്നും ബാബിലോൺ പാത്രിയർക്കീസ് അയക്കുന്ന മെത്രാന്മാരെ മാത്രമേ സ്വീകരിക്കുകയുള്ളു' എന്നും സുന്നഹദോസ് ശപഥം ചെയ്തു. (*മലങ്കരസഭാ ചരിത്ര വിജ്ഞാനകോശം*, പു. 8).

കൊച്ചിയിലും തിരുവിതാംകൂറിലും ഉള്ള നാട്ടുരാജാക്കന്മാർ പോർച്ചുഗീസ് സ്വാധീനത്തിലായിരുന്നതിനാൽ ആർച്ച്ബിഷപ്പ് മെനേസ്സിസിനെ പിന്തുണച്ചു. 1599-ലെ ഉദയംപേരൂർ സുന്നഹദോസിൽ അങ്കമാലി പടിയോലയിലെ ശപഥം ലംഘിച്ച് അർക്കദിയാക്കോൻ ഉൾപ്പെടെ എല്ലാ പള്ളിക്കാരും സംബന്ധിക്കുവാൻ നിർബ്ബദ്ധരായി. പാലൂർ-ചാട്ടുകുളങ്ങര ഇടവകയും (ചാപ്പലായിരുന്ന പഴഞ്ഞി പള്ളി ഉൾപ്പെടെ), തിരുവിതാംകോട് പള്ളിയും മാത്രം സുന്നഹദോസിൽ നിന്നു വിട്ടുനിന്നു (ഇട്ടൂപ്പ് റൈട്ടർ, പു. 105). തമിഴ്നാട്ടിലായതിനാൽ കേരള രാജാക്കന്മാരുടെ ഭീഷണി തിരുവിതാംകോടിന് ബാധകമായിരുന്നില്ല. എന്നാൽ കൊച്ചി രാജ്യാതിർത്തി

യിൽപെട്ട പാലൂർ-ചാട്ടുകുളങ്ങരപ്പള്ളി ഉദയംപേരൂർ സിനഡിനെ ധീരമായി ബഹിഷ്ക്കരിച്ച് അങ്കമാലി പടിയോലയിലെ നിശ്ചയങ്ങളിൽ ഉറച്ചു നിന്നത് മാർത്തോമ്മാശ്ലീഹായുടെ പൈതൃകവും മലങ്കരയുടെ ആദ്യ തലസ്ഥാനമെന്ന ചുമതലാബോധവും ചെലുത്തിയ പ്രേരണ മൂലമായിരുന്നു.

സുന്നഹദോസിനു ശേഷം ആർച്ച് ബിഷപ്പ് നടത്തിയ ജൈത്രയാത്ര മലങ്കരയുടെ ആസ്ഥാനമായ അങ്കമാലിയിലെത്തി. അങ്കമാലി പഴയപള്ളിയിലെ തലസ്ഥാനത്തോടനുബന്ധിച്ചുണ്ടായിരുന്ന പുരാതന ഗ്രന്ഥപ്പുരയിലെ രേഖകൾ എല്ലാം ആർച്ച് ബിഷപ്പ് അഗ്നിക്കിരയാക്കി. അചിരേണ റോസ് മെത്രാനായി. അദ്ദേഹം അങ്കമാലിയിൽ നിന്ന് ആസ്ഥാനം കൊടുങ്ങല്ലൂരിലേക്ക് മാറ്റി. എന്നാൽ അർക്കദിയാക്കോൻ അങ്കമാലിയിൽ തന്നെ താമസിച്ചു. ഉദയംപേരൂരിന്റെ നുകം വലിച്ചെറിയാൻ അദ്ദേഹം നടത്തിയ ശ്രമങ്ങളെല്ലാം വിഫലമായി. അദ്ദേഹത്തെ പാലൂരിന്റെ മെത്രാനായി പാപ്പാ നിയമിച്ചുവെങ്കിലും അദ്ദേഹം അത് സ്വീകരിച്ചില്ല. പഴയപള്ളി കത്തോലിക്കർ പിടിച്ചടക്കിയപ്പോൾ അദ്ദേഹം പുതിയ പള്ളി പണിത് അങ്ങോട്ട് ആസ്ഥാനം മാറ്റുകയായിരുന്നു. 1640-ൽ അദ്ദേഹം നിര്യാതനായി അങ്കമാലിയിൽ കബറടങ്ങി. തുടർന്ന് പറമ്പിൽ (പകലോമറ്റം) തോമ്മാ കത്തനാർ അർക്കദിയാക്കോൻ ആയി. അങ്കമാലി ചെറിയപള്ളി ആയിരുന്നു അദ്ദേഹത്തിന്റെ ആസ്ഥാനവും. തോമ്മാ അർക്കദിയാക്കോനെ ആർച്ച് ബിഷപ്പ് ബ്രിട്ടോ ഒരു പരിധിവരെ അംഗീകരിച്ചു. എന്നാൽ 1641-ൽ അദ്ദേഹത്തിന്റെ പിൻഗാമിയായി വന്ന ഫ്രാൻസിസ് ഗാർസിയാ അർക്കദിയാക്കോനുമായി നീരസത്തിലായി. ഈ ശീത സമരത്തിന്റെ വേദി അങ്കമാലി ആയിരുന്നു. അന്നത്തേക്ക് അപ്രധാന തുറമുഖമായി മാറിയ പൊന്നാനിയിലെ വ്യാപാരികൾ വഴി പാലൂർ-ചാട്ടുകുളങ്ങര ഇടവക പൗരസ്ത്യ മെത്രാന്മാർക്കു വേണ്ടി അന്വേഷണം നടത്തി. തൽഫലമായി അലക്സാന്ത്രിയാ പാത്രിയർക്കീസ്, മാർ ഇഗ്നാത്തിയോസ് അഹത്തള്ളായെ ഇന്ത്യയുടെയും ചീനയുടെയും പാത്രിയർക്കീസായി നിയമിച്ച് ആയച്ചു (ഇക്കാര്യം രേഖപ്പെടുത്തിയ ഒരു സുറിയാനി കത്ത് വേങ്ങൂർ ഗീവറുഗീസ് കത്തനാർ സാക്ഷ്യപ്പെടുത്തിയത് വത്തിക്കാൻ ലൈബ്രറിയിലുണ്ട്. ഇതിന്റെ ഫോട്ടോ കോട്ടയം പഴയസെമിനാരിയിലുണ്ട്). ദൗർഭാഗ്യവശാൽ ആ അലക്സാന്ത്രിയൻ ബിഷപ്പ് വധിക്കപ്പെട്ടതോടെ പൂർവ്വിക സുറിയാനിക്കാരുടെ രോഷം ഉയർന്നു. ഈ രോഷമാണ് 1653-ലെ കൂനൻ കുരിശ് പ്രതിജ്ഞയിലേക്ക് അവരെ നയിച്ചത്. ഒരു മെത്രാന്റെ സാന്നിദ്ധ്യം അനിവാര്യമായ സാഹചര്യത്തിൽ അലക്സന്ത്രിയയിലെയും മലങ്കരയിലെയും പൂർവ്വിക മര്യാദപ്രകാരവും അലക്സാന്ത്രിയൻ മെത്രാൻ അഹത്തള്ളായുടെ നിർദ്ദേശപ്രകാരവും മലങ്കരസഭ തോമ്മാ അർക്കദിയാക്കോനെ മെത്രാനായി അവരോധിച്ചു. ആലങ്ങാട് നടന്ന ഈ മെത്രാൻ വാഴ്ചയ്ക്ക് 12 കശ്ശീശാമാരാണ് നേതൃത്വം നൽകിയത് (അന്നത്തെ

പ്രധാന പള്ളികളിലെ പേറെദ്‌യൂത്തെ സ്ഥാനികൾ ആയിരിക്കാം ഈ 12 വൈദികർ (മലങ്കരസഭയിൽ പട്ടം കൊടുത്തു വന്ന ഈ പേറെദ്‌യൂത്തെ സ്ഥാനികളെപ്പറ്റി അജ്ഞത ഭാവിച്ച കത്തോലിക്കാ വിഭാഗം ഈ മെത്രാൻ സ്ഥാനാഭിഷേകത്തെ ആക്ഷേപിച്ചത് സ്വാഭാവികം). എന്നാൽ ഈ ആക്ഷേപം ക്രമേണ ഫലിക്കുക തന്നെ ചെയ്തു. കൂനൻകുരിശ് സത്യത്തിൽ പങ്കെടുത്ത കുറെയേറെ പള്ളികൾ തങ്ങളുടെ ഭീക്ഷ്മപ്രതിജ്ഞയെ കാറ്റിൽ പറത്തിയത് ഈ ആക്ഷേപ പ്രചാരണത്തിന്റെ വിജയമായി കാണണം. അതോടെ അങ്കമാലിയിലെ ആസ്ഥാനം ദുർബലമായി. ഒന്നാം മാർത്തോമ്മായുടെ ഉപദേശകരായി നിയമിക്കപ്പെട്ട 4 വൈദികരിൽ മൂന്ന് പേരും പല ഘട്ടങ്ങളിലായി കൂറു മാറി. മാർത്തോമ്മാ മെത്രാന്റെ ജീവന് ഭീഷണി നേരിട്ടു. സുരക്ഷിതമായ സ്ഥാനം എന്ന നിലയിൽ അദ്ദേഹം കുറച്ചുകാലം പാലൂർ-ചാട്ടുകുളങ്ങര ഇടവകയിൽ ആർത്താറ്റ് -പഴഞ്ഞി എന്നീ ദേവാലയങ്ങളിൽ അജ്ഞാതവാസത്തിൽ പ്രവേശിച്ചു. ഇക്കാലത്താണ് മെത്രാന്മാർക്ക് വേണ്ടി പൊന്നാനി തുറമുഖത്ത് വ്യാപാരം ചെയ്തിരുന്ന യഹൂദ-അറബി വ്യാപാരികൾ മുഖേന പാലൂർ ഇടവക അലക്സാന്ത്രിയ, പേർഷ്യ, ഊർശ്ലേം, അന്ത്യോഖ്യാ, അർമ്മീനിയ തുടങ്ങിയ സഭകളുടെ അദ്ധ്യക്ഷന്മാർക്ക് മെത്രാൻ സ്ഥാനികൾക്കു വേണ്ടിയുള്ള സഹായപേക്ഷകൾ അയച്ചത്. അപ്രധാന തുറമുഖമായിക്കഴിഞ്ഞിരുന്ന പൊന്നാനി കൊച്ചിയിൽ നിന്നും ദൂരെ ആയിരുന്നതിനാൽ പോർച്ചുഗീസ് ചാരദൃഷ്ടികൾക്ക് എത്തിപ്പിടിക്കുവാൻ ആകുമായിരുന്നില്ല. അങ്ങനെയാണ് 1665-ൽ ഊർശ്ലേമിന്റെ മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ പൊന്നാനി തുറമുഖം വഴി പാലൂർ-ചാട്ടുകുളങ്ങര പള്ളിയിലെത്തുന്നത്. പുതിയ മെത്രാന്റെ ചമയങ്ങളും ആരാധനയിലെ വ്യത്യസ്തതകളും മലങ്കരസഭയിൽ ആശങ്കയുളവാക്കി. എന്നാലും അന്യൂനമായ കൈവെപ്പും സുറിയാനി ഭാഷയും അദ്ദേഹത്തെ അന്നത്തെ പരിതഃസ്ഥിതിയിൽ സ്വീകാര്യനാക്കി. കൈവെപ്പിന്റെ കാര്യത്തിൽ ഉന്നയിക്കപ്പെട്ട ആരോപണങ്ങൾ അതോടെ തണുത്തു. ഒന്നാം മാർത്തോമ്മാ അങ്കമാലിയിലും മാർ ഗ്രീഗോറിയോസ് പറവൂരിലും ആസ്ഥാനം ഉറപ്പിച്ചു; പരസ്പര സഹകരണത്തോടെ സഭാ ഭരണം നിർവ്വഹിച്ചു. 1673 മേടം 12-ന് ഒന്നാം മാർത്തോമ്മാ നിര്യാതനായി. ആസ്ഥാന ദേവാലയമായ അങ്കമാലി ചെറിയപള്ളിയിൽ കബറടക്കപ്പെട്ടു (കുറവിലങ്ങാട് പള്ളിയിൽ നാലഞ്ച് അർക്കദിയാക്കോന്മാരുടെ കബറിടങ്ങൾ കാണുന്നുണ്ട്. അവരുടെയെല്ലാം ഭരണപരമായ ആസ്ഥാനം അങ്കമാലി ആയിരുന്നു എന്നാണ് അഭ്യൂഹിക്കാവുന്നത്).

### അങ്കമാലിയിൽ നിന്നും നിരണത്തേക്ക്

ഒന്നു രണ്ട് അർക്കദിയാക്കോന്മാർ പകലോമറ്റം എന്ന് പേർ വീണ

കുടുംബത്തിൽ നിന്ന് മലങ്കരസഭാ ഭരണം കയ്യേറ്റത്തോടെ മാർത്തോമ്മാ ശ്ലീഹായുടെ കാലംമുതൽ പകലോമറ്റം വീട്ടുകാരുടെ ജന്മാവകാശമാണ് സഭാനേതൃത്വസ്ഥാനം എന്ന് പ്രചാരണമായി. അങ്കമാലി, കുറവിലങ്ങാട്, നിരണം, കണ്ടനാട് തുടങ്ങിയ പ്രദേശങ്ങളിലായി വ്യാപിച്ചുകിടന്ന പകലോമറ്റം കുടുംബക്കാരിൽ അവിവാഹിതരായ വൈദികരെ കണ്ടെത്താൻ നെട്ടോട്ടമായി. അങ്ങനെയാണ് രണ്ടാം മാർത്തോമ്മായെ നിരണത്ത് കണ്ടെത്തിയത്. 1670-ൽ അദ്ദേഹത്തെ നിരണത്ത് വച്ച് മെത്രാനായി വാഴിച്ചു. അദ്ദേഹത്തിന് അങ്കമാലിയിൽ വേരുകളൊന്നും ഇല്ലായിരുന്നു. തന്മൂലം സ്വന്തം ഇടവകയായ നിരണം പള്ളിയെ അദ്ദേഹം ആസ്ഥാനമാക്കി. കല്ലട മുത്തപ്പൻ എന്നു പില്ക്കാലത്ത് അറിയപ്പെടുന്ന അന്ത്രയോസ് (മാർ ?) 1678-ലും മാർ ബസ്സേലിയോസ് യൽദൊ മഫ്രിയാന 1685-ലും മലങ്കരയിലെത്തിയ സംഭവങ്ങളാണ് ഇദ്ദേഹത്തിന്റെ കാലത്തെ പ്രധാന ചരിത്ര വിഷയങ്ങൾ. അങ്കമാലിയിൽ നിന്ന് സഭയുടെ തലസ്ഥാനം നിരണത്തേക്ക് മാറിയത് അനേകരിൽ നീരസമുണ്ടാക്കി. വടക്കു തന്നെ സഭയുടെ ആസ്ഥാനം തുടരണമെന്ന് ഒരഭിപ്രായം പ്രബലമായി. മുളന്തുരുത്തി ഇടവക കൊച്ചിയിലെ അർമ്മീനിയൻ വ്യാപാരികൾ മുഖേന വിദേശ മെത്രാന്മാർക്കു വേണ്ടി അന്വേഷണം ആരംഭിച്ചു. 1685-ൽ അന്വേഷണം സഫലമായി. മാർ യൽദൊ ബാവായും മാർ ഈവാനിയോസും മലങ്കരയിലെത്തി. ഇതോടെ രണ്ടു സമാന്തര തലസ്ഥാനങ്ങൾ നിലവിൽ വന്നു.

## മുളന്തുരുത്തി രംഗത്തേക്ക്

വിദേശ മെത്രാന്റെ (മാർ ഈവാനിയോസിന്റെ) തലസ്ഥാനം മുളന്തുരുത്തിയിൽ ക്രമീകരിച്ചത് 1685-ലാണ്. രണ്ടാം മാർത്തോമ്മാ 1686 ഏപ്രിൽ 13-ന് നിര്യാതനായി. കടമ്പനാട്ട് സ്വദേശിയായ പകലോമറ്റം വൈദികൻ മൂന്നാം മാർത്തോമ്മാ എന്ന പേരിൽ കണ്ടനാട്ട് വച്ച് സ്ഥാനമേറ്റു. മാർ ഈവാനിയോസ് ആയിരുന്നു സ്ഥാനദാതാവ്. ഇദ്ദേഹവും നിരണം ആസ്ഥാനമായി ഭരണം നടത്തി. 1638 ഏപ്രിൽ 19-ന് ഇദ്ദേഹം അന്തരിച്ച് കടമ്പനാട്ട് കബറടക്കപ്പെട്ടു.

## നിരണത്തു നിന്ന് കണ്ടനാട്ടേയ്ക്ക്

നാലാം മാർത്തോമ്മാ മാർ ഈവാനിയോസിൽ നിന്ന് 1689-ൽ മണർകാട്ട് വച്ച് സ്ഥാനം പ്രാപിച്ചു. മിക്ക പ്രാചീന ഇടവകകളും വടക്കൻ പ്രദേശത്തായതിനാൽ കോട്ടയം-മണർകാട് സ്വദേശിയായ ഇദ്ദേഹം വടക്കൻ പ്രദേശത്തെ പ്രമുഖ ഇടവകയായ കണ്ടനാട് മർത്തമറിയം പള്ളിയെ ആസ്ഥാനമാക്കിയത് നയപരമായി വലിയ വിജയമായിരുന്നു. കൊച്ചി-തിരുവിതാംകൂർ അതിർത്തിയിലായിരുന്ന കണ്ടനാട് ഇരു വിഭാഗങ്ങ

ളെയും രഞ്ജിപ്പിക്കുവാൻ പര്യാപ്തമായ സ്ഥലമായിരുന്നു. ഇദ്ദേഹ ത്തിന്റെ കാലത്ത് മാർ ഗബ്രിയേൽ എന്ന നെസ്തോറിയ മെത്രാൻ (1708 –1731) കേരളത്തിലെത്തിയതു മൂലം സഭയിൽ ഭിന്നത രൂക്ഷമായി ത്തീർന്നു. മുളന്തുരുത്തിയുടെ സമീപ പ്രദേശമായിരുന്നു കണ്ടനാട്. മാർ ഈവാനിയോസ് 1693 ചിങ്ങം 3–ന് നിര്യാതനായി മുളന്തുരുത്തിയിൽ കബറടങ്ങി. കണ്ടനാട് ആസ്ഥാനം ക്രമീകരിച്ചത് വടക്കൻ പ്രദേശങ്ങൾക്ക് പൊതുവിൽ സമ്മതമായിരുന്നു.

## വീണ്ടും നിരണത്തേയ്ക്ക്

നിരണം സ്വദേശി ആയതിനാലും നാലാം മാർത്തോമ്മായുടെ കാലം വടക്കൻ പ്രദേശത്ത് കലാപ കലുഷിതമായതിനാലും 1728–ൽ വാഴിക്ക പ്പെട്ട അഞ്ചാം മാർത്തോമ്മാ സുരക്ഷിത തലസ്ഥാനമായി നിരണത്തെ യാണ് തെരഞ്ഞെടുത്തത്. തലസ്ഥാനം നിരണമായിരുന്നെങ്കിലും കണ്ട നാട്, അങ്കമാലി, മണർകാട് എന്നീ കേന്ദ്രങ്ങളിൽ അദ്ദേഹം ഭരണ സൗക ര്യത്തെപ്രതി പലപ്പോഴും താമസിച്ചിട്ടുണ്ട്. ഇദ്ദേഹത്തിന്റെ കാലത്താണ് 1751–ൽ മാർ ശക്രള്ള, മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നീ വിദേശ സഭാദ്ധ്യക്ഷന്മാർ മലങ്കരയിലെത്തിയത്. മറ്റൊരു ഈവാനിയോസ് മെത്രാനും (1739–1751) ഇദ്ദേഹത്തിന്റെ കാലത്ത് മലങ്കരയിലെത്തിയിരുന്നു. വിദേശ മെത്രാന്മാർ മട്ടാഞ്ചേരി, മുളന്തുരുത്തി, ചെങ്ങന്നൂർ എന്നിവിട ങ്ങളെ ആസ്ഥാനമാക്കി. വിവാദങ്ങൾ കത്തിക്കയറിയ കാലമായിരുന്നു അത്. വിവാദങ്ങൾ ഒടുങ്ങുന്നതിന് മുമ്പ് അഞ്ചാം മാർത്തോമ്മാ ദിവംഗ തനായി നിരണം പള്ളിയിൽ കബറടങ്ങി.

1760–ൽ പുത്തൻകാവ് സ്വദേശിയായ ആറാം മാർത്തോമ്മാ വാഴി ക്കപ്പെട്ടു. അദ്ദേഹവും നിരണം ആസ്ഥാനമാക്കിയാണ് ഭരണം നടത്തി യത്. ഇദ്ദേഹത്തിന്റെ കാലത്താണ് കാട്ടുമങ്ങാട് കൂറിലോസ്, മെത്രാൻ സ്ഥാനം അവകാശപ്പെട്ടുകൊണ്ട് കലഹം സൃഷ്ടിച്ചത്. മുളന്തുരുത്തി യിലാരംഭിച്ച അദ്ദേഹത്തിന്റെ ശുശ്രൂഷ തൊഴിയൂരിലേക്ക് പടർന്നെത്തി. ആറാം മാർത്തോമ്മാ – വലിയ മാർ ദീവന്നാസ്യോസ് – താൻ പണിയിച്ച പുത്തൻകാവ് പള്ളിയെ ഒരു ഉപ തലസ്ഥാനമായി ഉപയോഗിച്ചിട്ടുണ്ട്. ആറാം മാർത്തോമ്മാ പുനരഭിഷേകം പ്രാപിച്ചത് നിരണം പള്ളിയിൽ വച്ചാണ്. 1805–ൽ ഇദ്ദേഹത്തിന്റെ അന്ത്യകാലത്താണ് മാർ ദീയസ്കോ റോസ് കേരളത്തിലെത്തിയത്.

## വീണ്ടും കണ്ടനാട്ട്

ആറാം മാർത്തോമ്മാ 1799–ൽ കത്തോലിക്കാസഭയിൽ ചേർന്നതു മുതൽ പകലോമറ്റം കുടുംബാധിപത്യത്തോട് മലങ്കരസഭയ്ക്കുണ്ടായി രുന്ന നീരസം വർദ്ധിച്ചു. അദ്ദേഹം തിരിച്ച് മലങ്കരസഭയിൽ സ്വീകരിക്ക

പ്പെട്ടുവെങ്കിലും മുൻ ആദരവ് വീണ്ടും ആർജ്ജിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. വടക്കൻ ഇടവകകളുടെ മേൽനോട്ടം മട്ടാഞ്ചേരിയിൽ 1653–ൽ നടന്ന കൂനൻകുരിശ് പ്രതിജ്ഞ സജീവമാകുവാൻ അനിവാര്യമെന്ന് ഒരു ചിന്ത വ്യാപകമായി. വടക്കൻ ഇടവകകളോട് പകലോമറ്റം മെത്രാന്മാർ കാണിച്ചുപോന്ന അവഗണനയുടെ ഫലമാവാം ഇത്. 1808–ന് ആസ്ഥാനമായ നിരണത്തു വച്ച് ദിവംഗതനായ അദ്ദേഹം പുത്തൻകാവ് പള്ളിയിലാണ് സംസ്ക്കരിക്കപ്പെട്ടത്. തന്റെ ഭരണം തികഞ്ഞ പരാജയമായിരുന്നുവെന്ന് ക്ലോഡിയസ് ബുക്കാനനോട് അദ്ദേഹം നടത്തുന്ന വിഷാദ പ്രസ്താവന വ്യക്തമാക്കുന്നു. ഈ യാഥാർത്ഥ്യങ്ങൾ പിൻഗാമി ഉൾക്കൊണ്ടു. 1808–ൽ അദ്ദേഹം നിരണത്ത് ചെന്ന് ഭരണം ഏറ്റു. ഏഴാം മാർത്തോമ്മാ സഭയുടെ ഏകോപനത്തിൽ തല്പരനായിരുന്നു. തൽഫലമായി രണ്ട് പരിഷ്ക്കാരങ്ങൾ അദ്ദേഹം നടപ്പിലാക്കി.

1. സഭയുടെ ആസ്ഥാന പദവി നിരണത്തിനും കണ്ടനാടിനുമായി പകുത്തു.

2. വടക്കു നിന്ന് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെയും തെക്കു നിന്ന് ഫിലിപ്പോസ് റമ്പാച്ചനെയും തന്റെ ഉപദേശകരായി നിയമിച്ചു. ഈ നടപടികൾ മൂലം രണ്ടു ഭാഗത്തെയും സമതുലിതാവസ്ഥയിൽ നയിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. പക്ഷേ, ഹ്രസ്വായുഷ്മാനായ ഏഴാം മാർത്തോമ്മാ 1809–ൽ ദിവംഗതനായി. കണ്ടനാട് വച്ച് കാലം ചെയ്തുവെങ്കിലും കോലഞ്ചേരി പള്ളിയിൽ അദ്ദേഹത്തിന്റെ അഭിലാഷപ്രകാരം കബറടക്കപ്പെട്ടു.

അദ്ദേഹത്തെ പിൻതുടർന്നു വന്ന എട്ടാം മാർത്തോമ്മാ വിവാദങ്ങൾക്കു മദ്ധ്യേ സ്ഥാനമേറ്റതായി അവകാശപ്പെട്ടതു മൂലം തർക്കങ്ങൾ ആവിർഭവിച്ചു. വടക്കൻ ഇടവകകൾ പകലോമറ്റം പാരമ്പര്യം ദത്ത് മൂലം അവകാശിച്ച അദ്ദേഹത്തെ പിൻതുണയ്ക്കാതെ വന്നു. സ്വാഭാവികമായും അദ്ദേഹം തെക്കൻ ദിക്കുകളോട് ആഭിമുഖ്യം പുലർത്തി.

### വീണ്ടും നിരണം

എട്ടാം മാർത്തോമ്മാ നിരണം ആസ്ഥാനമാക്കിയാണ് ഭരണം നടത്തിയത്. വടക്കും തെക്കും തമ്മിലുള്ള സമതുലിതാവസ്ഥ ഇതോടെ നഷ്ടപ്പെട്ടു. ക്രമേണ ഈ ഭാഗങ്ങളും വ്യത്യസ്ത സംസ്ക്കാരങ്ങളുടെ വിളഭൂമിയാകയാൽ രണ്ടു കേന്ദ്രങ്ങളിലേക്കും രണ്ടു മെത്രാന്മാർ വേണമെന്ന ചിന്ത പ്രബലപ്പെട്ടു. 1809–ലെ കണ്ടനാട് പടിയോലയിൽ രണ്ടു പഠിത്ത വീടുകൾ എന്ന് പരാമർശിച്ചപ്പോൾ രണ്ടു മേല്പട്ടക്കാരുടെ ആസ്ഥാനങ്ങളെത്തന്നെയാണ് കണ്ടനാട് യോഗം മനസ്സിൽ കണ്ടത്. എട്ടാം മാർത്തോമ്മായുടെ ഉപദേശകരായി ഔദ്യോഗികമായി നിയമിതരായ രണ്ടു

റമ്പാന്മാർ രണ്ടു കേന്ദ്രങ്ങളിലെ മെത്രാന്മാർ ആകണമെന്നും സഭ അഭി ലഷിച്ചു. എന്നാൽ 1811-ൽ കായംകുളം റമ്പാൻ അന്തരിച്ചതോടെ ആ സ്വപ്നം വിഫലമായി. ആ സാഹചര്യത്തിലാണ് ഒരു പഠിത്തവീട് മതി എന്ന ചിന്ത ഉദിച്ചത്. തെക്കും വടക്കുമായി മാറി മാറി ഉപയോഗിക്കപ്പെട്ടു പോന്ന ആസ്ഥാന സങ്കല്പം ഏകോപിപ്പിക്കുവാൻ അത് അനുകൂല സാഹചര്യം ഒരുക്കി.

## കോട്ടയത്തേക്ക്

1814-ൽ കോട്ടയത്ത് ആരംഭിച്ച പഠിത്തവീട് ഒരു വൈദിക സെമിനാരി എന്ന നിലയിൽ വിലയിരുത്തപ്പെട്ടിട്ടുണ്ട്. സെമിനാരിയുടെ സ്ഥാപന കാലത്ത് എട്ടാം മാർത്തോമ്മാ നിരണം ആസ്ഥാനമാക്കി ജീവിച്ചിരുന്നു. എന്നാൽ വിവാദ പുരുഷനായ അദ്ദേഹത്തോടൊപ്പം കാര്യമായി ആരും ഉണ്ടായിരുന്നില്ല. ജനങ്ങളുടെ അഭിലാഷം ഗ്രഹിച്ച സർക്കാരും അദ്ദേ ഹത്തെ കൈവിട്ടു. വട്ടിപ്പണത്തിന്റെ കുടിശ്ശിക പലിശ ഇട്ടൂപ്പ് റമ്പാനെ ഏല്പിക്കുവാൻ ബ്രിട്ടീഷ് സർക്കാർ തീരുമാനിച്ചത് ഈ പശ്ചാത്തല ത്തിലാണ്. നിരണം മെത്രാൻ നൽകിയ പരാതികൾ എല്ലാം അവഗണി ക്കപ്പെട്ടു. ഒടുവിൽ പഴയസെമിനാരി സ്ഥാപകൻ തന്റെ ആത്മ മാതാ വായ പഴഞ്ഞിപ്പള്ളിയിൽ വച്ച് തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സി നോസിൽ നിന്ന് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാൻ സ്ഥാനം പ്രാപിച്ചതോടെ എട്ടാം മാർത്തോമ്മായുടെയും നിരണത്തിന്റെയും ഔദ്യോഗിക പരിവേഷങ്ങൾ അപ്രസക്തമായി. 1815-ൽ മെത്രാൻ സ്ഥാനാ ഭിഷിക്തനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്താ കോട്ടയം പഴയസെമിനാരിയിൽ താമസമാ ക്കിയതോടെ അവിടം മലങ്കരസഭയുടെ ഔദ്യോഗിക ആസ്ഥാനമായി മാറി. കുറുപ്പമ്പടിപ്പള്ളിയുടെ ചരിത്രമെഴുതിയ ആത്തുങ്കൽ ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ എഴുതുന്നു: "... ഇദ്ദേഹത്തിന്റെ കാലത്ത് ഈ പള്ളി യുടെ തെരട്ട് കോട്ടയം സെമിനാരിയിൽ തിരുമുമ്പാകെ പള്ളിയോഗം ഹാജരാക്കി. ഇക്കാലം മുതൽക്കാണ് മലങ്കര മെത്രാപ്പോലീത്തന്മാർക്ക് കോട്ടയത്ത് ആസ്ഥാനമുണ്ടായത്" (പു. 118).

മലങ്കര മെത്രാന്റെ താമസസ്ഥലം എന്ന നിലയിൽ മാത്രമാണ് ഇതേ വരെ പരാമർശിച്ച എല്ലാ ആസ്ഥാനങ്ങളും വർത്തിച്ചിരുന്നത്. അവരുടെ കാലത്ത് സഭയ്ക്ക് ഒരു കേന്ദ്രീകൃത ഭരണം ഇല്ലായിരുന്നു. തന്മൂലം ആ ഭരണതലസ്ഥാനം അപ്രസക്തവുമായിരുന്നു. അതത് മെത്രാന്മാർ അവർ താമസിച്ച ഇടവകയുടെ നിയന്ത്രണത്തിന് വിധേയരായിരുന്നുവെ ന്നതിനാൽ നീതിപൂർവ്വമായ ഒരു ഭരണം അസാധ്യവുമായിരുന്നു. ഈ അസ്വതന്ത്രതകൾ പരിഹരിക്കാനാണ് ഇടവകപ്പള്ളികൾക്ക് യാതൊരു നിയന്ത്രണവും വിധേയത്വവും ഇല്ലാത്ത കോട്ടയം പഴയസെമിനാരിയിൽ

തന്റെ ഭരണതലസ്ഥാനം ക്രമീകരിക്കുവാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ നിശ്ചയിച്ചത്. കണ്ടനാട്, മുളന്തുരുത്തി, കരിങ്ങാശ്ര, കുറുപ്പമ്പടി, പാലൂർ - ചാട്ടുകുളങ്ങര എന്നീ സമ്പന്ന ഇടവകകൾ അദ്ദേഹത്തെ സ്വാഗതം ചെയ്തുവെങ്കിലും സഭയുടെ തലസ്ഥാനം സ്വതന്ത്രമാവണമെന്ന് ആ ക്രാന്ത ദർശി അഭിലഷിച്ചു. ആ അർത്ഥത്തിൽ മലങ്കരസഭയുടെ ആദ്യത്തെ ഭരണ തലസ്ഥാനം കോട്ടയം പഴയസെമിനാരി ആയിരുന്നു എന്ന് നിസ്സംശയം പറയാം. ആദ്യത്തെ പൊതു സ്ഥാപനവും അതു തന്നെയായിരുന്നു. സഭാ ഭരണമെന്നപോലെ, സെമിനാരി വിദ്യാഭ്യാസത്തിന്റെ മുഖ്യ ചുമതല വഹിക്കുവാനും ഈ തീരുമാനം പ്രയോജനപ്പെട്ടു. പൗരസ്ത്യ ദയറാ സങ്കല്പം തന്റെ ആസ്ഥാനത്ത് നിലനില്ക്കണമെന്ന് നിർബന്ധമുള്ളതുകൊണ്ടാണ് ബ്രിട്ടീഷ് റഡിഡന്റ് കേണൽ മൺറോ ആവശ്യപ്പെട്ടിട്ടു പോലും കുടുംബസമേതം സെമിനാരിയിൽ താമസിക്കാൻ ഒരുങ്ങിവന്ന മിഷനറി തോമസ് നോർട്ടനെ നിഷ്കരുണം മടക്കി അയച്ചത്. തന്റെ സ്ഥാന പ്രാപ്തിയോടെ സഭാഭരണപരമായും വൈദിക വിദ്യാഭ്യാസപരമായും ഒരു പുതുയുഗം പിറന്നു എന്ന് സംശയാതീതമായി വിശ്വസിച്ച സെമിനാരി സ്ഥാപകന് മറ്റൊരന്തരീക്ഷത്തോട് അനുരഞ്ജനപ്പെടുവാൻ അസാധ്യമായിരുന്നു.

*'ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും'* എന്ന ഗ്രന്ഥത്തിൽ ഇക്കാര്യങ്ങൾ വിവരിക്കുന്നതിപ്രകാരമാണ്: "വൈദിക വിദ്യാഭ്യാസകേന്ദ്രവും ഇംഗ്ലീഷ് വിദ്യാഭ്യാസകേന്ദ്രവുമായി പ്രവർത്തിച്ച കോട്ടയത്തെ പഴയസെമിനാരിയെ അഭിനവ മലങ്കര മെത്രാൻ, മെത്രാപ്പോലീത്തായുടെ ആസ്ഥാനം കൂടിയാക്കിത്തീർത്തു (നാളിതുവരെ മലങ്കര മെത്രാന്മാർക്ക് സ്ഥിരമായി ഒരാസ്ഥാനം ഉണ്ടായിരുന്നില്ല. അവരവർക്ക് സ്വാധീനമുള്ള ഏതെങ്കിലും പള്ളികളെ ആസ്ഥാനമാക്കുകയായിരുന്നു അവരുടെ പതിവ്. അങ്കമാലി, നിരണം, കണ്ടനാട്, കുന്നംകുളം, പഴഞ്ഞി, മുളന്തുരുത്തി എന്നീ പള്ളികൾ അപ്രകാരം മെത്രാസനാസ്ഥാന കേന്ദ്രങ്ങൾ ആയിരുന്നിട്ടുണ്ട്. ആയിരത്തിതൊള്ളായിരത്തിഅമ്പതുകളിൽ കോട്ടയം ദേവലോകത്ത് മറ്റൊരു ആസ്ഥാനമുണ്ടാകുന്നതുവരെ ഒന്നര ശതാബ്ദത്തോളം പഴയ സെമിനാരി മലങ്കര മെത്രാന്റെ ആസ്ഥാനമായി പ്രവർത്തിച്ചു). സഭയുടെ ഒരു പൊതുകേന്ദ്രം മുൻകാലങ്ങളിൽ നിന്ന് വ്യത്യസ്തമായി മലങ്കര മെത്രാന്റെ ആസ്ഥാനമായി എന്നത് സഭയ്ക്കാകെ ഉത്തേജനമായി. മലങ്കര മെത്രാൻ പ്രാദേശിക പരിഗണനകളുടെ സ്വാധീനങ്ങൾക്കതീതമായി പൊതുസഭയുടെ ക്ഷേമാന്വേഷകനാണ് എന്ന് വ്യക്തമാക്കുമാറ് പുലിക്കോട്ടിൽ മെത്രാച്ചൻ പ്രവർത്തിച്ചത് അനുയായികളിൽ ആവേശം ജനിപ്പിച്ചു. ആ ആവേശം സഭയിലാകെ ചില ചിട്ടകൾക്ക് രൂപംനൽകി" (പു. 481). കേന്ദ്രീകൃതമായ ഒരു ഭരണം

സഭയിൽ രൂപപ്പെടുന്നതിനെപ്പറ്റി കുറുപ്പമ്പടി ചരിത്രം രേഖപ്പെടുത്തിയ മുൻ പ്രസ്താവന ഉദ്ധരിച്ചശേഷം ഗ്രന്ഥകാരൻ തുടരുന്നു:

"സഭയിൽ ഒരു കേന്ദ്രീകൃത ഭരണമുണ്ടാവുന്നതിന്റെയും മെത്രാന്റെ പ്രസക്തി ഇടവകതലത്തിൽ അംഗീകരിക്കപ്പെടുന്നതിന്റെയും രജത രേഖയാണീ പ്രസ്താവന. ഒന്നേകാൽ നൂറ്റാണ്ടു കൂടി കഴിഞ്ഞിട്ടാണ് ദേശീയതലത്തിൽ നാട്ടുരാജ്യങ്ങൾക്ക് ഒരു (കേന്ദ്രീകൃത) കോർഡിനേഷൻ ഉണ്ടായത്. ഉരുക്കു മനുഷ്യന്റെ (സർദാർ പട്ടേൽ) ജോലി പതിമൂന്ന് ദശാബ്ദങ്ങൾക്കു മുമ്പ് വൃദ്ധനായ ഒരു മെത്രാൻ മലങ്കരസഭയിൽ പ്രാവർത്തികമാക്കി. തനിക്കു താൻപോരിമയോടെ നൂറ്റാണ്ടുകളായി സ്വതന്ത്രമായി കഴിഞ്ഞിരുന്ന അമ്പത്തിയഞ്ച് സ്വതന്ത്ര ഇടവകകൾ പുതിയ മെത്രാന്റെ കേന്ദ്രീകൃതവും ഏകീകൃതവുമായ ഭരണ വ്യവസ്ഥിതിയിലെ ഘടകാംഗങ്ങൾ ആയി സ്വയം പ്രഖ്യാപിച്ചു. സഭയിൽ സംഭവിച്ച വീക്ഷണ വ്യതിയാനത്തെയാണിത് കാണിക്കുന്നത്. 'ക്ഷയോന്മുഖമായ ഒരു സഭയെയാണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത്' എന്ന് ആറാം മാർത്തോമ്മാ വിഷാദത്തോടെ വിശേഷിപ്പിച്ച ഒരു സഭയെ പത്തു കൊല്ലം കൊണ്ട് അക്ഷയ തേജസ്സിലേക്ക് കുതിക്കുന്ന സഭയാക്കി മാറ്റുന്നതിൽ പുലിക്കോട്ടിൽ മെത്രാച്ചന് ലഭിച്ച പിന്തുണ സാർവ്വത്രികമായിരുന്നു എന്നാണ് ഇത് കാണിക്കുന്നത്. കോട്ടയം പഴയസെമിനാരി മലങ്കര മെത്രാന്റെ ആസ്ഥാനമായതു മുതൽ അത് സഭയുടെ ഹൃദയവും മസ്തിഷ്കവുമായി പ്രവർത്തിച്ചുവെന്ന് പുലിക്കോട്ടിൽ മെത്രാച്ചന്റെ ജീവചരിത്രകാരൻ അഭിപ്രായപ്പെട്ടിട്ടുണ്ട് (ഫാ. ഡോ. ജോസഫ് ചീരൻ, *സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ*, പു. 197).

എന്നാൽ ഈ സുവർണ്ണ അദ്ധ്യായത്തിന് ഏറെ വൈകാതെ മങ്ങലേറ്റു. ഏതൊരു പ്രസ്ഥാന നായകന്റെയും ദീർഘദൃഷ്ടിയെ ഗ്രഹിക്കാനാവാത്ത ഒരാൾ പിൻഗാമിയായി വന്നാൽ മുൻഗാമി ആരോപണ വിധേയനാകും. മുൻഗാമിയുടെ വലിയ ചെരുപ്പുകൾക്ക് തന്റെ വലിപ്പം കുറഞ്ഞ കാലുകൾ പാകമാകാതെ വരുമ്പോൾ പിൻഗാമികൾ സ്വന്തം പോരായ്മകൾ തിരിച്ചറിയുന്നതിനു പകരം മുൻഗാമിയുടെ ദർശനങ്ങളെയും നിലപാടുകളെയും വിമർശിക്കുകയും തമസ്ക്കരിക്കുകയും ചെയ്യുന്നത് ചരിത്രത്തിൽ അസാധാരണമല്ല. മലങ്കരസഭയിലും ഈ പൊതു സ്വഭാവത്തിന് ഉദാഹരണങ്ങൾ കാണാം. വലിയ ഭാവനയുടെയും വിശാല സഭാതാല്പര്യങ്ങളുടെയും ഉടമയായ സഭാജ്യോതിസ് മാർ ദീവന്നാസ്യോസ് 1816-ൽ ദിവംഗതനായി പഴയസെമിനാരിയിൽ സംസ്ക്കരിക്കപ്പെട്ടപ്പോൾ തൽസ്ഥാനത്ത് അവരോധിക്കപ്പെട്ടത് തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ ആയിരുന്നു. മുൻഗാമിയെ മനസ്സിലാ

ക്കുന്നതിൽ അദ്ദേഹം തീർത്തും പരാജയപ്പെട്ടു. അത്തരം ഒരാളെയാണ് മിഷനറിമാർ ആഗ്രഹിച്ചിരുന്നതും. ആംഗ്ലേയ മിഷനറിമാർ കോട്ടയം പഴയ സെമിനാരിയിൽ താമസിച്ച് സെമിനാരിയുടെ ഭരണം പിടിച്ചെടുത്തത് ഇക്കാലത്താണ്. സെമിനാരി സ്ഥാപകന്റെ ദർശന ഗരിമാവ് ഉത്തുംഗ വിജയം കരസ്ഥമാക്കിയ മേഖലയിൽ കിടങ്ങൻ മെത്രാച്ചന്റെ ദർശന ദാരിദ്ര്യം അടിമച്ചങ്ങല തീർത്തു. ക്രമേണ മിഷനറിമാർ സെമിനാരിയുടെ ഉടമകൾ ആയിത്തീർന്നു; മെത്രാപ്പോലീത്താ സന്ദർശകനും. പുന്നത്ര മാർ ദീവന്നാസ്യോസ് 1817-ൽ മെത്രാൻസ്ഥാനമേൽക്കുമ്പോൾ സെമി നാരിയുടെ ഭരണം മിഷനറിമാരിൽ സ്ഥിരപ്പെട്ടിരുന്നു. പുന്നത്ര കുടുംബ ത്തിന്റെ ചരിത്രകാരൻ എഴുതുന്നു: "... സായിപ്പന്മാർക്കും മെത്രാപ്പോ ലീത്തായ്ക്കും ഒന്നിച്ച് സെമിനാരിയിൽ താമസിക്കുന്നതിന് സ്ഥലം പോരാ യ്കയാൽ (കോട്ടയം) ചെറിയപള്ളിയുടെ കിഴക്കേ വശത്ത് മെത്രാപ്പോ ലീത്തായുടെ താമസത്തിനായിട്ട് ഒരു മുറി പണിയിക്കണമെന്ന് നിശ്ച യിച്ച് .... അന്നുമുതൽ (മെത്രാപ്പോലീത്താ) പള്ളിമുറിയിൽ താമസിക്കു കയും പകൽ സെമിനാരിയിൽ പോയി സായിപ്പുമാരുമായി ആലോചിച്ച് സകല കാര്യങ്ങളും അന്വേഷിക്കുകയും ചെയ്തുവന്നു. അന്ന് സമ്പാദി ച്ചിട്ടുള്ള കല്ലട മൺറോ തുരുത്ത്, മങ്കോട്ട മുതലായ നിലങ്ങളുടെ ആധാ രങ്ങൾ മെത്രാച്ചന്റെയും സായിപ്പന്മാരുടെയും പേരിലാണ്" (മാത്യു എം. പുരയ്ക്കൽ, പു. 78, 79).

തോമസ് നോർട്ടൺ, ജോസഫ് ഫെൻ, ഹെൻറി ബേക്കർ, ബെഞ്ച മിൻ ബെയ്‌ലി എന്നീ മിഷനറിമാർ സെമിനാരിയിൽ താമസമാക്കിയതോടെ സഭയുടെ തലസ്ഥാനം വിഭജിതമായി: സെമിനാരി പ്രവർത്തനത്തിന്റെ ഓഫീസ് പഴയസെമിനാരിയിലും ഇടവകഭരണത്തിന്റെ ആസ്ഥാനം കോട്ടയം ചെറിയപള്ളിയിലും ആയി. മെത്രാപ്പോലീത്തായുടെ കാലം മുതൽ ഈ നില തുടർന്നു. 1825-ൽ പുന്നത്ര മെത്രാച്ചൻ നിര്യാതനാവു മ്പോൾ മലങ്കരസഭയിൽ മെത്രാന്റെ സ്ഥാനം തുലോം പരിമിതപ്പെട്ടു. പട്ടംകൊട പോലും മിഷനറിമാരുടെ നിയന്ത്രണത്തിലാവണമെന്ന് സമ്മർദ്ദ മുണ്ടായി. മലങ്കര മെത്രാപ്പോലീത്തായ്ക്ക് നിസ്സഹായനായി കാര്യങ്ങളെ വീക്ഷിക്കാനേ കഴിയുമായിരുന്നുള്ളൂ. മിഷനറിമാർ വിസമ്മതിച്ചതിനാൽ പുന്നത്രദീവന്നാസ്യോസിന്റെ കബറടക്കം കോട്ടയം ചെറിയപള്ളിയിൽ ക്രമീകരിക്കേണ്ടി വന്നു. സഭാ തലസ്ഥാനം പഴയസെമിനാരിയിലായിരു ന്നെങ്കിലും അവിടുത്തെ ഭരണത്തിൽ മലങ്കര മെത്രാന് കാര്യമായ പങ്കൊ ന്നും അനുവദിക്കപ്പെട്ടിരുന്നില്ല.

1825-ൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് കോട്ടയം ചെറിയപള്ളിയിൽ വച്ച് വാഴിക്കപ്പെട്ടു. പഴയസെമിനാരിയിൽ വച്ച് - സഭാ തലസ്ഥാനത്ത് വച്ച് - മലങ്കര മെത്രാന്റെ അഭിഷേകം പോലും നടത്തുവാൻ സാധി

ച്ചില്ല. പുതിയ മെത്രാപ്പോലീത്താ കോട്ടയം ചെറിയപള്ളിയിൽ ഭരണം ആരംഭിച്ചുവെങ്കിലും സെമിനാരിയിൽ അദ്ദേഹത്തിന് കർത്തവ്യങ്ങളൊന്നും ഇല്ലാതെ വന്നതിനാൽ സ്വന്തം ഇടവകയിലേക്ക് പിൻവാങ്ങി. പരിമിതമായ തന്റെ ഭരണത്തിന്റെ സിരാകേന്ദ്രമായി അദ്ദേഹം തെരഞ്ഞെടുത്തത് സ്വന്തം ഇടവകപ്പള്ളിയെ ആണ്. അദ്ദേഹത്തിന്റെ ഭരണകാലത്ത് രേഖപ്പെടുത്താവുന്ന ഏറ്റവും വലിയ സംഭവം 1836-ലെ സുന്നഹദോസ് ആയിരുന്നു. അത് കോട്ടയത്ത് കൂടുവാൻ മിഷനറിമാർ അനുവദിച്ചില്ല. മാവേലിക്കരയിൽ സുന്നഹദോസിന്റെ വേദി ക്രമീകരിക്കേണ്ടി വന്നു. സുന്നഹദോസിന് ശേഷം മിഷനറിമാർ സഭയിൽ നിന്ന് പിരിഞ്ഞുപോയി എങ്കിലും കോട്ടയം പഴയസെമിനാരിയിലെ മേലന്വേഷണമല്ലാതെ സഭാഭരണ തലസ്ഥാന പദവിയിൽ സെമിനാരിയെ പുനഃസ്ഥാപിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. മിഷനറിമാരുടെ അദൃശ്യ ഹസ്തങ്ങൾ സെമിനാരിയെ പലപ്പോഴും വലയം ചെയ്തിരുന്നു. ചേപ്പാട് പള്ളിയിൽ വച്ച് തന്റെ പരിമിതമായ ഭരണഭാരം അദ്ദേഹം തുടർന്നു.

### ചേപ്പാട്

പള്ളിപ്പാട്ട് മാർ ദീവന്നാസ്യോസ് 1836-ൽ മാവേലിക്കരയിൽ സുന്നഹദോസ് വിളിച്ചു ചേർത്തപ്പോഴും, വിദേശിയൻ മാർ അത്താനാസ്യോസിനെ തുരത്തിയപ്പോഴും, ‘അരക്കുർബ്ബാന’ ചൊല്ലിയ പാലക്കുന്നത്ത് എബ്രഹാം മല്പാനെയും മറ്റും മുടക്കിയപ്പോഴും, പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ ആദ്യ ഘട്ടത്തിൽ ചെറുത്തപ്പോഴും, കലാസുഭഗമായ ചേപ്പാട്ട് പള്ളിയെ ആണ് ആസ്ഥാനമാക്കിയിരുന്നത്. പരിമിതമായ അർത്ഥത്തിലാണെങ്കിലും 1825 മുതൽ 1855 വരെ ചേപ്പാട്ട് പള്ളി സഭയുടെ തലസ്ഥാനമായി വർത്തിച്ചു. 1855 ഒക്ടോ. 12-ന് മാർ ദീവന്നാസ്യോസ് ചേപ്പാട്ട് പള്ളിയിൽ കബറടങ്ങി.

### കൊച്ചി ഭരണസിരാകേന്ദ്രമാവുന്നു

1852-ലെ തിരുവിതാംകൂർ രാജാവിന്റെ വിളംബരത്തെ തുടർന്ന് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് തന്റെ ഭരണ തലസ്ഥാനമായി കോട്ടയം പഴയസെമിനാരിയെ ഉപയോഗപ്പെടുത്തി. മൂന്നര പതിറ്റാണ്ടിനു ശേഷം സെമിനാരി വീണ്ടും സഭയുടെ ഹൃദയവും മസ്തിഷ്കവുമായി. 1853 കുംഭം 2-ാം തീയതി മലങ്കര പള്ളിപ്രതിപുരുഷ യോഗം ഇവിടെ വച്ച് ചേർന്നതും സഭാഭരണത്തിനായി കോട്ടയം പടിയോല - ചട്ടവര്യോല - അംഗീകരിച്ചതും തലസ്ഥാന പുനഃസ്ഥാപനത്തിന്റെ അനന്തര ഫലമായിരുന്നു. നവീകരണ കോലാഹലങ്ങൾ വീണ്ടും സഭയിൽ അസ്വസ്ഥത വിതച്ചു. പാലക്കുന്നത്തു മെത്രാച്ചനെതിരെ യൂയാക്കീം കൂറിലോസ് 1845-ൽ രംഗത്തെത്തിയതോടെ സഭാ തലസ്ഥാനം വിഭജിതമായി.

നവീകരണാഭിമുഖ്യമുള്ള പള്ളിക്കാരുടെമേൽ പാലക്കുന്നത്ത് മെത്രാച്ചൻ കോട്ടയം പഴയസെമിനാരിയിൽ താമസിച്ച് ഭരണം നടത്തി. സുറിയാനി ക്കാരുടെ ഭരണകേന്ദ്രം അനിശ്ചിതത്വത്തിലായി. കൊച്ചിക്കോട്ടയിൽ കുന്നംകുളം പനയ്ക്കൽ ഇയ്യപ്പനും മകൻ അയ്പ്പൂരുവും നടത്തിയ വ്യാപാരശാലയുടെ ഭാഗമായി ക്രമീകരിക്കപ്പെട്ട പാണ്ടികശാല പതിറ്റാ ണ്ടുകളോളം മലങ്കരസഭയുടെ ഭരണ സിരാകേന്ദ്രമായി. മെത്രാപ്പോലീ ത്തായുടെ താമസം മട്ടാഞ്ചേരി, ചാലശ്ശേരി, മുളന്തുരുത്തി എന്നീ പള്ളികളെ കേന്ദ്രീകരിച്ചായിരുന്നുവെങ്കിലും ഭരണം നടത്തിയിരുന്നത് പനയ്ക്കൽ കുടുംബക്കാരുടെ പാണ്ടികശാലയെ കേന്ദ്രീകരിച്ചാണ്. കൂടി യാലോചനകൾ, വക്കീലന്മാരുമായി കൂടിക്കാഴ്ച, നേതൃസംഗമം, പള്ളി കളുമായും വിദേശ സഭാദ്ധ്യക്ഷന്മാരും ആയുള്ള എഴുത്തുകുത്തുകൾ തുടങ്ങിയ കാര്യങ്ങൾ കൊച്ചിയെ ആസ്ഥാനമാക്കി നടന്നു. ഇതിനിടയിൽ ശീമയിൽ നിന്നു വന്ന സ്തേഫാനോസ് മാർ അത്താനാസ്യോസ് പാലൂർ – ചാട്ടുകുളങ്ങര പള്ളിയിൽ താമസിക്കുകയും അവിടത്തെ സെഹിയോൻ ബംഗ്ലാവിൽ വൈദികസെമിനാരി ആരംഭിക്കുകയും ചെയ്തപ്പോഴും കൊച്ചി പാണ്ടികശാലയിൽ സഭയുടെ ഓഫീസ് പ്രവർത്തിച്ചുപോന്നു.

## വെട്ടിക്കൽ ദയറാ

പിന്നീട് 1864–ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാ മൻ സ്ഥാനമേറ്റ് വന്നപ്പോഴും കൊച്ചിയിലെ തലസ്ഥാനം തുടർന്ന് പ്രവർത്തിച്ചു. മെത്രാപ്പോലീത്താ താമസിച്ചതും അച്ചടികേന്ദ്രം സ്ഥാപി ച്ചതും ആദ്യത്തെ പത്രമായി കേരള പതാകയും നമസ്കാരക്രമങ്ങളും പ്രസിദ്ധപ്പെടുത്തിയതും ഇവിടെ വച്ചായിരുന്നു. പക്ഷേ, ഒരു വ്യക്തിയുടെ – ആ വ്യക്തി എത്ര തന്നെ ഉന്നതനായ സഭാസ്നേഹി ആയാലും – ഔദാര്യത്തിൽ മെത്രാപ്പോലീത്താ സഭയുടെ തലസ്ഥാനം പ്രവർത്തി പ്പിച്ചിരുന്നത് അനൗചിത്യമായി പുതിയ മെത്രാന് തോന്നി. അദ്ദേഹം ഇക്കാ ര്യത്തെപ്പറ്റി ഗൗരവമായി ചിന്തിച്ചു. സഭയുടെ തലസ്ഥാനം പ്രവർത്തി ക്കേണ്ടത് പൊതു സ്ഥലത്തായിരിക്കണമെന്ന കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ വീക്ഷണം പുതിയ മെത്രാച്ചനും സ്വീകാര്യമായിരുന്നു. എന്നാൽ നവീകരണ മെത്രാൻ കൈവശപ്പെടുത്തിയ കോട്ടയം പഴയ സെമിനാരി വീണ്ടെടുക്കുക ക്ഷിപ്രസാധ്യമല്ലെന്ന് അദ്ദേഹത്തിന് ബോദ്ധ്യമായി. അങ്ങനെയാണ് മുളന്തുരുത്തിപ്പള്ളിയുടെ ഉടമയിലുള്ള വെട്ടിക്കൽ കുരിശുപള്ളി അദ്ദേഹത്തിന്റെ കണ്ണുകൾക്ക് വിഷയീഭവിച്ച ത്. പൊതുവിലേക്ക് ആ സ്ഥലം അദ്ദേഹത്തിന്റെ അഭ്യർത്ഥനയെ മാനിച്ച് പള്ളിക്കാർ വിട്ടുകൊടുത്തു. സഭാകേന്ദ്രം സ്ഥാപിക്കുന്നതിന്റെ ആദ്യ ഘട്ട മായി അവിടം ഒരു ദയറാ ആയി പ്രഖ്യാപിക്കുകയും മുളന്തുരുത്തി ഗീവ റുഗീസ് കോറിയെ റമ്പാനാക്കി അവിടെ താമസിപ്പിക്കുകയും ചെയ്തു.

വിസ്തൃതമായ മലങ്കരസഭയ ഒരു വടക്കൻ കേന്ദ്രമായ വെട്ടിക്കൽ ദയറായിൽ ഇരുന്ന് ഭരിക്കുക കാര്യക്ഷമമാവില്ലെന്ന് അദ്ദേഹത്തിന് ബോദ്ധ്യമായി. അങ്ങനെയാണ് സഞ്ചാരത്തിനിടയിൽ അദ്ദേഹം പരു മലയെ തെരഞ്ഞടുത്തത്.

## പരുമല സെമിനാരി

1867-ൽ നടത്തിയ സഞ്ചാരവേളയിൽ ആ പ്രാർത്ഥനാ മനുഷ്യൻ തനിക്ക് ദാനമായി ലഭിച്ച പരുമലയിലെ സ്ഥലത്ത് ഒരു സെമിനാരിയും ദേവാലയവും പണിയിച്ചു. തീരെ പരിമിതമായിരുന്നു അവിടുത്തെ സൗക ര്യങ്ങൾ എങ്കിലും ഒരു പൊതു സ്ഥലം എന്ന മേന്മ അതിനുണ്ടായിരുന്നു. പരുമല സെമിനാരിയിലേക്ക് അദ്ദേഹം തന്റെ ആസ്ഥാനം മാറ്റുകയും അവിടെ സെമിനാരി പ്രവർത്തനം സുഗമമാക്കുവാൻ ചാത്തുരുത്തിൽ റമ്പാനെ ചുമതലപ്പെടുത്തുകയും ചെയ്തു. നിതാന്ത സഞ്ചാരിയായ മല ങ്കര മെത്രാന്റെ Contact Person കൂടെയായിരുന്നു ചാത്തുരുത്തിൽ റമ്പാ ച്ചൻ. ക്രമേണ പരുമല സെമിനാരിയുടെ പ്രശസ്തിയും പ്രസക്തിയും വർദ്ധിച്ചു. ചാത്തുരുത്തിൽ റമ്പാന്റെ പ്രാർത്ഥനാ ജീവിതവും ശെമ്മാശ ന്മാരുടെ സാന്നിധ്യവും മലങ്കര മെത്രാപ്പോലീത്തായുടെ കർമ്മകുശല തയും ആ പ്രശസ്തിയെ അതിവേഗം ജ്വലിപ്പിച്ചു. 1873-ൽ ഇവിടെ വച്ച് ഒരു പള്ളിപ്രതിപുരുഷ യോഗം കൂടുകയും സഭയിലെ ആഭ്യന്തര കല ഹങ്ങൾ പരിഹരിക്കുന്നതിനെപ്പറ്റിയും സഭയിൽ നൂതനമായ പരിഷ്കാ രങ്ങളും പ്രവർത്തനങ്ങളും ആരംഭിക്കുന്നതിനെപ്പറ്റിയും തീരുമാനിക്കു കയും കേരളത്തിലെ ആദ്യത്തെ സമുദായ സംഘടനയായി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിക്കുകയും ചെയ്തതോടെ പരുമലയിലെ സഭാതലസ്ഥാനത്തിന് ചരിത്രത്തിൽ അംഗീകാരമായി.

1873-ലെ പരുമല അസോസ്യേഷന്റെ തീരുമാനപ്രകാരം 1875-ൽ മല ങ്കരയിലെത്തിയ പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് ആറ് മെത്രാ ന്മാരെ പുതുതായി വാഴിച്ച് ഏഴ് മെത്രാസനങ്ങളായി മലങ്കരസഭയെ വിഭ ജിച്ചുവെങ്കിലും ആറ് മെത്രാന്മാർക്കാർക്കും ആദ്യകാലത്ത് ആസ്ഥാനമു ണ്ടായിരുന്നില്ല. തുമ്പമണ്ണിന്റെ ഇടയൻ പാമ്പാക്കുടയിലും കോട്ടയത്തിന്റെ ഇടയൻ വടക്കൻപറവൂരും കണ്ടനാടിന്റെ ഇടയൻ കോലഞ്ചേരിയിലും അങ്കമാലിയുടെ ഇടയൻ അങ്കമാലിയിലും കൊച്ചിയുടെ ഇടയൻ കണ്ട നാട്ടും താമസിച്ചു. കൊല്ലത്തിന്റെ ഇടയനും നിരണത്തിന്റെ ഇടയനും മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനമായ പരുമലയിൽ ആസ്ഥാ നം ക്രമീകരിച്ചു. ആലപ്പുഴയിലും തിരുവനന്തപുരത്തുമായി സെമിനാരി വ്യവഹാരത്തിന്റെ ചുമതല പൂർണ്ണമായും വഹിച്ചത് പരുമലയിലെ ആസ്ഥാനം ആയിരുന്നു. സ്ഥിരമായി ആസ്ഥാനമില്ലാത്ത മേല്പട്ടക്കാർ

പലപ്പോഴും വെട്ടിക്കൽ ദയറായിൽ താമസിച്ചു വന്നു.

**പഴഞ്ഞി**

വടക്കൻ ഭാഗത്തെ പള്ളികളുടെ ഭരണ നിർവഹണം നടത്തുവാൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ തെരഞ്ഞെടുത്തത് പഴഞ്ഞി പള്ളിയെ ആയിരുന്നു. കുന്നംകുളം പള്ളികൾ മിക്കതും നവീകരണ വ്യവഹാരം മൂലം അസ്വസ്ഥമായിരുന്നു. തന്മൂലം കൊച്ചിയിലെ പള്ളികളുടെ ഭരണം, വടക്കൻ ഭദ്രാസനങ്ങളിലെ പള്ളികളുടെ പൊതു മേൽനോട്ടം, സ്കൂളുകളുടെ സ്ഥാപനം, മിഷൻ പ്രവർത്തനം, ആത്മീയ സംഘടനകളുടെ സ്ഥാപനം എന്നീ പ്രവർത്തനങ്ങൾക്കുള്ള ആസ്ഥാനം വടക്കൻ പ്രദേശങ്ങളിൽ അനിവാര്യമായിരുന്നു. പ്രശസ്തമായ മല്പാൻ പാഠശാല പ്രവർത്തിച്ച പാരമ്പര്യമുള്ള പഴഞ്ഞി ഇടവക അപ്രകാരമാണ് വടക്കൻ പ്രദേശങ്ങളുടെ ഭരണതല സ്ഥാനമായി സ്വീകരിക്കപ്പെട്ടത്. കോട്ടയം പഴയസെമിനാരി 1886-ൽ കൈവശത്തിലാകുന്നതു വരെ വിവിധ പ്രവർത്തനങ്ങൾക്കായി മലങ്കര മെത്രാപ്പോലീത്താ സ്ഥിരമായും പരുമല മാർ ഗ്രീഗോറിയോസ് പലപ്പോഴും ഈ ഇടവകയിൽ താമസിച്ചിരുന്നു. ഊർശ്ലേം യാത്രയ്ക്കു തൊട്ടു മുമ്പും യാത്രയ്ക്കു ശേഷവും പരുമല മാർ ഗ്രീഗോറിയോസ് പിതാവ് പഴഞ്ഞി പള്ളി സന്ദർശിച്ചത് ആ കാലങ്ങളിൽ ഇവിടം ആസ്ഥാ നമാക്കി ഭരണം നടത്തിയിരുന്ന ഗുരു കൂടിയായ വലിയ തിരുമേനിയെ മുഖം കാണിക്കുവാനായിരുന്നു. വലിയ തിരുമേനിയുടെ ആത്മീയ പുത്രനും പരുമല തിരുമേനിയുടെ വത്സല ശിഷ്യനുമായ ഫാ. ഗീവറുഗീസ് ചീരൻ ഇവിടെ ആയുഷ്ക്കാല വികാരിയായിരുന്നതും ഈ ഇടവക മലങ്കര മെത്രാപ്പോലീത്തായുടെ ആദ്യത്തെ നിയമന രംഗം ആയിരുന്നു എന്നതും ഈ ഇടവക അദ്ദേഹത്തോട് എക്കാലവും വിധേയത്വം പുലർത്തിയിരുന്നു എന്നതും അനുകൂല സാഹചര്യങ്ങൾ ആയിരുന്നു.

**വീണ്ടും കോട്ടയം പഴയസെമിനാരി**

സെമിനാരിക്കേസ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയന് അനുകൂലമായി കീഴ്ക്കോടതിയിലും ഹൈക്കോടതിയിലും വിധിയുണ്ടായി. കോട്ടയം സെമിനാരിയിൽ താമസിച്ചിരുന്ന പാലക്കുന്നത്തു വലിയ മെത്രാച്ചൻ ദീനമായപ്പോൾ സ്വന്തം ഇടവകയായ മാരാമണ്ണിലേക്ക് താമസം മാറുകയും അവിടെവച്ച് അന്തരിച്ച് അവിടെ കബറടക്കപ്പെടുകയും ചെയ്തിരുന്നു. അദ്ദേഹം വാഴിച്ച തോമസ് അത്താനാസ്യോസ് ആയിരുന്നു സെമിനാരിക്കേസിലെ പ്രതിയായി സെമിനാരിയിൽ താമസിച്ച് ഭരണം നടത്തിവന്നത്. കേസിന്റെ ഗതി പ്രതികൂലമെന്ന് കണ്ടപ്പോൾ സെമിനാരിക്കെട്ടിടങ്ങളും മറ്റും അടച്ചിട്ട് അദ്ദേഹം മാരാമൺ പള്ളി

യിലേക്ക് താമസം മാറ്റി. വിധി നടത്ത് ഹർജി അനുവദിച്ചതിനെ തുടർന്ന് സെമിനാരിയിൽ എത്തിയ ആമ്മീൻ സെമിനാരിക്കെട്ടിടങ്ങൾ പൂട്ടിക്കാണുകയാൽ വിവരം കോർട്ടിലേക്ക് അറിയിച്ചു. കൊല്ലനെ വരുത്തി തുറപ്പിക്കാൻ കോടതി ബന്ധപ്പെട്ടവരോട് ആജ്ഞാപിച്ചു. അപ്രകാരം 1886 കർക്കിടകം മൂന്നിന് പുലിക്കോട്ടിൽ മെത്രാച്ചനും റിശീശാ പിരിവിനായി അയക്കപ്പെട്ട ശെമവൂൻ അത്താനാസ്യോസും അദ്ദേഹത്തിന്റെ സെക്രട്ടറി സ്ലീബാ ശെമ്മാശനും (പിന്നീട് മാർ ഒസ്താത്തിയോസ്) സെമിനാരിയിൽ പ്രവേശിച്ചു. അടുത്ത ദിവസം കോട്ടയം മെത്രാസനത്തിന്റെ കടവിൽ മാർ അത്താനാസ്യോസും അവിടെ താമസം തുടങ്ങി. വീണ്ടും കോട്ടയം പഴയസെമിനാരി മലങ്കരസഭയുടെ ഹൃദയവും മസ്തിഷ്കവും ആയി.

ഭദ്രാസനങ്ങൾക്ക് മേലുള്ള പൊതു ഭരണം, സെമിനാരി ഭരണം, ഇടവകപത്രിക, സുറിയാനി സുവിശേഷകൻ എന്നീ മാസികകളുടെ പ്രസിദ്ധീകരണം, ആത്മീയ സംഘടനകൾ ആയ സണ്ടേസ്കൂൾ, മഹാജനസഭ, വൈദികസംഘം, വിജാതീയ മിഷൻ, വിദേശ മിഷൻ തുടങ്ങി 20–ാം നൂറ്റാണ്ടിൽ മലങ്കരസഭയിൽ നടന്ന വിപ്ലവകരങ്ങളായ എല്ലാ നവോത്ഥാന പ്രയത്നങ്ങളുടെയും നിയന്ത്രണം പഴയസെമിനാരിയിൽ താമസിച്ച മെത്രാപ്പോലീത്താ ഏറ്റെടുത്തു. മലങ്കര അസോസിയേഷന്റെ പിന്തുണയോടെ കൊച്ചി, തിരുവിതാംകൂർ സംസ്ഥാനങ്ങളിലായി 250–ലേറെ പ്രാഥമിക വിദ്യാലയങ്ങൾ സ്ഥാപിക്കുകയും അവയിൽ ജാതി മത വർണ്ണ ലിംഗ ഭേദമെന്യേ വിദ്യാർത്ഥികൾക്ക് പ്രവേശനം നൽകി സാക്ഷര കേരളത്തിന്റെ പ്രജാപതിയായി പ്രശസ്തി നേടിയതും കോട്ടയം പഴയസെമിനാരിയിൽ താമസിച്ചുകൊണ്ടാണ്.

1886 മുതൽ 1909 വരെ അഞ്ചു തവണയും 1909–ൽ ഒരു തവണയും ആയി ആറ് പ്രാവശ്യം അദ്ദേഹത്തിന്റെ ഭരണകാലത്ത് പഴയസെമിനാരിയിൽ വച്ച് മലങ്കര അസോസ്യേഷൻ സമ്മേളിച്ചു. മാനേജിംഗ് കമ്മിറ്റി കൂടുന്നതിനുള്ള കമ്മിറ്റി മാളിക പഴയസെമിനാരിയിൽ ആയിരുന്നു. നാലു തവണ ഈ സഭാ തലസ്ഥാനത്തു വച്ച് മൂറോൻ കൂദാശ നടന്നു. 1889–ൽ ഈ തലസ്ഥാനത്ത് വച്ച് പുലിക്കോട്ടിൽ മെത്രാച്ചൻ കത്തോലിക്കാ സഭയിൽ നിന്ന് വന്ന ഫാ. അൽവാറീസിനെ കേരളത്തിന് വെളിയിലുള്ള മിഷൻ ദൗത്യം ഏല്പിച്ച് മാർ യൂലിയോസ് എന്ന സ്ഥാനനാമത്തിൽ അഭിഷേകം ചെയ്തു. മറ്റേതെങ്കിലും മേല്പട്ടക്കാർ ഇവിടെ വച്ച് അഭിഷേകം പ്രാപിച്ചുവോ എന്ന് സംശയമാണ്.

പുലിക്കോട്ടിൽ തിരുമേനിയുടെ പിൻഗാമി വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെയും ഭരണ തലസ്ഥാനം ഇവിടം തന്നെയായിരുന്നു. ഈ തലസ്ഥാനം പിടിച്ചടക്കുവാൻ പാത്രിയർക്കീസ് ഭക്തർ പലവട്ടം വിഫല ശ്രമങ്ങൾ നടത്തി. ആനപ്പാപ്പി വധവും ഈ ശ്രമത്തിന്റെ

ഭാഗമായിരുന്നു. മഹാ പരിശുദ്ധന്മാരും മഹാരഥന്മാരുമായ ഈ മൂന്ന് പിതാക്കന്മാരും ഈ തലസ്ഥാന ദേവാലയത്തിൽ അന്ത്യവിശ്രമം കൊള്ളുന്നു. പഴയസെമിനാരിയിലെ വൈദിക വിദ്യാഭ്യാസത്തിന്റെ ആധുനിക ശില്പി ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും ഇവിടെ അന്ത്യവിശ്രമം കൊള്ളുന്നു. സാങ്കേതികമായി 1950-കളിൽ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ദേവലോകം അരമനയിലേക്ക് താമസം മാറ്റിയതോടെ സഭയുടെ തലസ്ഥാനം അങ്ങോട്ട് മാറി എന്ന് പറയുമെങ്കിലും സഭയുടെ പ്രധാന ഭരണകേന്ദ്രങ്ങൾ ആയ പ. സുന്നഹദോസിന്റെയും മാനേജിംഗ് കമ്മിറ്റിയുടേയും സമ്മേളനസ്ഥലം ഇന്നും, പഴയ സെമിനാരി തന്നെയാണ്. ഒർത്ഥത്തിൽ പറഞ്ഞാൽ ദേവലോകം മലങ്കരസഭയുടെ ആധുനിക തലസ്ഥാനമാണ്; പഴയസെമിനാരിയാകട്ടെ, രണ്ടു നൂറ്റാണ്ടോളമായി സഭയുടെ തലസ്ഥാനമായി വിരാജിച്ച - ജ്യോതിസ്സും തേജസ്സും വിശുദ്ധിയും വിജ്ഞാനപരിമളവും തിങ്ങി നിന്ന - മലങ്കരസഭയുടെ ആധുനിക ഘട്ടത്തിന്റെ പ്രതീകവും.

സഭാതലവനായ കാതോലിക്കായുടെ ആസ്ഥാനം ദേവലോകത്ത് ക്രമീകരിക്കപ്പെട്ടതിന് ശേഷം പല ഓഫീസുകളും ദേവലോകത്തേയ്ക്ക് വികേന്ദ്രീകരിക്കപ്പെട്ടു എങ്കിലും സഭയുടെ മുഖ്യ സ്ഥാപനങ്ങളായ പ. എപ്പിസ്കോപ്പൽ സുന്നഹദോസും സഭാ മാനേജിംഗ് കമ്മിറ്റിയും സമ്മേളിക്കുന്നത് ഇപ്പോഴും കോട്ടയം പഴയസെമിനാരിയിൽ തന്നെയാണ്. ഏറ്റവും ഒടുവിൽ നടന്ന 1988, 1999, 2009 എന്നീ വർഷങ്ങളിലെ മൂറോൻ കൂദാശകൾക്ക് വേദി ദേവലോകം കാതോലിക്കേറ്റ് അരമന ആയിരുന്നുവെങ്കിലും 1932, 1951, 1967, 1977 എന്നീ വർഷങ്ങളിൽ വി. മൂറോൻ കൂദാശയ്ക്ക് വേദിയായത് പഴയസെമിനാരി ആയിരുന്നുവെന്നത് സ്മരണീയമാണ്.

മലങ്കരസഭാചരിത്രത്തെ പ്രാചീനകാലം, മധ്യകാലം, ആധുനികകാലം എന്നിങ്ങനെ ഘട്ട വിഭജനം നടത്തിയാൽ തേജോമയമായ ആധുനികകാലം ആരംഭിക്കുന്നത്, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്താ 1814-ൽ കോട്ടയം പഴയ സെമിനാരി സ്ഥാപിച്ച് മലങ്കരസഭയുടെ തലസ്ഥാനം ആദ്യമായി ഒരു പൊതു സ്ഥലത്ത് അവിതർക്കിതമായി സ്ഥാപിച്ചത് മുതൽ ആണെന്ന് അസന്ദിഗ്ദ്ധമായി പറയാം.



**ഫാ. ഡോ. ജോസഫ് ചീരൻ**

# 2

# എബനേസർ ദയറ

ചെറിയമഠത്തിൽ സി. ജെ. സ്കറിയാ മല്പാനച്ചന്റെ കർമ്മനിരത മായ ധന്യജീവിതത്തിൽ വളരെ പ്രധാനപ്പെട്ട ഒരു സ്ഥാനമാണ് മാങ്ങാനം എബനേസർ ദയറായ്ക്കുള്ളത്. കോട്ടയത്തു നിന്നു നാലു കിലോമീറ്റർ കിഴക്കായി കോട്ടയം - പുതുപ്പള്ളി റോഡരുകിൽ നിന്നു 100 മീറ്റർ മാറി മാങ്ങാനം സെന്റ് പീറ്റേഴ്സ് മാർത്തോമ്മാ പള്ളിക്കു സമീപം തലയെടു പ്പോടു കൂടിയ ഒരു ചെറുകുന്നിന്റെ നെറുകയിലാണ് എബനേസർ പള്ളിയും ദയറായും നിലകൊള്ളുന്നത്. എബനേസർ പള്ളി സ്ഥാപന ത്തിനു മുൻകൈയെടുത്തത് മാങ്ങാനം പാറേക്കുളത്തു പി. വി. പുന്ന നാണ്. പുതിയ ദേവാലയത്തിനു വേണ്ടിയുള്ള അപേക്ഷ രണ്ടര മാസം മുമ്പ് നൽകിയിട്ടും യഥാസമയം പരിഗണിച്ച് അനുവാദം ലഭിച്ചില്ല.

ഒരു ദേവാലയത്തിനു വേണ്ടി അപേക്ഷിക്കുകയും 90 ദിവസത്തിനകം അനുകൂലമായോ പ്രതികൂലമായോ തീരുമാനം ഉണ്ടാകാതിരിക്കുകയും ചെയ്താൽ അനുവാദം ലഭിച്ചതായി കരുതി പള്ളിപണി ആരംഭിക്കാ മെന്നു തിരുവിതാംകൂർ മഹാരാജാവിന്റെ ഒരു പഴയ വിളംബരം നിലവി ലുണ്ടായിരുന്നു. അതിന്റെ പിൻബലത്തിൽ അപേക്ഷകർ അടങ്ങി ഒതു ങ്ങിപ്പാർത്തു. എൺപത്തിഎട്ടുദിവസം കഴിഞ്ഞപ്പോൾ അപേക്ഷകരിൽ ചിലർ പഴയസെമിനാരിയിൽ ചെന്ന് വട്ടശ്ശേരിൽ മെത്രാപ്പോലീത്തായെ കണ്ട് ഉപദേശം തേടി. രണ്ടു ദിവസം കൂടി കാത്തിരിക്കുക എന്ന നിർദ്ദേ ശമാണ് അവർക്കു ലഭിച്ചത്. അങ്ങനെ 48 മണിക്കൂർ എണ്ണി എണ്ണിക്ക ടന്നുപോയി. സന്ധ്യയായി, ഉഷസ്സുമായി. 1918 ഡിസംബർ 16 ചരിത്രത്തിൽ പിറന്നുവീണു. രാത്രികാലത്തെ രഹസ്യാലോചനകളെ വെല്ലുന്ന തന്ത്ര ങ്ങൾ മെനഞ്ഞ പകലും അസ്തമിച്ചു.

ഡിസംബർ 17-നു രാത്രി ലോകം ഉറങ്ങിക്കിടക്കവേ പാറേക്കുളത്തു പി. വി. പുന്നന്റെ സ്ഥലത്ത് എബനേസർ പള്ളി ഒരു വലിയ കൂണു പോലെ പ്രത്യക്ഷപ്പെട്ടു. തുടർന്ന് കൊല്ലാട്ടു പള്ളി വികാരി ചെറിയമഠ ത്തിൽ അന്ത്രയോസ് കത്തനാർ വന്നു പള്ളി ശുദ്ധീകരിച്ചു കുർബാന ആരംഭിച്ചപ്പോൾ 'താക്കോൽ കൊടുക്കാതരുണോദയത്തിൽ താനേ മുഴങ്ങും വലിയോരലാറ'മായ പൂവൻകോഴി രണ്ടുവട്ടം കൂകി കഴിഞ്ഞി രുന്നു. പുതിയ പള്ളിയിലെ മണിനാദം കേട്ട് ഉണർന്ന് ഓടിയെത്തിയ ഭക്തജനങ്ങൾ വിശുദ്ധ കുർബാനയിൽ സംബന്ധിച്ച് ആത്മസംതൃപ്ത രായി.

'യഹോവ ഇത്രത്തോളം നമ്മെ സഹായിച്ചു' എന്നർത്ഥമുള്ള എബനേസർ എന്ന പേരും പള്ളിക്കു നൽകി. പിന്നീട് പത്രോസ്, പൗലൂസ് ശ്ലീഹന്മാരുടെ നാമത്തിൽ പള്ളി പ്രതിഷ്ഠിക്കുകയും ചെയ്തു.'

ചെറിയമഠത്തിൽ സ്കറിയാ മല്പാനച്ചൻ ഒരു പള്ളിമുറിയിൽ താമസിച്ച് ശെമ്മാശ്ശന്മാരെ പഠിപ്പിച്ചിരുന്നു. വട്ടക്കുന്നേൽ വി. കെ. മാത്യുവും കല്ലുപുരയ്ക്കൽ ഫീലിപ്പോസ് ശെമ്മാശ്ശനും ഒക്കെ അച്ചന്റെ ശിഷ്യന്മാരായിരുന്നു. മല്പാനച്ചനോടൊപ്പം കുറെ നാളുകൾ അദ്ദേഹത്തിന്റെ പിതാവ് ചെറിയമഠത്തിൽ വലിയ യാക്കോബ് കത്തനാർ താമസിച്ചിരുന്നതുമൂലം ആ കാലയളവിൽ പ്രഗല്ഭനായ ആ വലിയ അച്ചനെ കാണാൻ സഭാനേതാക്കന്മാരും സമുദായ പ്രമാണികളും എത്തുമായിരുന്നു. അങ്ങനെ മാങ്ങാനം എബനേസ്സർ പള്ളി പ്രശസ്തിയുടെ കിരീടം അണിഞ്ഞു.

ഈ ചെറിയ ചാപ്പൽ പിന്നീട് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു മുതൽക്കൂട്ടായിത്തീർന്നു. സമുദായക്കേസിൽ വട്ടശ്ശേരിൽ മെത്രാച്ചന്റെ മുടക്ക് ശരിയാണെന്നും, പഴയസെമിനാരിയും സമുദായം വക സ്വത്തുക്കളും മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടി പുതിയ മലങ്കര മെത്രാപ്പോലീത്തായെ തിരഞ്ഞെടുത്ത് എല്പിക്കേണ്ടതാണെന്നും, തിരുവനന്തപുരം ഹൈക്കോടതി വിധിച്ചു. അത് ഓർത്തഡോക്സ് സഭാംഗങ്ങളെ വളരെ വേദനിപ്പിച്ചു. തുടർന്നു ചില സഭാംഗങ്ങൾ പഴയസെമിനാരിയിൽ എത്തി വിലപിടിപ്പുള്ള സാധന സമഗ്രികളും, ചരിത്ര വസ്തുക്കളും ഒക്കെ കുറെയേറെ കെട്ടുകളാക്കി മാങ്ങാനം എബനേസറിൽ എത്തിച്ചു. പിന്നീട് ഹൈക്കോടതി വിധിക്കു ഇൻജംക്ഷൻ ഓർഡർ കിട്ടിക്കഴിഞ്ഞ്, സെമിനാരിയിലേക്ക് വസ്തുവകകൾ തിരികെ സാവധാനത്തിൽ കൊണ്ടുപോയി. ഇങ്ങനെ ചുരുങ്ങിയ കാലം സമുദായ റെക്കാർഡുകളും മറ്റും സൂക്ഷിച്ചുവെക്കുന്നതിനുള്ള അസുലഭ ഭാഗ്യം മാങ്ങാനം എബനേസർ ദേവാലയത്തിനു കൈവന്നു.

ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകം മാർ അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയിൽ എത്തി വട്ടശ്ശേരിൽ തിരുമേനിയെ തത്വദീക്ഷ കൂടാതെ മുടക്കുകയും സഭാന്തരീക്ഷം ഇളകി മറിയുകയും ചെയ്തപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെ വിശ്വസ്ത സെക്രട്ടറിയും ഉപദേശകനും പഴയസെമിനാരിയിൽ താമസിച്ചുകൊണ്ട് വൈദിക വിദ്യാർത്ഥികളെ പഠിപ്പിക്കുകയും ചെയ്തുവന്ന മല്പാൻ ചെറിയമഠത്തിൽ സി. ജെ. സ്ക്കറിയായ്ക്കു പള്ളിയും സ്ഥലവും 1931-ൽ മെത്രാപ്പോലീത്തായുടെ ആലോചനപ്രകാരം പുന്നൻ എഴുതിക്കൊടുത്തു.

മല്പാനച്ചന്റെ വരവോടുകൂടി എബനേസറിന്റെ മുഖഛായ മാറി. പ്രാർ

ത്ഥനയുടെയും സുറിയാനി ഗാനങ്ങളുടെയും ധ്യാനത്തിന്റെയും ഒരാധ്യാത്മിക പരിവേഷം അന്തരീക്ഷത്തിൽ അലയടിച്ചു. ചാരത്തുനിന്നും ദൂരത്തുനിന്നും ശെമ്മാശന്മാരും മറ്റും പഠിക്കാൻ വന്നതോടുകൂടി അവരുടെ സൗകര്യാർത്ഥം രണ്ടു കെട്ടിടങ്ങൾ കൂടി നിർമ്മിച്ചു. ചിട്ടയോടു കൂടിയ പള്ളി ശുശ്രൂഷകളും സമയനിഷ്ഠയും ആരാധകരിൽ എന്തെന്നില്ലാത്ത ഒരാധ്യാത്മിക അനുഭൂതി പകർന്നു. ഒരു ദശാബ്ദത്തോളം മല്പാനച്ചൻ ഇവിടെ താമസിച്ചു. എബനേസറിന്റെ വസന്തകാലമെന്നോ സുവർണ്ണയുഗമെന്നോ ഇക്കാലയളവിനെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. അന്ത്രയോസ് അച്ചന്റെ അതുല്യനായ അനുജൻ എന്ന സ്ഥാനവും അച്ചനോട് ഇടവകക്കാർക്കുള്ള സ്നേഹം ദ്വിഗുണീഭവിപ്പിച്ചു.

സമുദായക്കേസ് പിന്നീട് ഓർത്തഡോക്സ് വിഭാഗത്തിനു ദോഷമായി വിധിച്ചപ്പോൾ കാതോലിക്കാബാവായ്ക്കു പഴയസെമിനാരി വിടേണ്ടി വരുമോ എന്നുള്ള ഭീതി മൂലം ബസേലിയോസ് ഗീവറുഗീസ് രണ്ടാമനു പള്ളിയും ദയറായും എഴുതിക്കൊടുക്കുകയും ബാവാ അവിടെ താമസമാക്കുകയും ചെയ്തു. ദേവലോകം അരമന വാങ്ങുന്നതു വരെ ആറു വർഷക്കാലം എബനേസർ ദയറാ സഭാകേന്ദ്രമായി പരിലസിച്ചു.



**ചെറിയമഠത്തിൽ**
**സ്കറിയാ മല്പാൻ**

# 3

# അന്വേഷിച്ചു, കണ്ടെത്തി

തിരു-കൊച്ചി ഹൈക്കോടതിയിൽ നിന്നു പ്രതികൂല വിധി ഉണ്ടായ 1951-നു ശേഷം അത്യുന്നത കോടതിയിൽ എന്തു സംഭവിക്കുമെന്നു നിശ്ച യമില്ലാതിരുന്നതിനാലും എതിർ കക്ഷി വിധി നടത്തു ശ്രമങ്ങൾ ആരം ഭിച്ചതിനാലും സഭാധ്യക്ഷന് പഴയസെമിനാരിയിൽ നിന്നു പെട്ടെന്നു മാറേ ണ്ടിവന്നാൽ മറ്റൊരു ആസ്ഥാനം ആവശ്യമാണെന്ന ചിന്തയ്ക്കു ശക്തി കൂടി. സഭയുടെ അനിഷേധ്യ നേതാവായിരുന്ന കെ. സി. മാമ്മൻ മാപ്പിള യുടെ നേതൃത്വത്തിലായിരുന്നു പുതിയ ആസ്ഥാനത്തിനു പറ്റിയ സ്ഥലം കണ്ടുപിടിക്കുന്നതിനുള്ള കൊണ്ടുപിടിച്ച അന്വേഷണവും ശ്രമവും നട ത്തിയത്. ഇതു സംബന്ധിച്ചു മാമ്മൻ മാപ്പിളയോടൊപ്പം സഞ്ചരിച്ചു പല സ്ഥലങ്ങൾ കാണുകയും ധനശേഖരണത്തിന് സഹായിക്കുകയും ചെയ്ത കൊല്ലാട് ചെമ്പകശ്ശേരിൽ സി. വി. ടൈറ്റസ് (കൊച്ചുകൊച്ച്), ആയിരൂർ കുറ്റിക്കണ്ടത്തിൽ ഡീക്കൻ കെ. സി. തോമസ് (പിന്നീട് ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ), സഭയുടെ മുൻ സെക്ര ട്ടറി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര എന്നിവരുടെ സാക്ഷ്യങ്ങൾ കൂടുതൽ വെളിച്ചം വീശുന്നുണ്ട്. മക്കാറിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രമായ "പ്രതിസന്ധികളിൽ പ്രശോഭിച്ച ആദർശധീരൻ" എന്ന പുസ്തകത്തിന്റെ ഒന്നാം ഭാഗത്തിൽ ഇങ്ങനെ പറയുന്നു:

**പുതിയ സ്ഥലം നോക്കുന്നു**

തുടർച്ചയായി രണ്ടു കോടതിവിധികളും മലങ്കരസഭയ്ക്ക് എതിരായി വന്നതോടെ പഴയസെമ്മിനാരിയുടെ ഭാവിയെക്കുറിച്ചുള്ള ആശങ്ക സഭാ നേതൃത്വത്തിനുണ്ടായി. കാതോലിക്കാ ബാവായുടെ ആസ്ഥാനമായ പഴയ സെമ്മിനാരി ഏതെങ്കിലും കാരണവശാൽ ഒരു വിധിയിലൂടെ പാത്രിയർക്കിസ് കക്ഷി പിടിച്ചെടുത്താൽ കാതോലിക്കായ്ക്ക് ആസ്ഥാനം ഇല്ലാതെ വരാം. അതുകൊണ്ട് മുമ്പുകൂട്ടി ഒരു കരുതൽ ഉണ്ടാവുന്ന താണ് നല്ലതെന്ന് സഭാനേതൃത്വത്തിനു തോന്നി. കോട്ടയത്തു തന്നെ ബാവാ തിരുമേനിക്ക് ഒരു പുതിയ ആസ്ഥാനം ഉണ്ടായേ തീരു. പഴയ സെമ്മിനാരി അക്ഷരാർത്ഥത്തിൽ പഴയതായി തുടങ്ങിയിരുന്നു. ഒരു സഭാദ്ധ്യക്ഷന് ആധുനിക സൗകര്യങ്ങൾ ഒക്കെ ആവശ്യമാണ്. വിദേശ സഭാതലവന്മാർ അതിഥികളായി വന്നാൽ അതിനും പഴയസെമിനാരി പോരാതായിത്തുടങ്ങി. എല്ലാ സൗകര്യങ്ങളോടും കൂടിയ ഒരു ആധുനിക വസതി, ബാവായുടെ ഓഫീസ്, മെത്രാപ്പോലീത്തന്മാർക്കുള്ള മുറികൾ, അതിഥി മന്ദിരം, സഭാ സെക്രട്ടറിയേറ്റ്, ചാപ്പൽ ഇവയെല്ലാം ചേർന്ന ഒരു

കെട്ടിടസമുച്ചയം തന്നെ ഉണ്ടാകേണ്ടിയിരിക്കുന്നു. പഴയ സെമിനാരി പോലെ തന്നെ പട്ടണ ബഹളത്തിൽ നിന്നൊക്കെ ഒഴിഞ്ഞതും യാത്രാ സൗകര്യമുള്ളതുമായ ഒരു സ്ഥാനം കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

ഈ നിർദ്ദേശത്തിന്റെ പ്രണേതാവും മാമ്മൻ മാപ്പിള തന്നെ ആയി രുന്നു. കോട്ടയത്ത് ഇത്രയധികം ജനസ്വാധീനമുള്ള മറ്റൊരാൾ ഇല്ലാതി രുന്നതു കൊണ്ട്, പുതിയ സ്ഥലം കണ്ടുപിടിക്കുന്നതിനും കെട്ടിടസമുച്ചയ ത്തിനുള്ള പണം ഉണ്ടാക്കുന്നതിനും ഉള്ള കമ്മിറ്റിയുടെ അദ്ധ്യക്ഷനായി മാമ്മൻ മാപ്പിള തന്നെ നിയമിതനായി. പാത്രിയർക്കീസ് കക്ഷി അറിയാതെ വേണം സ്ഥലം വാങ്ങാൻ. അല്ലെങ്കിൽ അവർ സ്ഥലമുടമയെ വില്പന യിൽ തടഞ്ഞേക്കാം. അതുകൊണ്ട് അധികം പ്രചരണം കൂടാതെ എല്ലാം രഹസ്യമായി നീക്കണം.

മാമ്മൻ മാപ്പിള വട്ടക്കുന്നേൽ വി. കെ. മാത്യൂസ് റമ്പാച്ചനുമായി ഈ കാര്യം ചർച്ച ചെയ്തു. റമ്പാച്ചൻ പറഞ്ഞു; അങ്ങനെയെങ്കിൽ ആദ്യ ഘട്ടത്തിൽ അധികം ആളുകളെ ഉൾപ്പെടുത്താതെ മാമ്മൻ മാപ്പിള തന്നെ, തനിയെ പോയാൽ പോരേ? അല്ലെങ്കിൽ സംഗതി ചോർന്നു പോകും.

“റമ്പാച്ചാ, ആരെങ്കിലും ഒരു കുപ്പായക്കാരൻ കൂടെ ഉണ്ടെങ്കിൽ നന്ന്. സഭാകാര്യങ്ങളിൽ അത്മേനി തനിയെ പോയാൽ ആരും അടുക്കുകയില്ല. ആ കുപ്പായക്കാരൻ സഭാക്കൂറുള്ള ആളും, രഹസ്യം സൂക്ഷിപ്പാൻ കെല്പുള്ളവനും, കോട്ടയത്തിന് ഒരു പുതുമുഖവും ആയിരുന്നാൽ നന്ന്. അങ്ങനെ ആരുടെയെങ്കിലും പേരു നിർദ്ദേശിക്കാനുണ്ടോ?”

റമ്പാച്ചൻ അല്പസമയം മൗനമായിരുന്നശേഷം പറഞ്ഞു, “മാമ്മൻ



**കെ. സി.**
**മാമ്മൻ മാപ്പിള**



**ഡോ. തോമസ് മാർ**
**മക്കാറിയോസ്**

മാപ്പിള പറഞ്ഞവിധത്തിൽ ഒരാൾ എന്റെ മനസ്സിൽ വന്നു. പക്ഷെ ഒരു ശെമ്മാശൻ മാത്രമാണ്. നമ്മുടെ കുറ്റിക്കണ്ടത്തിലെ തോമ്മസ് ശെമ്മാശൻ.''

മാമ്മൻമാപ്പിള പറഞ്ഞു; ''കെ. സി. തോമ്മസ് ശെമ്മാശനല്ലേ, കൊള്ളാം. ഇന്നാളിൽ ശെമ്മാശൻ നടത്തിയ സെമിനാറിൽ അയാളുടെ ക്ലാസ്സിൽ ഞാനും സംബന്ധിച്ചാണ്. നല്ല ഒന്നാംതരം ക്ലാസ്സ്. ഈ ഏലിയാ ചാപ്പലിൽ ശെമ്മാശന്മാരുടെ പ്രസംഗങ്ങളിൽ വല്ല കഴമ്പുമുള്ള പ്രസംഗം ആ തോമ്മസ് ശെമ്മാശന്റേതാണ്. ആ ശെമ്മാശനായാൽ എനിക്കു സന്തോഷമാണ്.''

റമ്പാച്ചൻ തോമ്മസ് ശെമ്മാശനെ മുറിയിൽ നിന്നു വിളിപ്പിച്ചു "എടോ ശെമ്മാശാ തനിക്കു കുറെ ദിവസത്തേക്ക് ഒരു ജോലി ഉണ്ട്. ഈ മാമ്മൻ മാപ്പിളയുടെ കൂടെ കാറിൽ ഒന്നിരിക്കണം. എന്താ ചെയ്യാമോ?"

ശെമ്മാശൻ ചിരിച്ചു, "കാറിലിരിക്കുന്നത് ഒരു ജോലി ആണോ? എന്താണാവോ ഉദ്ദേശ്യം?"

"അത് കാറിൽ വച്ചു മാമ്മൻമാപ്പിള പറഞ്ഞു തരും. നാളെ രാവിലെ താൻ തയ്യാറായി നില്ക്കണം."

റമ്പാച്ചന്റെ ഉത്തരവ് ശിരസ്സാ വഹിച്ചുകൊണ്ട് ശെമ്മാശൻ മുറിയിലേക്കു മടങ്ങി.

പിറ്റേന്ന് മാമ്മൻമാപ്പിള വന്നപ്പോഴേക്കും ശെമ്മാശൻ തയ്യാറായി നിന്നിരുന്നു. റമ്പാച്ചൻ അവരെ യാത്ര അയയ്ക്കാൻ പുറത്തേക്കു വന്നു. അദ്ദേഹം പറഞ്ഞു,

''കണ്ടവും കുറ്റിക്കണ്ടവും ഒരുമിച്ചു പോകുന്നു. കാര്യം നേടിയെ തിരിച്ചു വരാവൂ."

തോമ്മസ് ശെമ്മാശന് ഒന്നും പിടികിട്ടിയില്ല. എങ്ങോട്ട് പോകുന്നെന്നോ, എന്തിനു പോകുന്നെന്നോ ഒന്നും ശെമ്മാശനറിഞ്ഞുകൂടായിരുന്നു.


**മടുക്കാനിൽ കുട്ടായി**

പിൻസീറ്റിലിരുന്ന മാമ്മൻ മാപ്പിള കാറിന്റെ ഡോർ തുറന്നു കൊടുത്തു. വയോവൃദ്ധനും വലിയ നേതാവുമായ മാമ്മൻ മാപ്പിളയ്ക്കൊപ്പം ഇരിക്കുന്നതിന്റെ അനൗചിത്യം ഓർത്ത് ശെമ്മാശൻ പിൻസീറ്റിൽ കയറാൻ

മടിച്ചു. അതുകണ്ട് മാമ്മൻ മാപ്പിള ഹാസ്യമായി പറഞ്ഞു; "ശെമ്മാശൻ ഇങ്ങോട്ടു കയറി ഇരിക്കൂ. മുമ്പാണ് ഒറ്റയ്ക്കിരിക്കാൻ മടിച്ചിരുന്നത്. റമ്പാച്ചൻ പറഞ്ഞതു കേട്ടില്ലെ, കണ്ടവും കുറ്റിക്കണ്ടവും എന്ന്. എന്നോടൊപ്പം ഇരിക്കൂ."

മാമ്മൻ മാപ്പിള ശെമ്മാശനെ തന്റെ അരികിൽ പിടിച്ചിരുത്തി യാത്ര പുറപ്പെട്ടു. വഴിയിൽ വച്ച് മാമ്മൻ മാപ്പിള പറഞ്ഞു.

"ശെമ്മാശാ, നമ്മളൊരു രഹസ്യദൗത്യം നിറവേറ്റാനുള്ള യാത്രയിലാണ്. ചിലപ്പോൾ ഈ യാത്ര ദിവസങ്ങളോളം നീണ്ടെന്നു വരാം. പുറപ്പെടാൻ നേരം റമ്പാച്ചൻ പറഞ്ഞില്ലേ, കാര്യം നേടിയെ വരാവൂ എന്ന്."

ശെമ്മാശൻ ചോദിച്ചു, "എന്താണ് ആ ദൗത്യം?"

"ശെമ്മാശാ കാര്യങ്ങൾ രഹസ്യമായി നീക്കേണ്ടതു കൊണ്ടാണ് റമ്പാച്ചൻ തോമ്മസ് ശെമ്മാശനെ തന്നെ തെരഞ്ഞെടുത്തത്. നമ്മുടെ ബാവായ്ക്ക് ഇനി പഴയസെമ്മിനാരി അത്ര പറ്റിയ സ്ഥലമല്ല. കേസിന്റെ വിധി ഏതു സമയവും സെമ്മിനാരിയെ ബാധിച്ചെന്നു വരാം. അതുകൊണ്ട് ബാവായ്ക്കു ഒരു പുതിയ ആസ്ഥാനം കണ്ടുപിടിക്കുകയാണ് നമ്മുടെ ചുമതല. നമ്മൾ രണ്ടുപേരും കെ. സി. മാരാണ്. ഞാനൊരു കെ. സി. മാമ്മനും, ശെമ്മാശൻ ഒരു കെ. സി. തോമ്മസും – നമ്മൾ ചേരും അല്ലെ?"

ശെമ്മാശൻ എല്ലാം കേട്ടിരുന്നതെ ഉള്ളു. ഒന്നും പറഞ്ഞില്ല. മാമ്മൻ മാപ്പിള തുടർന്നു;

"നമ്മുടെ ദൗത്യത്തിന് രണ്ടു ഭാഗങ്ങളുണ്ട്. ഒന്ന് നല്ല ഒരു സ്ഥലം കണ്ടെത്തുക. രണ്ട് ആ സ്ഥലത്ത് ആധുനിക സൗകര്യങ്ങളുള്ള ഒരു അരമന പണിയുക. ഇതിൽ ആദ്യഭാഗം നിർവ്വഹിക്കുകയാണ് ഇന്നത്തെ നമ്മുടെ യാത്രയുടെ ഉദ്ദേശ്യം. ഈ യാത്രയ്ക്ക് ഒരു രഹസ്യസ്വഭാവം ഉണ്ട്. പാത്രിയർക്കീസുകാർ ഇതറിഞ്ഞാൽ നമ്മുടെ പ്രോജക്ടിന് തുരങ്കം വച്ചേക്കാം. അതുകൊണ്ട് സ്ഥലം കണ്ടെത്തി അതു വാങ്ങിക്കുന്നതുവരെ മറ്റാരും ഇതറിയരുത്. കോട്ടയംകാരായ സ്ഥിരപരിചിതർ ആരെങ്കിലുമാണ് ഇതിന് എന്റെകൂടെ ഇറങ്ങുന്നതെങ്കിൽ പാത്രിയർക്കീസുകാർക്ക് അതു മണത്തറിയാനും കണ്ടുപിടിക്കാനും എളുപ്പമാണ്. അതുകൊണ്ടാണ് റമ്പാച്ചൻ ശെമ്മാശനെ തന്നെ എനിക്കു വിട്ടുതന്നത്."

മാമ്മൻമാപ്പിള ഇതു പറഞ്ഞപ്പോഴേക്കും കാർ താഴത്തങ്ങാടിയിൽ എത്തിയിരുന്നു. അവിടെ ആറ്റുതീരത്ത് ഒരു സ്ഥലം നോക്കാനാണ് അവർ ആദ്യം പോയത്. ആ സ്ഥലത്തിന്റെ കുറെ ഭാഗം ചതുപ്പാണ്. മഴക്കാലത്ത് ആറ്റുവെള്ളം കയറി മുങ്ങിപ്പോകാനും സാദ്ധ്യതയുണ്ട്. അതു പറ്റിയ സ്ഥലമായി അവർക്ക് തോന്നിയില്ല.

കാർ തിരിച്ച് ആർപ്പൂക്കര ഭാഗത്തേക്കു വിട്ടു. അവിടെ സ്ഥലം എത്ര വേണമെങ്കിലും കിടപ്പുണ്ട്. കൽക്കൂനകൾ നിറഞ്ഞ കുന്നിൻപുറങ്ങൾ. അവിടെ ചെന്നെത്താനുള്ള റോഡുകൾ വിരളം. റോഡുകളും, യാത്രാസൗകര്യവും ഇല്ലാത്ത ആ സ്ഥലവും വേണ്ടെന്നു വച്ചു.

മൂന്നാമത് കാണാൻ പോയത് നട്ടാശ്ശേരി ഭാഗത്തുള്ള സ്ഥലമാണ്. ഹൈവേയിൽ നിന്ന് അധികം ദൂരെ അല്ലാതെ ഒരു നല്ല സ്ഥലം. ഒരു ചെറിയ വീട് ആ വസ്തുവിന്റെ മദ്ധ്യത്തിലുണ്ട്. പക്ഷേ അവിടെ രണ്ടേക്കർ സ്ഥലമേ കിട്ടാനുള്ളു. ഭാവിവികസനങ്ങൾക്ക് ആ സ്ഥലവും പോരാ.

കണ്ട മൂന്നു സ്ഥലങ്ങളും യോജിക്കുന്നതായി തോന്നാഞ്ഞതു കൊണ്ടും നേരം ഉച്ച കഴിഞ്ഞതു കൊണ്ടും അന്നത്തെ യാത്ര അവസാനിപ്പിച്ച് അവർ മടങ്ങി.

യാത്രാമദ്ധ്യേ മാമ്മൻ മാപ്പിള ചോദിച്ചു, "ശെമ്മാശാ, ഇക്കാര്യത്തിനു വേണ്ടി ശെമ്മാശൻ ഇന്നു പ്രാർത്ഥിക്കാതെയാണോ ഇറങ്ങിയത്. മൂന്നിടത്തു പോയിട്ടും ഒന്നും നമുക്കു പറ്റിയില്ലല്ലോ. സാരമില്ല, നിരാശപ്പെടേണ്ടാ. നാളെ നമുക്കു നന്നായി പ്രാർത്ഥിച്ചിട്ട് ഒരിക്കൽകൂടി പരിശ്രമിക്കാം. ദൈവേഷ്ടമെങ്കിൽ നാളെ നമുക്ക് ഒരു സ്ഥലം കാട്ടിത്തരും. ഞാൻ നാളെ പത്തു മണിക്കു വരും. തയ്യാറായിരുന്നു കൊള്ളണം. എല്ലാം രഹസ്യം."

കോട്ടയം തിരുനക്കര മൈതാനത്തിനു സമീപമുള്ള 'കിരീടധാരണ വൈദ്യശാല' കോട്ടയത്തെ സഭാസ്നേഹികളുടെ ഒരു സ്ഥിരം ചർച്ചാകേന്ദ്രമാണ്. ആ വൈദ്യശാലയുടെ ഉടമ കൊല്ലാട് ചെമ്പകശ്ശേരിൽ സി. വി. ടൈറ്റസ് (കൊച്ച് കൊച്ച്) ബാവാ തിരുമേനിയുടെ വളരെ അടുപ്പക്കാരനായതു കൊണ്ട് അതാതു ദിവസങ്ങളിലെ ചൂടുള്ള സഭാവാർത്തകൾ കൊച്ചു കൊച്ചിന് അറിയാൻ കഴിയും. അതു മറ്റു സഭാസ്നേഹികളുമായി ചർച്ച ചെയ്യുന്നതിനുള്ള ഒരു വേദി കൂടിയാണ് ആ വൈദ്യശാല.

അന്നൊരിക്കൽ കൊച്ചു കൊച്ചും മടുക്കാനിൽ കുട്ടായിയും സഭാകാര്യങ്ങൾ സംസാരിച്ചു കൊണ്ടിരിക്കുമ്പോഴാണ് സന്ധ്യയോടു കൂടെ അയ്മനംകാരൻ പത്തിൽ കോശി അവിടെ കടന്നു ചെന്നത്. സഭാകാര്യങ്ങളിലുള്ള ചർച്ചകൾ ശ്രദ്ധിച്ച കോശി പറഞ്ഞു. "കൊച്ചുകൊച്ചേ, മുട്ടമ്പലത്ത് നല്ല ഒരു സ്ഥലവും ബംഗ്ലാവും വില്പനയ്ക്കുണ്ട്. വേണമെങ്കിൽ സഭയ്ക്ക് അതു വാങ്ങാം."

കോശിയെ 'അപ്പൻ' എന്നാണ് വിളിക്കുക. കൊച്ചുകൊച്ചു ചോദിച്ചു; "ആരുടേതാണപ്പാ ആ സ്ഥലം?"

നമ്മുടെ ഒരാളിന്റേതു തന്നെയാണ്. ഇപ്പോൾ അതിന്റെ ഉടമസ്ഥൻ

എടത്വാക്കാരൻ ഒരു കെ. എം. ഏബ്രാഹാമാണ്. എന്റെ അനന്തിരത്തി യെയാണ് ഈ ഏബ്രഹാം വിവാഹം കഴിച്ചിരിക്കുന്നത്. അവന് ഇവിടം പിടിക്കാത്തതു കൊണ്ട് വില്ക്കണമെന്നാണ് പറയുന്നത്. അവർ താമസിക്കുന്ന ബംഗ്ലാവിൽ മുമ്പ് കോട്ടയം വൈ. എം. സി. എ. സെക്രട്ടറി ആയിരുന്ന ഒരു ഡിക്സൺ സായിപ്പാണ് താമസിച്ചിരുന്നത്. ഏഴ് ഏക്കർ സ്ഥലമുള്ള ഒരു കുന്നാണ്. അതിന്റെ പേര് ദേവലോകം എന്നാണ്. നിങ്ങൾക്കു താല്പര്യമുണ്ടെങ്കിൽ നോക്കാം. കോശി അവിടെ നിന്നു കടന്നുപോയി.

കൊച്ചുകൊച്ചിന്റേയും കുട്ടായിയുടേയും ഹൃദയം ത്രസിച്ചു. “അതു നമുക്കു വാങ്ങണം” രണ്ടുപേരും ഒരുമിച്ചു പറഞ്ഞു. കൊച്ചു കൊച്ച് ഉടൻ തന്നെ മാളിയേക്കൽ എം. സി. മാത്യു, ഉപ്പൂട്ടിൽ കുഞ്ഞച്ചൻ എന്നിവരെ വിവരം അറിയിച്ചു. വട്ടക്കുന്നേൽ റമ്പാച്ചനേയും മാമ്മൻ മാപ്പിളയേയും കൂടി വിവരം അറിയിക്കാൻ അവർ ഇരുവരും പറഞ്ഞു.

നേരം അതിക്രമിച്ചിരുന്നതിനാൽ അവരെ രാത്രിയിൽ ശല്യം ചെയ്യേ ണ്ടെന്നും പിറ്റേന്നു രാവിലെ തന്നെ അവരെ വിവരം അറിയിച്ചു കൊള്ളാ മെന്നും കുട്ടായി ഭരമേറ്റു.

പിറ്റേന്ന് മാമ്മൻ മാപ്പിളയും ശെമ്മാശനും കൂടെ യാത്രയ്ക്കു തയ്യാ റായി വന്നപ്പോൾ വീറും വാശിയുമുള്ള കുട്ടായി, റമ്പാച്ചന്റെ മുറിയിൽ നിന്ന് ഇറങ്ങി വരുന്നു. റമ്പാച്ചൻ കൂട്ടായി പറഞ്ഞ ‘ദേവലോകം’ എന്ന പുതിയ സ്ഥലത്തെക്കുറിച്ച് മാമ്മൻ മാപ്പിളയെ അറിയിച്ചശേഷം പറഞ്ഞു.

“മാമ്മൻ മാപ്പിളെ, ഈ കുട്ടായി കൂടി നിങ്ങളോടൊപ്പം വരട്ടെ. ഇവന് ആ സ്ഥലം അറിയാം.”

“റമ്പാച്ചാ, അത്... കഞ്ഞിക്കുഴി ഭാഗത്ത് കുട്ടായിയെ അറിയുന്നവർ ധാരാളമില്ലേ? ആരെങ്കിലും കണ്ടാലോ?”

“അതൊക്കെ ആരും കാണാതെ ഞാൻ ഒപ്പിച്ചോളാം.” കുട്ടായി ഉറ പ്പായി തറപ്പിച്ചു പറഞ്ഞു.

അങ്ങനെ അന്ന് മൂവർ സംഘം പ്രാർത്ഥിച്ച് കുരിശുവരച്ച് വണ്ടിയിൽ കയറി. “ശെമ്മാശാ നന്നായി പ്രാർത്ഥിച്ചോണം ഇന്ന് ദൈവം അത്ഭുതം കാണിച്ചുതരണം.” വഴിമദ്ധ്യേ മാമ്മൻ മാപ്പിള ശെമ്മാശനെ ഓർപ്പിച്ചു.

“ഇന്ന് ദൈവം തരും. ഇന്ന് ദൈവം തരും” കൂടെക്കൂടെ മാമ്മൻ മാപ്പിള പറഞ്ഞുകൊണ്ടിരുന്നു.

“ഞാനും ഇന്ന് നന്നായി പ്രാർത്ഥിച്ചു, ദൈവം ഇന്നു തരും,” ശെമ്മാശ നും വിശ്വാസത്തോടു കൂടി മറുപടി പറഞ്ഞു.

കാർ കഞ്ഞിക്കുഴി കവല കടന്ന് മാങ്ങാനം റോഡിലേക്ക് കടന്നപ്പോൾ കുട്ടായി “റൈറ്റ്” എന്നു പറഞ്ഞ് പെട്ടെന്ന് എഴുന്നേറ്റു; എന്നിട്ട് “ക്ഷമിക്കണേ” എന്നു പറഞ്ഞ് സീറ്റിനു താഴെയായി വിരിച്ചിരുന്ന കാർപ്പെറ്റിലേക്ക് വിലങ്ങനെ ഒറ്റ കിടപ്പ്. മാമ്മൻ മാപ്പിളയോടും ശെമ്മാശനോടും കാലെടുത്ത് തന്റെ മുകളിൽ വച്ചു കൊള്ളാൻ കുട്ടായി ആവശ്യപ്പെട്ടു. സഭയെപ്രതി രണ്ടുപേരുടെ കാൽക്കീഴിൽ മറ്റുള്ളവരുടെ ദൃഷ്ടിയിൽ പെടാതെ മറഞ്ഞു കിടക്കാൻ തക്ക ത്യാഗമനഃസ്ഥിതി കാട്ടിയ കുട്ടായിയെ എത്ര സ്തുതിച്ചാലും മതിയാവില്ല. ആ സഭാസ്നേഹിയുടെ അനുജനായ പി. സി. ചെറിയാൻ സഭാമാനേജിംഗ് കമ്മിറ്റിയിലും, കോട്ടയം നഗരസഭാപിതാവെന്ന നിലയിലും പില്ക്കാലത്ത് തന്റെ വ്യക്തിമുദ്ര പതിച്ചുവെന്ന് ഈ സന്ദർഭത്തിൽ സ്മരിക്കുന്നു. മടുക്കാനി കുടുംബം ഇന്നും കാതോലിക്കാ സിംഹാസന ത്തോട് മാറാത്ത കൂറും വിശ്വസ്തതയും പുലർത്തി നിലകൊള്ളുന്നു.

ദേവലോകം ബംഗ്ലാവിന്റെ മുറ്റത്തു കാർ എത്തിയപ്പോഴാണ് കുട്ടായി പിന്നെ പൊങ്ങിയത്.

പ്രകൃതിസുന്ദരമായ കുന്നിൻനെറുകയിലെ മനോഹരമായ ബംഗ്ലാവിന്റെ മുമ്പിൽ അവർ ഇറങ്ങി രംഗനിരീക്ഷണം നടത്തി. പടിഞ്ഞാറെ കുന്നിൻ ചരിവിൽ നോക്കെത്താത്ത ദൂരത്തിൽ പരന്നു കിടന്ന ഹരിതാഭ കലർന്ന നെൽപ്പാടങ്ങളിൽ നിന്നു സദാ വീശിയടിച്ചു കൊണ്ടിരുന്ന ഇളംകാറ്റ് അവരെ തഴുകി ചെവിയിൽ മന്ത്രിച്ചു, “ഇന്ന് ദൈവം തരും.” കോടിമതച്ചിറയിലൂടെ ഓടുന്ന ബസ്സുകളും കാറുകളും മറ്റും അവിടെ നിന്നു കാണാം. പ്രകൃതി രമണീയമായ ആ കുന്നിൽ സ്രഷ്ടാവ്, സൗന്ദര്യം ധാരാളമായി കനിഞ്ഞ് നല്കിയതു പോലെ തോന്നി.

ഡോർ ബല്ലടിച്ചു. വീട്ടുടമസ്ഥൻ പ്രത്യക്ഷപ്പെട്ട് ആദരപൂർവ്വം അവരെ സ്വീകരിച്ചിരുത്തി. മാമ്മൻ മാപ്പിളയാണ് സംസാരം ആരംഭിച്ചത്. അദ്ദേഹം ചോദിച്ചു, “ഞങ്ങളെ അറിയുമോ?”

“കൊള്ളാം! അവിടുന്ന് മുമ്പ് എന്റെ ഹെഡ്മാസ്റ്ററായിരുന്നു. ഞാൻ കെ. എം. ഏബ്രഹാം. ഞാൻ അങ്ങയുടെ ശിഷ്യനാണ്.” മാമ്മൻ മാപ്പിള തന്റെ കൂടെ വന്നവരെ പരിചയപ്പെടുത്തിയശേഷം ആഗമനോദ്ദേശ്യം അറിയിച്ചു.

ഏബ്രഹാം പറഞ്ഞു, “ഞാൻ നാടുവിട്ടു വളരെക്കാലങ്ങൾക്കുശേഷം നാട്ടിൽ വന്നപ്പോൾ ഈ വീടു വാങ്ങിച്ചതാണ്. പക്ഷേ എനിക്ക് ഇവിടത്തെ കാലാവസ്ഥയോടു പൊരുത്തപ്പെടാൻ കഴിയാത്തതുകൊണ്ട് ഇതു വിറ്റിട്ട് വീണ്ടും പുറത്തേക്ക് പോകണമെന്നാണാഗ്രഹിക്കുന്നത്. ഞാൻ ഒരു വീടിന് അഡ്വാൻസു കൊടുത്ത് ഇട്ടിട്ടുണ്ട്. ഇതു വിറ്റിട്ടു വേണം

അതു വാങ്ങാൻ. സഭയ്ക്കുവേണ്ടി ഈ സ്ഥലം നല്കുന്നത് എനിക്കു സന്തോഷമേ ഉള്ളു. നമുക്ക് പുരയിടം ഒന്ന് ഇറങ്ങി കാണേണ്ടേ."

അവർ എല്ലാവരും ഒരുമിച്ചു പുരയിടത്തിൽ ചുറ്റിക്കറങ്ങി. കുറെ ഭാഗം മുള്ളും പടർപ്പും നിറഞ്ഞ കാടു പടർന്നു കിടക്കുന്നു. മറ്റു ഭാഗങ്ങളി ലെല്ലാം തെങ്ങും കുരുമുളകും ഉണ്ട്. പടിഞ്ഞാറെ ചെരുവിൽ നിന്നു കാണുന്ന കാഴ്ച നയനാഭിരാമമാണ്. അങ്ങകലെ പട്ടണത്തിലെ ഉയർന്ന കെട്ടിടങ്ങളും ടെറസ്സും മനോരമയ്ക്കടുത്തുള്ള റോമാസഭ വക പള്ളി യുടെ മുകളിലെ ക്രിസ്തുരാജന്റെ പ്രതിമയും കാണാം. മറുഭാഗത്ത് അക്കരെ കുന്നിന്റെ നെറുകയിൽ ഗവൺമ്മേന്റ് ഗസ്റ്റ് ഹൌസും, നാട്ടകം, കൊല്ലാടു ഭാഗങ്ങളും നന്നായി കാണാം. വീട്ടാവശ്യങ്ങൾക്കു മതിയായ നാളികേരം തെങ്ങിൻ തോപ്പിൽ നിന്നു കിട്ടാനുണ്ട്. എല്ലാം കൊണ്ടും പറ്റിയ സ്ഥലമായി അവർക്കു തോന്നി.

അവർ തിരികെ ബംഗ്ലാവിന്റെ മുറ്റത്തു വന്നു. ഏബ്രഹാം ഉള്ളിലേക്ക് കയറിക്കഴിഞ്ഞ് മാമ്മൻമാപ്പിള തോമ്മസ് ശെമ്മാശനോടു ചോദിച്ചു:– "ശെമ്മാശൻ എന്തു പറയുന്നു?"

ശെമ്മാശൻ തലയാട്ടി. എന്നിട്ടു പറഞ്ഞു, "ഇതു കിട്ടിയാൽ തരക്കേ ടില്ല. ഈ ബംഗ്ലാവ് ബാവാ തിരുമേനിയുടെ ആവശ്യത്തിനു തക്കവണ്ണം അല്പം പരിഷ്ക്കരിച്ചെടുത്താൽ ഉടനടി ഒരു അരമന പണിയുന്നതിൽ നിന്നു രക്ഷപ്പെടാം. പിന്നെ അത്യാവശ്യത്തിനുള്ള മുറികളുമുണ്ട്."

മാമ്മൻ മാപ്പിള ശരിവച്ചു. "നമ്മൾ ഒരു വലിയ പണപ്പിരിവു നടത്താതെ തല്ക്കാലം ഈ ബംഗ്ലാവു കൊണ്ടു നിർത്താം. ഏഴു ഏക്കർ സ്ഥലമു ള്ളതു കൊണ്ട് ഭാവി വികസനത്തിന് സാദ്ധ്യതയും ഉണ്ട്."

കുട്ടായിയും അവരുടെ അഭിപ്രായത്തോടു യോജിച്ചു. അവർ ഉള്ളിൽ പ്രവേശിച്ചു. സ്ഥലം അവർക്ക് ഇഷ്ടപ്പെട്ട കാര്യം അറിയിച്ചു. ഇനി വില യാണ് നിശ്ചയിക്കേണ്ടത്. ഏബ്രാഹാം രണ്ടു ലക്ഷം രൂപാ ചോദിച്ചു. അല്പം വിലപേശലുകൾക്കു ശേഷം ഏബ്രഹാം പറഞ്ഞു, "എന്റെ ഹെഡ്മാസ്റ്ററും ഒരു ശെമ്മാശനും ഒക്കെ അല്ലേ വന്നത്. അതും ഒരു സഭാദ്ധ്യക്ഷന്റെ ആസ്ഥാനമായി മാറേണ്ട സ്ഥലത്തിനു വേണ്ടി. അതു കൊണ്ട് ഇനി വിലപേശൽ വേണ്ടാ. ഒന്നര ലക്ഷത്തിനു ഞാൻ തന്നേക്കാം. കൂടുതൽ എന്നെ ബുദ്ധിമുട്ടിക്കല്ലെ."

'അഡ്വാൻസ് വല്ലതും വേണോ' എന്ന് ചോദിച്ചപ്പോൾ "ആണുങ്ങ ളുടെ വാക്കിനല്ലേ അഡ്വാൻസിനെക്കാൾ ഉറപ്പ്" എന്ന് ഏബ്രാഹാം പ്രതിവചിച്ചു. പിറ്റെ ആഴ്ച വസ്തുവും ബംഗ്ലാവും കരാറാക്കി. ഏബ്രഹാം ഒഴിഞ്ഞതിനെ തുടർന്ന് ബാവായ്ക്കു അത്യാവശ്യമായ സൗകര്യങ്ങൾ ഒരുക്കി ബംഗ്ലാവിനുള്ളിൽ തകൃതിയായ പണി ആരംഭി ക്കുകയും ചെയ്തു.

# 4

# ദേവലോകം

വലിയ സഭാസ്നേഹിയും കാതോലിക്കാബാവാമാരുടെ കണ്ണിലുണ്ണി യുമായിരുന്ന കൊല്ലാട് ചെമ്പകശ്ശേരിൽ കൊച്ചുകൊച്ച് "മരണമില്ലാത്ത സഭാസ്മരണകൾ" എന്ന തന്റെ ജീവചരിത്രപ്രധാനമായ പുസ്തകത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു:

തിരു-കൊച്ചി ഹൈക്കോടതിയുടെ 1951-ലെ വിധിക്ക് അപ്പീൽ നൽ കുന്നതിനുള്ള അനുവാദവും കോടതി നിഷേധിച്ചിരുന്നു. പിന്നീട് പ്രത്യേ കാനുവാദപ്രകാരമാണ് സുപ്രീംകോടതിയിൽ അപ്പീൽ നൽകിയത്. കേസിന്റെ വിധി പ്രതികൂലമാകയാൽ പഴയസെമിനാരിയിൽ നിന്നു കാതോലിക്കാബാവായുടെ ആസ്ഥാനം മാറ്റേണ്ടി വരുമോ എന്ന ചിന്ത നേതാക്കന്മാരെ അലട്ടിയിരുന്നു. കൂടാതെ മറ്റൊരു സ്ഥലം വാങ്ങണ മെന്നും ചിന്തിച്ചിരുന്നു.

ഒരു ദിവസം ഞാൻ ഞങ്ങളുടെ വക കോട്ടയത്തെ കിരീടധാരണ വൈദ്യശാലയിൽ ഇരിക്കുമ്പോൾ അയ്മനം പത്തിൽ കോശി അപ്പൻ വന്നു മുട്ടമ്പലത്തു ദേവലോകം എന്ന പേരിൽ അറിയപ്പെടുന്ന ഒരു സ്ഥലം ഉണ്ടെന്നും തന്റെ അനന്തരവളുടെ ഭർത്താവായ എടത്വാ സ്വദേശി കെ. എം. ഏബ്രഹാമിന്റെ വകയാണതെന്നും നിങ്ങളുടെ സമുദായത്തിനു വേണമെങ്കിൽ വാങ്ങിക്കൊള്ളുക എന്നും പറഞ്ഞു. കോട്ടയം വൈ. എം. സി. എ. സെക്രട്ടറിയായിരുന്ന ഡിക്സൻ സായിപ്പ് രണ്ടു വർഷം അവിടെ താമസിച്ചിരുന്നു. ഇതു കേട്ടപാതി, കേൾക്കാത്തപാതി ഞാൻ മനോരമ യിൽ എത്തി കെ. സി. മാമ്മൻ മാപ്പിളയോടു ഇക്കാര്യം പറഞ്ഞു. അദ്ദേഹം ഉടനെ എന്നെ കാറിൽ കയറ്റി മാളിയേക്കൽ എം. സി. മാത്യു വിനെയും ഉപ്പൂട്ടിൽ കുഞ്ഞച്ചനേയും വിളിപ്പിച്ചു. എല്ലാവരും കൂടി ദേവ ലോകത്തു ചെന്നു. കോളിംഗ്ബെൽ കേട്ടു വീട്ടുജോലിക്കാരനും തുടർന്നു കെ. എം. ഏബ്രഹാമും എത്തി. 'മി. ഏബ്രഹാം എന്നെ അറിയുമോ' എന്നു മാമ്മൻ മാപ്പിള ചോദിച്ചു. 'ഞാൻ എം. ഡി. യിൽ ഫോർത്ത് ഫിഫ്ത്ത്, സിക്സ്ത് ക്ലാസ്സുകളിൽ പഠിക്കുമ്പോൾ സാർ എന്റെ ഹെഡ്മാ സ്റ്ററായിരുന്നല്ലോ' ഏബ്രഹാം പറഞ്ഞു. അങ്ങനെ ഗുരുശിഷ്യ ബന്ധം പുതുക്കി പരിചയപ്പെട്ടു.

'മിസിസ്സ് ഏബ്രഹാമിന്റെ അമ്മാച്ചൻ കോശി അപ്പൻ ഞങ്ങളോടു പറഞ്ഞു, ഈ സ്ഥലം വിൽക്കാൻ പോകുകയാണെന്ന്. അതു ശരി യാണോ' മാമ്മൻ മാപ്പിള ചോദിച്ചു. 'ശരിയാണ്. എനിക്കു കോട്ടയത്തു

താമസിച്ചിട്ടു ശരീരസുഖമില്ല. അതിനാൽ ഞാൻ മദ്രാസിൽ താമസിക്കാൻ സ്ഥലത്തിനും കെട്ടിടത്തിനും അഡ്വാൻസ് കൊടുത്തിരിക്കുകയാണ്.'

വില ചോദിച്ചപ്പോൾ 'ഒന്നരലക്ഷം രൂപ' എന്നു മറുപടി നൽകി.

അക്കാലത്തു ഒന്നരലക്ഷം രൂപ ഒരു വലിയ സംഖ്യയായിരുന്നു. ആവശ്യത്തിന്റെ ഗൗരവം മനസ്സിലാക്കിയ ബുദ്ധിമാനായ മാമ്മൻമാപ്പിള ആരോടും ആലോചിക്കാതെ വാക്ക് പറയുകയും ചെയ്തു. "പത്തു ലക്ഷം രൂപ ഇനി ആരെങ്കിലും പറഞ്ഞാലും കൊടുക്കുകയില്ല. മൂന്നു മാസത്തിനകം പണം തന്നാൽ മതി." ഏബ്രഹാം അറിയിച്ചു. അഡ്വാൻസ് ചോദിച്ചാൽ കൊടുക്കത്തവണ്ണം 10000 രൂപയുടെ ഒരു കാഷ് ചെക്ക് എന്നെ മാമ്മൻമാപ്പിള എല്പിച്ചിരുന്നു. അതിന്റെ ആവശ്യം വന്നുമില്ല.

പിന്നീട് എല്ലാവരും മനോരമയിൽ കൂടി ഒരു ദിവസം കഴിഞ്ഞു പണപ്പിരിവിന് ഇറങ്ങാൻ തീരുമാനിച്ചു. പിരിവിനു മുമ്പു കോട്ടയത്തു കൂടിയവർ വരിയിട്ടു 50000 രൂപ വാഗ്ദാനം ചെയ്തു.

പറഞ്ഞതുപോലെ മൂന്നാം ദിവസം തിരുവല്ലായ്ക്കു യാത്ര തിരിച്ചു. തിരുവല്ലയിൽ കുരിശുംമൂട്ടിൽ മറിയാമ്മയെന്നും സെന്റ് ജോർജ്ജ് മറിയാമ്മയെന്നും അറിയപ്പെടുന്ന വിധവയുടെ വീട്ടിലേക്കു വണ്ടി വിടാൻ പറഞ്ഞു. ആദ്യം ഒരു വിധവപ്പെമ്പിളയുടെ വീട്ടിൽ കയറണോ എന്നു ഞാൻ ചോദിച്ചു. 'വണ്ടി അങ്ങോട്ടു തന്നെ വിട്' മാമ്മൻമാപ്പിള പറഞ്ഞു. ചെന്നു വാതിൽ മുട്ടിയപ്പോൾ കതകു തുറന്നു കൊച്ചമ്മ പനിയായി കിടക്കുകയാണെന്നു ബാല്യക്കാരത്തി വന്നു പറഞ്ഞു. കോട്ടയത്തു നിന്നു മാമ്മൻ മാപ്പിളയും മറ്റു ചിലരും കൂടി വന്നിരിക്കുന്നു എന്ന് അറിയിക്കാൻ ബാല്യക്കാരത്തിയോടു പറഞ്ഞയച്ചു.

ബാല്യക്കാരത്തി പറഞ്ഞ ഉടനെ പുതപ്പുംചുറ്റി മറിയാമ്മ സ്വീകരണമുറിയിൽ വന്നു. 'അയ്യോ എന്തിനാ വല്യച്ചായനും മറ്റും ഇപ്പോൾ വന്നത്?' മറിയാമ്മ ചോദിച്ചു. മാമ്മൻമാപ്പിള പെട്ടെന്നു കാര്യം പറഞ്ഞു. 'വാചകമടിക്കാൻ സമയമില്ലെടി. നിന്റെ സംഭാവന വല്ലതും ഉണ്ടെങ്കിൽ ഇങ്ങു താ.' ഉടനെതന്നെ തലയണക്കീഴിൽ നിന്നു 2000 രൂപ എടുത്തു കൊടുത്തു. വേണ്ടിവന്നാൽ വല്യച്ചായാ പിന്നീടു തരാം എന്നു പറഞ്ഞു. ഇറങ്ങി കഴിഞ്ഞപ്പോൾ എന്നോടു 'കണ്ടോടാ, വിധവപ്പെമ്പിളയുടെ സംഭാവന. അവിടെ കേറേണ്ടെന്നല്ലേ നീ പറഞ്ഞത്' എന്നു മാമ്മൻമാപ്പിള അനുസ്മരിപ്പിച്ചു.

ഒന്നുരണ്ടു സംഭവങ്ങൾ കൂടി എടുത്തു പറയട്ടെ. പിന്നീട് ഇലഞ്ഞിമൂട്ടിൽ കണ്ടത്തിൽ ഉണ്ണൂണ്ണിയെ കാണാനാണു പോയത്. ചെല്ലുന്നതിനു മുമ്പു തന്നെ, അവൻ തട്ടാമുട്ടി പറയുമെന്നും ചീത്ത വിളിച്ചേക്കുമെന്നും

മാമ്മൻമാപ്പിള പറഞ്ഞു. ദേവലോകം വാങ്ങാൻ 1000 രൂപ ചോദിച്ചപ്പോൾ 'ഞാനെന്തു വേണം എന്നായിരുന്നു' മറുപടി. ഒടുവിൽ 500 രൂപ തന്നു.

ആലപ്പുഴയിൽ ചെന്നപ്പോൾ അവിടെ ഇംഗ്ലീഷ് കമ്പനി എന്ന മെഡിക്കൽ സ്റ്റോർ ഉടമ കണ്ടത്തിൽ ഈപ്പനെ കണ്ടു കാര്യങ്ങൾ പറഞ്ഞു. ഭാര്യ വളരെയേറെ കുശലങ്ങൾ പറഞ്ഞു. ഒടുവിൽ ഭാര്യയും ഭർത്താവും വീടിനകത്തു കയറി എന്തോ കുശുകുശുത്തു. 100 രൂപ കൊണ്ടുവന്നു. മാമ്മൻമാപ്പിളയ്ക്ക് ദേഷ്യം വന്നു. രൂപ ഒരേറു കൊടുത്തു. എത്ര സമയം കളഞ്ഞു എന്ന് പറഞ്ഞു മുറ്റത്ത് ഒരു തുപ്പും തുപ്പിയാണ് അവിടെനിന്നും പോന്നത്.

പിന്നീട് മാവേലിക്കര, തിരുവനന്തപുരം, എറണാകുളം മുതലായ സ്ഥലങ്ങളിൽ ഞങ്ങൾ പോയി ഏതാനും ദിവസം കൊണ്ടു 111000 രൂപ ശേഖരിച്ചു. വെണ്ണിക്കുളത്ത് ഒരു വീട്ടിൽ പടികൾ കയറി പകുതിയായപ്പോൾ മാമ്മൻമാപ്പിളയ്ക്കു നെഞ്ചുവേദന ഉണ്ടായി. 'വൈദ്യനായ' എന്നെ ഏല്പിച്ചിരുന്ന ഗുളിക ഉടൻതന്നെ വായിൽ ഇട്ടു കൊടുത്തു. താമസംവിനാ കോട്ടയത്തിനു തിരിച്ചുപോയി. പിന്നീടു രണ്ടുമൂന്നു ദിവസം കഴിഞ്ഞാണു പണപ്പിരിവിനു പോയത്. സഭാസ്നേഹികളുടെ പ്രതികരണം തികച്ചും പ്രോത്സാഹജനകമായിരുന്നു. ഈ പണപ്പിരിവിനെ ഒരു 'തെണ്ടൽ പ്രസ്ഥാനമായിട്ടാണു' മാമ്മൻമാപ്പിള വിശേഷിപ്പിച്ചത്.

ഇതിനിടയിൽ സുപ്രീംകോടതിയിൽ കേസിന്റെ വാദം ബാരിസ്റ്റർ എം. കെ. നമ്പ്യാരുടെയും അഡ്വ. എം. ഏബ്രഹാമിന്റെയും നേതൃത്വത്തിൽ രണ്ടാഴ്ചകൊണ്ട് അവസാനിച്ചു. 1934-ലെ എം. ഡി. സെമിനാരി അസോസിയേഷന്റെ തീരുമാനം സ്വീകരിച്ച്, അതായതു കോട്ടയം ജില്ലാ ജഡ്ജി ബി. കൃഷ്ണയ്യരുടെ വിധിസാരം അതേപടി ശരിവച്ചുകൊണ്ടുള്ള സുപ്രീംകോടതിയുടെ ഉത്തരവ് 1958 സെപ്തംബർ 12-ാം തീയതി ഉണ്ടായി. അതോടെ എതിർകക്ഷിയിലെ മെത്രാപ്പോലീത്തന്മാർ തിരഞ്ഞെടുപ്പില്ലാത്തവരും ഭദ്രാസനങ്ങൾ ഇല്ലാത്തവരും, ഭരണമില്ലാത്തവരുമായി തീർന്നു. മെത്രാന്മാർ പരക്കം പായുവാൻ തുടങ്ങി എന്നുള്ളത് ഒരു ചരിത്ര സത്യമാണ്. പരേതനായ പാലാമ്പടം ഡോ. പി. റ്റി. തോമസിന്റെ ഭഗീരഥ പ്രയത്നം കൊണ്ട്, തിരുമേനിമാരുമായി ആലോചിച്ച് ഒരു ധാരണയിൽ എത്തി. ഭിന്നിച്ചുനിന്നവർ പഴയസെമിനാരിയിൽ വന്നു തലവണക്കിയതിനെ തുടർന്ന് 1958 ഡിസംബർ 16-ാം തീയതി അർദ്ധരാത്രിയിൽ കോട്ടയം പഴയസെമിനാരിയുടെ മദ്ബഹായിൽ വച്ചു ഇരുകൂട്ടരും സമാധന വ്യവസ്ഥകൾ പരസ്പരം കൈമാറി. ഈ വ്യവസ്ഥകൾ 12 വർഷം കഴിഞ്ഞ് ലംഘിക്കുമെന്നും സ്ഥാനത്തിനും അധികാരത്തിനും വേണ്ടി വീണ്ടും കുഴപ്പങ്ങൾ ഉണ്ടാക്കുമെന്നും അന്നത്തെ ഋജുമതികൾ ആരും ചിന്തിച്ചിരുന്നില്ല. സമാധാനത്തെ തുടർന്നുണ്ടായ കാതോലിക്കാ വാഴ്ച

ഐക്യത്തെ ഉറപ്പിക്കുന്ന തരത്തിലുമായിരുന്നു. എന്നാൽ കുശവൻ താൻ നിർമിച്ച കലം സ്വയം തകർക്കുന്നതുപോലെ ഐക്യം ഉണ്ടാക്കിയ വ്യക്തി തന്നെ ഐക്യം തകർത്ത് ഉപ്പുതൂണായിപ്പോയതു മലങ്കരസഭയുടെ ഭാഗ്യ ദോഷം എന്നല്ലാതെ എന്തു പറയാൻ?

ദേവലോകം കാതോലിക്കേറ്റ് അരമനയായി. ഇപ്പോഴത്തെ വലിയ അര മനക്കെട്ടിടവും ചാപ്പലും ഉണ്ടാകുന്നതിനു മുമ്പേ പഴയ അരമനക്കെട്ടിട ത്തിന്റെ കിഴക്കെ അറ്റത്ത് ഒരു മുറി തിരുമനസ്സിലേക്കു വി. കുർബ്ബാന അർപ്പിക്കത്തക്കവണ്ണം ചാപ്പലായി ക്രമീകരിച്ചു. ഞായറാഴ്ച ദിവസം ബാവാ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു തുടങ്ങിയപ്പോൾ കോട്ടയത്തും ചുറ്റുപാടുമുള്ള ആളുകൾ ദേവലോകത്തെത്തി തുടങ്ങി. ജനങ്ങൾക്കു കുർബ്ബാനയ്ക്കു സംബന്ധിക്കുവാനുള്ള അസൗകര്യം മനസ്സിലാക്കിയ തിരുമേനി ഒരു ചെറിയ പള്ളിയും അരമനയും ഉണ്ടാകണമെന്നാഗ്രഹിച്ചു.

ഒരു ദിവസം തിരുമേനി എന്നോടു മാനേജരച്ചനെ വിളിക്കാൻ ആവ ശ്യപ്പെട്ടു. തുടർന്നു ബാവാ പറഞ്ഞു, 'എടാ ഈ കെട്ടിടം ഒരു കുടുംബം താമസിച്ചതാണ്. സഭയുടെ മേൽപട്ടക്കാരൻ ഇതിൽ താമസിക്കുന്നത് ഒട്ടും ശരിയല്ല. നമ്മൾ നാടു മുഴുവൻ തെണ്ടിപ്പിരിച്ചാണ് ഇതു വാങ്ങി യത്. എനിക്കു കുർബ്ബാന ചൊല്ലുവാൻ ഒരു ചെറിയ പള്ളിയും താമസി ക്കാൻ ഒരു അരമനയും ഉണ്ടാകണം. അതിന് എന്താണു മാർഗം?' ഉപ്പൂ ട്ടിൽ കുര്യൻ, പടിഞ്ഞാറേക്കര പി. സി. ഏബ്രഹാം തുടങ്ങിയ കോട്ട യത്തെ നേതാക്കന്മാരിൽ ചിലരെ തിരുമേനി വിളിപ്പിച്ചു. എങ്കിലും ആർക്കും ഒരുത്തരം നൽകാൻ കഴിഞ്ഞില്ല.



**ചെമ്പകശ്ശേരിൽ കൊച്ചുകൊച്ച്**

# 5

# പി. സി. ഏബ്രഹാമിന്റെ ഓർമ്മകൾ

(മലങ്കരസഭാ പ്രവർത്തനങ്ങളിൽ മഹാനായ കെ. സി. മാമ്മൻ മാപ്പിളയുടെ നിർദ്ദേശപ്രകാരം 1951-ൽ പ്രവേശിച്ചശേഷം മാനേജിംഗ് കമ്മിറ്റി അംഗം, വർക്കിംഗ് കമ്മിറ്റി അംഗം, സഭാ സെക്രട്ടറി, സഭാ ട്രസ്റ്റി മുതലായ പദവികളിൽ സഭാകേന്ദ്രത്തിൽ ആറു ദശാബ്ദത്തോളം കാര്യക്ഷമമായും പ്രതിഫലം പ്രതീക്ഷിക്കാതെ പ്രശംസനീയമായും പ്രവർത്തിച്ച് പ്രായത്തെ മുൻനിറുത്തി അധികാരസ്ഥാനങ്ങൾ വിട്ട പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര (88) അടുത്തകാലത്തു പ്രസിദ്ധപ്പെടുത്തിയ "ഓർമ്മയുടെ പൂക്കൾ" എന്ന ആത്മകഥയിൽ ദേവലോകം അരമന വാങ്ങുന്നതിന്റെ പശ്ചാത്തലം ഒട്ടും മറവി കൂടാതെ അനുസ്മരിക്കുന്നതു വായിക്കുക.)

**ദേവലോകം വാങ്ങുന്നു**

1911-ൽ ആരംഭിച്ച സമുദായക്കേസ് ഇതിനോടകം കുപ്രസിദ്ധി ആർജ്ജിച്ചു കഴിഞ്ഞിരുന്നു. അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കര മെത്രാപ്പോലീത്തായായിരുന്ന വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതോടു കൂടി സഭാന്തരീക്ഷം ഏറെ കലുഷിതമായി. പ. പരുമല തിരുമേനിയുടെ വത്സല ശിഷ്യരായിരുന്ന ഗീവർഗീസ് റമ്പാച്ചനും (പിൽക്കാലത്ത് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ), പൗലൂസ് റമ്പാച്ചനും (പൗലൂസ് മാർ അത്താനാസിയോസ് തിരുമേനി) രണ്ടു പക്ഷത്തു നിന്ന് വ്യവഹാരം ആരംഭിച്ചു. കോട്ടയം ജില്ലാക്കോടതിയുടെ വിധി ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്ക് അനുകൂലമായിരുന്നു. പാത്രിയർക്കീസ് കക്ഷി ഹൈക്കോടതിയിൽ അപ്പീൽ സമർപ്പിച്ചു. 1951-ൽ ഹൈക്കോടതി പ. കാതോലിക്കാ ബാവായുടെ വാദങ്ങൾ നിരസിച്ച് വിധി പറഞ്ഞു. ജസ്റ്റീസ് വീരരാഘവ അയ്യങ്കാരുടെ ഈ വിധി സമുദായത്തിനേറ്റ കനത്ത തിരിച്ചടിയായി. എന്നാൽ കെ. സി. മാമ്മൻ മാപ്പിള മനോരമയിലെഴുതിയ മുഖപ്രസംഗം സഭാംഗങ്ങൾക്ക് ആത്മവിശ്വാസം പകർന്നു. വാദികൾ വിധിനടത്തു ഹർജി കോടതിയിൽ സമർപ്പിച്ചു. സമുദായത്തിന്റെ പൊതുസ്വത്തായിരുന്ന പഴയസെമിനാരിയും, എം. ഡി. സെമിനാരിയും നഷ്ടമാകുന്ന അവസ്ഥ. പഴയസെമിനാരിയിൽ അടിയന്തര യോഗം ചേർന്നു. കെ. സി. മാമ്മൻ മാപ്പിളയായിരുന്നു അദ്ധ്യക്ഷൻ. വട്ടക്കുന്നേൽ വി. കെ. മാത്യൂസ് റമ്പാച്ചൻ യോഗത്തിൽ സംബന്ധിച്ചു. ഈ സമ്മേളനമാണ് വിധിയുടെ ക്ഷീണം തീർക്കാൻ ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്ക് കൊട്ടാരക്കര

മുതൽ കോട്ടയംവരെ സ്വീകരണം നൽകാനും ദേവലോകം അരമന വാങ്ങുവാനും തീരുമാനമെടുത്തത്.

എനിക്ക് ഓർമ്മ വയ്ക്കുന്ന നാൾമുതൽ ദിനവും കേട്ടിരുന്ന വാക്കാണ് സമുദായക്കേസ്. പ്രധാനപ്പെട്ട പള്ളികളെല്ലാം അടഞ്ഞു കിടക്കുകയാണ്. എന്റെ അമ്മാച്ചൻ കെ. സി. മാമ്മൻ മാപ്പിള അന്നും സഭയുടെ പ്രവർത്ത നങ്ങളിൽ സജീവമാണ്. മറ്റൊരമ്മാച്ചൻ കെ. സി. ഈപ്പൻ സഭയിലെ ഒരു പ്രമാണിയായിരുന്നു. ചെറുപ്പത്തിൽ ഇവരിൽ നിന്ന് സഭയെക്കുറിച്ച് ഏറെക്കാര്യങ്ങൾ മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞിരുന്നു.

സമുദായക്കേസിൽ ആദ്യ കോടതിയുടെ വിധി കഴിഞ്ഞ് വാദികൾ ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിക്കുകയും അവർക്ക് അനുകൂല മായ ഒരു വിധി സമ്പാദിക്കുകയും ചെയ്തെങ്കിലും ആ വിധിയിൽ കാതോ ലിക്കോസു ഭാഗം പരാജയപ്പെടുകയും ഹൈക്കോടതിയിൽ ഫുൾ ബഞ്ചിൽ റിവ്യൂ ഹർജി കൊടുക്കുകയും ചെയ്തു. 1951 ഡിസംബർ 21 നാണ് റിവ്യൂ വിധി വരുന്നത്. അപ്പോൾ കാതോലിക്കോസ് ഭാഗം വീണ്ടും പരാജയപ്പെടുകയും ചെയ്തു. സഭയുടെ പരമാദ്ധ്യക്ഷൻ കാതോലിക്കാ ബാവാ ബോംബെ പള്ളിയുടെ കൂദാശ നടത്താൻ പോയിരിക്കുകയായി രുന്നു. കേസ് പരാജയപ്പെട്ട വിവരമറിഞ്ഞാണ് പ. ബാവാ തിരിച്ചെത്തു ന്നത്. ആ പരാജയം സഭാവിശ്വാസികളിലാകെ മ്ലാനത പടർത്തി.

കെ. സി. മാമ്മൻ മാപ്പിള ഉടൻ സഹപ്രവർത്തകരെ ഒരുമിച്ചു കൂട്ടി. ഈ പരാജയത്തിലൂടെ സഭാവിശ്വാസികളുടെ ആത്മവിശ്വാസം നഷ്ട പ്പെടരുതെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു. കുറഞ്ഞ ദിവസങ്ങൾ കൊണ്ട് ഓടിനടന്ന് പല കാര്യങ്ങളും ഞങ്ങൾ ക്രമീകരിച്ചു.

മ്ലാനമൂകമായ ഒരു സഭാസമൂഹത്തെ പ്രതീക്ഷിച്ച് കൽക്കട്ടായിൽ നിന്നു തിരിച്ചെത്തിയ പ. കാതോലിക്കാബാവായ്ക്ക് കണ്ണുകളെ വിശ്വ സിക്കാനായില്ല. അടൂർ മുതൽ കോട്ടയം വരെയുള്ള ഏകദേശം നാൽപ്പതു മൈൽ ദൂരം കൊടിതോരണങ്ങൾകൊണ്ട് അലങ്കരിച്ചിരുന്നു. ബാവായ്ക്ക് ആരൂഢനാകാൻ രാജയോഗ്യമായ അരയന്നരഥം! ഒന്നിനു പുറകേ ഒന്നായി മന്ദംമന്ദം നീങ്ങുന്ന എഴുന്നൂറിൽപരം മോട്ടാർ കാറുകളുടെ അക മ്പടി...! വഴി നിരന്ന ഭക്തജനസാഗരം....! രഥത്തിലിരുന്ന് സ്ലീബാ ഉയർത്തി ബാവാ അവരെ അനുഗ്രഹിച്ചു. അങ്ങനെ പരാജയം വിജയമായി മാറി.

ആ സമ്മേളനത്തിൽ വിശ്വാസിസമൂഹം ഒരു പ്രതിജ്ഞ എടുത്തു. "ഏതു പ്രതിബന്ധങ്ങളെ നേരിട്ടും സമുദായത്തിനും സഭാപിതാക്കന്മാർ ക്കുമൊപ്പം നിലകൊള്ളും" എന്നതായിരുന്നു പ്രതിജ്ഞയുടെ ഉള്ളടക്കം. വട്ടക്കുന്നേൽ ബാവായാണ് (അന്നു വി. കെ. മാത്യൂസ് റമ്പാൻ) പ്രതിജ്ഞ ചൊല്ലിക്കൊടുത്തത്. ദേവലോകം അരമന വാങ്ങുന്നതിന്

അന്ന് കാണിക്ക എടുത്തപ്പോൾ സമ്മേളനത്തിനെത്തിയ പല സ്ത്രീ കളും ആഭരണങ്ങൾ ഊരി കാണിക്കയിട്ടു.

ഈ സ്വീകരണം കഴിഞ്ഞതോടെ സമുദായക്കേസിൽ സഭാ വിശ്വാ സികളുടെ ധീരമായ പിന്തുണ ആവശ്യമാണെന്നു മനസ്സിലായി. സത്യ ത്തിനും നീതിക്കും വേണ്ടിയുള്ള പോരാട്ടം. ഇതിനുവേണ്ടി കാതോലി ക്കേറ്റ് ഡിഫൻസ് ഫണ്ട് രൂപീകരിക്കാൻ തീരുമാനമായി. ഫോർവേഡ് ബാങ്കിലെ എം. സി. മാത്യുവും ഞാനുമാണ് ഈ ഫണ്ടിന്റെ ട്രഷറർമാ രായി തിരഞ്ഞെടുക്കപ്പെട്ടത്. എനിക്ക് അന്ന് 29 വയസ്സാണ് പ്രായം. തല മുതിർന്ന പ്രമാണിമാർക്കൊപ്പം ഞാനെങ്ങനെയാണ് പ്രവർത്തിക്കേണ്ടത് എന്ന ചിന്ത എന്നിലുണ്ടായിരുന്നതിനാൽ ഈ പ്രവർത്തനങ്ങളെ ഞാൻ കാര്യമായി എടുത്തിരുന്നില്ല.

ഒരു ദിവസം വൈകുന്നേരം അമ്മാച്ചൻ കെ. സി. മാമ്മൻമാപ്പിള എന്റെ വീട്ടിലെത്തി. ചിന്താമഗ്നനായുള്ള ആ വരവിൽത്തന്നെ ഗൗരവമായ എന്തോ ചർച്ചാവിഷയം തെളിഞ്ഞു നിന്നിരുന്നു. വീടിന്റെ വരാന്തയിൽ ഇരിപ്പുറപ്പിച്ച അദ്ദേഹത്തിന്റെ സമീപം ഞാൻ വിനയാന്വിതനായി നിന്നു. എന്നെ അടുത്തു വിളിച്ചിരുത്തി. അദ്ദേഹം പറഞ്ഞു, “സഭ ഏറ്റവും സങ്കീ ർണ്ണമായ കാലഘട്ടത്തിലൂടെ കടന്നുപോവുകയാണ്. നാമൊക്കെ ഉണ ർന്നു പ്രവർത്തിച്ചേ മതിയാകൂ. ആദ്യമായി, സഭയ്ക്ക് ഒരു ആസ്ഥാനം വേണമെന്ന ഒരു നിർദേശം വന്നിട്ടുണ്ട്. ദേവലോകം കുന്ന് വാങ്ങിക്കുന്ന താണ് നല്ലതെന്നാണ് അഭിപ്രായം. വലിയ തുക സംഘടിപ്പിക്കേണ്ടതായി വരും. നിന്റെ സഹകരണം വേണം. ഞാൻ പരമാവധി തുക ശേഖ രിക്കാം.”

ആ വാക്കുകളിൽ തികഞ്ഞ ഗൗരവവും ദൃഢനിശ്ചയവും കാണാമാ യിരുന്നു. ഞാൻ എന്നാൽ കഴിയുന്ന സഹായം വാഗ്ദാനം ചെയ്തു. അന്നു വൈകുന്നേരം മുഴുവൻ ഞാൻ ആലോചനയിലാണ്ടു. മലങ്കര സഭയ്ക്കു വേണ്ടി നെട്ടോട്ടമോടുന്ന കെ. സി. മാമ്മൻ മാപ്പിളയുടെ പ്രചോ ദനം അത്ര തീക്ഷ്ണമായിരുന്നു. ഇന്നും എന്റെ ഓർമ്മയിൽ മങ്ങാതെ കിടക്കുന്ന ആ വൈകുന്നേരമാണ് എന്റെ ജീവിതത്തിലെ വഴിത്തിരിവ്. എന്റെ സജീവ സഭാജീവിതത്തിന്റെ തുടക്കവും.

മൂന്നു ദിവസത്തിനുള്ളിൽ മലങ്കരസഭാ വിശ്വാസികളുടെയിടയിൽ നെട്ടോട്ടമോടി കെ. സി. മാമ്മൻ മാപ്പിള സമാഹരിച്ചത് ഒരു ലക്ഷത്തി പതിനൊന്നായിരം രൂപയാണ്.... ! അക്കാലത്ത് ചിന്തിക്കാനാവാത്ത തുക. അത്രയ്ക്കു സ്വാധീനം സഭയിൽ അദ്ദേഹത്തിനുണ്ടായിരുന്നു. ഏഴ് ഏക്ക റിലധികം വിസ്തീർണമുള്ളതും ഫലവൃക്ഷങ്ങൾ നിറഞ്ഞതും സുഖ വാസയോഗ്യമായ കെട്ടിടങ്ങൾ നിറഞ്ഞതുമായിരുന്നു ദേവലോകം കുന്ന്.

മദ്രാസ് ക്രിസ്ത്യൻ കോളജിൽ കെ. സി. എമ്മിന്റെ സഹപാഠികളായി രുന്ന മൂന്നു റിട്ടയേർഡ് ഓഫീസർമാർ വാങ്ങിയിട്ടിരിക്കുകയായിരുന്നു ആ സ്ഥലം മുഴുവൻ. കെ. സി. എമ്മിന്റെ സുഹൃത്തുക്കളുടേതായിരുന്ന തിനാൽ ഒന്നരലക്ഷത്തിന് ആ സ്ഥലം നൽകാമെന്ന് അവർ സമ്മതിച്ചു. പക്ഷേ ബാക്കി തുക എങ്ങനെ കണ്ടെത്തുമെന്നതായിരുന്നു അടുത്ത പ്രശ്നം. കെ. സി. എമ്മും, എം. സി. മാത്യുവും ചേർന്ന് കുറച്ചു തുക കൂടി നിക്ഷേപിച്ചു. ബാക്കി ആവശ്യമുള്ള തുക എങ്ങനെയും നൽകാ മെന്നു ഞാൻ സമ്മതിച്ചു.

ദൈവം നൽകിയ സമ്പത്ത് ദൈവിക കാര്യങ്ങൾക്കു വേണ്ടി ചെലവ ഴിക്കാൻ എനിക്ക് സന്തോഷമേ ഉണ്ടായിരുന്നുള്ളു. അന്ന് സഭയിൽ പ്രമാ ണിമാർ ഏറെയുണ്ടായിരുന്നുവെങ്കിലും കടമില്ലാതെ നിന്ന ഒരാൾ എന്ന നിലയിൽ ദേവലോകം വാങ്ങുന്നത് എന്റെയും മാളിയേക്കൽ എം. സി. മാത്യുവിന്റെയും പേരിലാണ്. ഇതോടെ സഭയിലെ സജീവ പ്രവർത്ത നത്തിന് ഞാൻ നിർബന്ധിതനായി. എന്നെ സഭാപ്രവർത്തനത്തിന് ഇറ ക്കിയതിന്റെ മുഴുവൻ ക്രെഡിറ്റും ഞാൻ കെ. സി. മാമ്മൻ മാപ്പിളയ്ക്കു നൽകുകയാണ്. ദൈവനിശ്ചയം അതായിരിക്കണം. ദേവലോകത്ത് ഞങ്ങൾ മൂന്നു പേരും മുടക്കിയ പണം കുറേക്കാലങ്ങൾക്കുശേഷം ബാവാ സമാഹരിച്ചു തിരികെ തന്നു.

കേസ് ജയിച്ച് വട്ടിപ്പണത്തിന്റെ പലിശ കിട്ടിയപ്പോൾ ഞങ്ങൾ ചെല വിട്ട പണം ബാവാ തിരുമേനി തിരിച്ചു തന്നു. അവസാനം തന്നു തീർത്തത് എന്റെ പണമാണ്. അതോടെ ദേവലോകം അരമന ഞാൻ സഭയ്ക്ക് തിരിച്ചെഴുതിക്കൊടുത്തു. അപ്പോൾ ബാവാതിരുമേനി പറഞ്ഞത് ഇപ്പോഴും മനസ്സിലുണ്ട്:

“എടാ മോനേ, ആദ്യമായിട്ടാണ് ഒരു ഓർത്തഡോക്സുകാരൻ വസ്തു കൈയിൽ കിട്ടിയിട്ട് തിരിച്ചുതരുന്നത്. ദൈവം നിങ്ങളെ അനുഗ്രഹിക്കും. നിനക്ക് പട്ടം തരണമെന്നായിരുന്നു എന്റെ ആഗ്രഹം, അതു നടന്നില്ല. നിന്നെയാരെങ്കിലും ഉപദ്രവിക്കാൻ വന്നാൽ അവന് പായേൽക്കിടന്ന് ചാകേണ്ടി വരില്ല.” കുറിച്ചിക്കാരന്റെ തനി നാടൻ ഭാഷയിലുള്ള ഒരു അനുഗ്രഹമായിരുന്നു അത്.

‘ദേവലോക’ത്ത് പ. കാതോലിക്കാബാവായ്ക്ക് ഒരു ആസ്ഥാനം പണി കഴിപ്പിക്കുന്നതിനു കഴിഞ്ഞത് വലിയ നേട്ടമായാണ് സഭ കണക്കാക്കി യത്. ദേവലോകം അരമനയും ചാപ്പലും ഇന്നും സഭയുടെ കേന്ദ്രമാണ്; കാതോലിക്കേറ്റിന്റെ അഭിമാനസ്തംഭവും.

ഇതോടെ സഭാപ്രവർത്തനങ്ങളിൽ ഞാൻ കൂടുതൽ സജീവമായി. 1953 മെയ് 15-ന് അഞ്ചു വൈദികരെ മെത്രാപ്പോലീത്താമാരായി വാഴി

ക്കാൻ തീരുമാനിച്ചപ്പോൾ സഭയിൽ അതു വലിയ സന്തോഷത്തിന്റെ അലകളുയർത്തി. പട്ടം കൊടുക്കൽ ചടങ്ങിന്റെ ജനറൽ കൺവീനറും ട്രഷററും ഞാനായിരുന്നു. മുമ്പു കണ്ടിട്ടില്ലാത്തതരം വൻ ചടങ്ങ് സംഘടിപ്പിക്കാനായിരുന്നു തീരുമാനം.

'പട്ടംകൊട'യുടെ തലേദിവസം ഞാനും ഉപ്പൂട്ടിൽ കുര്യൻ ഐസക്കും ഗീവർഗീസ് ബാവായെ കണ്ടു. പട്ടംകൊട ചടങ്ങിനു കിട്ടുന്ന കാണിക്ക ബാവായ്ക്കുള്ളതാണെന്ന് ബാവാ തിരുമേനി ഓർമ്മിപ്പിച്ചു. ഞങ്ങൾ ചെല്ലുമ്പോൾ വലിയ പുസ്തകത്തിൽ നിന്ന് 'പട്ടംകൊട'യുടെ പാഠം പഠിക്കുകയാണ് തിരുമേനി. ...

ചടങ്ങിന്റെ ചെലവിനായി പണം പിരിക്കുന്നതിന് എം. ഡി. സെമിനാരിക്കു സമീപമുള്ള മൂസതിന്റെ കടയിൽ നിന്ന് 31 കുടങ്ങൾ വാങ്ങി സെമിനാരി വിദ്യാർത്ഥികളെയും വോളണ്ടിയർമാരെയും ഏൽപ്പിച്ചു. എന്നാൽ അതിൽ 30 കുടങ്ങൾ മാത്രമേ തിരികെയെത്തിയുള്ളു. അന്ന് അപ്രത്യക്ഷമായ കുടം ഇന്നും തിരികെയെത്തിയിട്ടില്ല. കിട്ടിയ പണം പരേതനായ മാളിയേക്കൽ എം. എം. ഏബ്രഹാമിന്റെ നേതൃത്വത്തിൽ എണ്ണിത്തിട്ടപ്പെടുത്തി ഫോർവേഡ് ബാങ്കിലടച്ചു.

സ്ഥാനാരോഹണ ശുശ്രൂഷ വളരെ ഭംഗിയായി നടന്നു. കോട്ടയം മാർ ഏലിയാ കത്തീഡ്രൽ ഭക്തജനങ്ങളെക്കൊണ്ടു തിങ്ങി നിറഞ്ഞു. ഭക്തി നിറഞ്ഞ അന്തരീക്ഷത്തിൽ, ദൈവിക സാന്നിധ്യത്തിൽ മാത്യൂസ് മാർ അത്താനാസ്യോസ്, മാത്യൂസ് മാർ ഈവാനിയോസ്, ദാനിയേൽ മാർ പീലക്സിനോസ്, പത്രോസ് മാർ ഒസ്താത്തിയോസ് എന്നിവരോടൊപ്പം മാത്യൂസ് മാർ കൂറിലോസ് എന്ന നാമധേയത്തിൽ 'എയ്ഞ്ചൽ അച്ചനും' മെത്രാപ്പോലീത്താ ആയി അഭിഷിക്തനായി. ചടങ്ങിനുശേഷം ഹംസരഥത്തിലേറ്റി മെത്രാപ്പോലീത്തന്മാരെ പഴയസെമിനാരിയിലേക്ക് ആനയിച്ചു.

മലങ്കരസഭയ്ക്ക് ഒരു ഭരണഘടനയുണ്ടായത് 1934-ൽ ആണ്. 1934 ഡിസംബർ 26-ന് കോട്ടയം എം. ഡി. സെമിനാരിയിൽ വച്ച് കൂടിയ അസോസിയേഷനിൽ വെച്ചാണ് പ. ബാവാ തിരുമേനി മലങ്കര മെത്രാപ്പോലീത്താസ്ഥാനം ഏറ്റെടുത്തതും ഭരണഘടന പാസ്സാക്കപ്പെട്ടതും. പ്രസ്തുത അസോസിയേഷനിൽ മനഃപൂർവ്വം പങ്കെടുക്കാതെ മാറിനിന്ന ഒരു വിഭാഗം 1938-ൽ കോട്ടയം ജില്ലാക്കോടതിയിൽ അസോസിയേഷന്റെ സാധുതയെ ചോദ്യം ചെയ്ത് കേസ് ഫയൽ ചെയ്തു. കോട്ടയം ജില്ലാക്കോടതിയിലും തിരുവിതാംകൂർ ഹൈക്കോടതിയിലും, തിരു-കൊച്ചി ഹൈക്കോടതിയിലും, കേരളാ ഹൈക്കോടതിയിലും ഇന്ത്യൻ സുപ്രീം കോർട്ടിലും ദീർഘവർഷം നടന്ന ഈ കേസ് 1958 സെപ്റ്റംബർ 12-ാം തീയതി വെള്ളിയാഴ്ച ബഹുമാനപ്പെട്ട സുപ്രീംകോടതിയുടെ വിധിയോ

ടെയാണ് പൂർത്തിയാകുന്നത്. പ. കാതോലിക്കാബാവാ തിരുമേനി യഥാ ർത്ഥ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആണെന്നും ഭരണഘടന പാസ്സാക്കിയ എം. ഡി. സെമിനാരി അസ്സോ സിയേഷൻ സാധുവാണെന്നും വിധിയിൽ പ്രസ്താവിച്ചിട്ടുണ്ട്.

സുപ്രീംകോടതി വിധിയെ തുടർന്ന് പ. പാത്രിയർക്കീസ് ബാവായും പ. കാതോലിക്കാബാവായും പരസ്പരം സ്വീകരിക്കുകയും അങ്ങനെ 1958 ഡിസംബർ 16-ാം തീയതി ചിരപ്രതീക്ഷിതമായ സമാധാനം സംജാ തമാവുകയും ചെയ്തു. മലങ്കരസഭയുടെ ചരിത്രത്തിലെ ഏറ്റവും നിർണാ യകവും ആനന്ദകരവും ദൈവികവുമായ നിമിഷമായാണ് സഭാചരിത്ര കാരന്മാർ ഈ അവസരത്തെ കാണുന്നത്. ഭരണഘടനയിൽ പാത്രി യർക്കീസിന് നൽകിയിരുന്നത് സമുന്നതമായ ഒരു സ്ഥാനമായിരുന്നു. മലങ്കരസഭയുടെ എക്കാലത്തേയും നേട്ടങ്ങളിലൊന്നാണ് ഈ ഭരണ ഘടന.



**എം. സി. മാത്യു മാളിയേക്കൽ**

# 6

# ഇതിലേ ഇതിലേ

മലങ്കരയിൽ മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച സഭയുടെ ആദ്യത്തെ ആസ്ഥാനം ഏതായിരുന്നു എന്ന് ആരെങ്കിലും ചോദിച്ചാൽ അവരെ വ്യക്തമായ ചരിത്രത്തിന്റെ പിൻബലത്തോടെ തൃപ്തിപ്പെടുത്താനുതകുന്ന മറുപടി നൽകാൻ അത്ര എളുപ്പമല്ല. കാരണം ആദ്യകാലത്തു സുവിശേഷ പ്രചരണത്തിലൂടെ ആളുകളെ ക്രിസ്തുവിശ്വാസത്തിലേക്ക് ആകർഷിക്കുകയും അവർക്ക് ആരാധനയ്ക്ക് വേണ്ട ആലയങ്ങൾ നിർമ്മിക്കുകയും ചെയ്യുക എന്നതായിരുന്നു ആ വലിയ സുവിശേഷകന്റെ പ്രഥമ കർത്തവ്യം.

യേശുക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തെ തുടർന്ന് സുവിശേഷം അറിയിക്കാൻ ശിഷ്യന്മാർ എവിടെയെല്ലാം ആണു പോകേണ്ടതെന്നു ചീട്ടിട്ടു തീരുമാനിച്ചപ്പോൾ മാർത്തോമ്മാ ശ്ലീഹാ വിദൂരസ്ഥമായ ഇന്ത്യയിൽ പോകണമെന്നു നിശ്ചയിച്ചവരിൽ പത്രോസ് ശ്ലീഹായും ഉണ്ടായിരുന്നല്ലോ. എന്നിരുന്നിട്ടും ഇന്ത്യയിൽ മാർത്തോമ്മാ സ്ഥാപിച്ച സഭ ആദ്യ നൂറ്റാണ്ടു മുതൽ റോമിലെ മാർപാപ്പായുടെ കീഴിലായിരുന്നു എന്ന് വിവരദോഷികളായ ചിലർ ഇപ്പോൾ ദുഷ്ടലക്ഷ്യത്തോടെ അടിസ്ഥാനമില്ലാത്ത അവകാശവാദങ്ങൾ ഇടയ്ക്കിടെ ഉന്നയിക്കാറുണ്ട്.

മദ്ധ്യശതകങ്ങളിൽ മലങ്കരസഭ സന്ദർശിച്ച സഞ്ചാരികളിൽ പ്രധാനിയും ഒരു റോമൻ കത്തോലിക്കനുമായിരുന്ന മോണ്ടെകാർബിനോവിലെ ജോൺ എന്ന ഫ്രാൻസിസ്ക്കൻ സന്യാസിയെ റോമൻസഭ ചൈനയിലേക്ക് ആദ്യത്തെ മിഷണറിയായി അയച്ചിരുന്നു. യാത്രാമദ്ധ്യേ അദ്ദേഹം ഒരു വർഷത്തിലധികം ഇന്ത്യയിൽ താമസിച്ചു. മാർക്കോ പോളോയുടെ സമകാലികനായിരുന്ന അദ്ദേഹം ഇന്ത്യയെ "വിശുദ്ധ തോമസിന്റെ സഭ നിലനിൽക്കുന്ന സ്ഥലമെന്ന്" വിശേഷിപ്പിച്ചിട്ടുണ്ട്.

ഈ ചരിത്ര യാഥാർത്ഥ്യങ്ങൾ എല്ലാം വിസ്മരിച്ചുകൊണ്ടാണ് മലങ്കരസഭ ആദ്യകാലം മുതൽ മാർപാപ്പായുടെ കീഴിലായിരുന്നു എന്ന് പ്രധാനമായും സ്ഥാനമാനങ്ങൾ മോഹിച്ച് 80 വർഷം മുമ്പ് മാതൃസഭ വിട്ടുപോയ ചിലരുടെ പിൻഗാമികൾ അപസ്മാരരോഗികളെപ്പോലെ പലപ്പോഴും മയക്കത്തിലും അലറുന്നത്.

ഈ ദുനിയാവിൽ ഒരു സ്വർഗ്ഗം ഉണ്ടെങ്കിൽ അത് കാശ്മീരാണെന്നു വിശേഷിപ്പിച്ച അനുപമ പ്രകൃതി സൗന്ദര്യാരാധകനും സഹൃദയ സമ്പന്നനുമായിരുന്ന ജിഹംഗിർ ചക്രവർത്തി പറഞ്ഞത് അക്ഷരംപ്രതി

അന്വർത്ഥമാണെന്നു, കളകളാരവത്തോടെ നിലയ്ക്കാതെ ഒഴുകുന്ന ഝലം നദി പോഷിപ്പിക്കുന്ന ഡാൽ തടാകത്താലും ഒരിക്കലും വാടാത്ത സുരഭിലസുന്ദര പൂവാടികളാലും അംബരചുംബിയായ ഹിമവാന്റെ തുംഗ ശൃംഗങ്ങളാലും പരിസേവിതമായ ശ്രീനഗർ മാത്രം കാണുന്നവർപോലും തലകുലുക്കി ശരിവയ്ക്കും. ദൈവമഹത്വം സദാ വർണ്ണിക്കുന്ന വിശാല മായ നീലാകാശപ്പരപ്പിലൂടെ പറന്നു ബനിഹാൾ ചുരം കടന്നു ശ്രീനഗ റിൽ ഇറങ്ങുന്ന ഏത് സഞ്ചാരിയും അയാൾ ഏതു മതവിഭാഗത്തിൽപെട്ട വനായാലും പ്രാലേയ പർവ്വതസാനുക്കൾ ദൈവനിവാസകേന്ദ്രങ്ങളാണെ ന്നതു വെറും സങ്കല്പമല്ലെന്നും യാഥാർത്ഥ്യമാണെന്നും അംഗീകരിക്കും. ഈ ചുറ്റുപാടിൽ ലോകത്തിലാണു ജീവിക്കുന്നതെങ്കിലും നാം പറുദീ സയിലാണെന്ന ചിന്തയായിരിക്കും നമ്മെ എപ്പോഴും ഭരിക്കുക. ഏതാ ണ്ടിതുപോലെയുള്ള ഒരു മാനസികോല്ലാസമാണു വിൺമൺ ലോക ങ്ങൾക്കിടയിൽ വിരിഞ്ഞു വിലസുന്ന പഴയ സെമിനാരിയിലും ദേവലോകം അരമനയിലും എത്തുന്ന ഏതു സഭാസ്നേഹിക്കും ആദ്യം ലഭിക്കുക.

അക്ഷരത്തിന്റെയും റബറിന്റെയും തടാകത്തിന്റെയും നാടായ കോട്ട യത്തിന്റെ തിരക്കിൽനിന്നും തെല്ലൊഴിഞ്ഞ് അല്പം കിഴക്കായി ഒരു ചെറു കുന്നിൻനെറുകയിൽ തലയുയർത്തി ആകാശത്തിലിരിക്കുന്ന ബാവാ യോട് ആത്മീയമായി അഭിരമിക്കുന്ന നിശബ്ദസുന്ദരമായ അരമന. പടി ഞ്ഞാറ് നിത്യഹരിതാഭ നിറഞ്ഞ നെൽപ്പാടങ്ങൾ. നെൽ തൃണാഗ്രങ്ങ ളിലെ മഞ്ഞുതുള്ളികൾ സൂര്യരശ്മി പതിക്കുമ്പോൾ മഴവിൽ അഴകോടെ വർണ്ണശോഭ പ്രസരിപ്പിക്കുന്ന കാഴ്ച നയനാഭിരാമം തന്നെ. നിത്യവും നിശാന്ത യാമം മുതൽ പ്രദോഷം വരെ നിലയ്ക്കാതെ അടിച്ചുകൊണ്ടിരി ക്കുന്ന കുളിർതെന്നലിന്റെ തലോടൽ മൂലമാണ് അരമനയിൽ അമരുന്ന വർ ഉറങ്ങുന്നതെന്നു പറഞ്ഞാലും തെറ്റില്ല.

ഹൃദയമനസ്സുകളെ കോരിത്തരിപ്പിക്കുന്ന കടൽകാറ്റിന്റെ താരാട്ടു കേട്ടു ജീവിക്കാനും ഹൃദയം നിലയ്ക്കുമ്പോൾ അന്ത്യവിശ്രമം കൊള്ളാനും ആഗ്രഹിക്കുന്ന മഹർഷിതുല്യരായ സഭാധ്യക്ഷന്മാരുടെ കബറിടങ്ങൾ സമാധാനത്തിന്റെ സങ്കേതങ്ങളിലാണെന്നു അവിടത്തെ നിശബ്ദത വിളിച്ചോതുന്നു. പശ്ചിമഭാഗത്തെ പാടത്തെ ഏതാണ്ടു രണ്ടായി പകുത്തുകൊണ്ടു കിടക്കുന്ന പാളങ്ങളിലൂടെ ചൂളമടിച്ചു പായുന്ന തീവണ്ടികളുടെ ഇരമ്പൽ മാത്രമേ ആ അഭൗമിക ശാന്തതയെ അല്പമെങ്കിലും ഭഞ്ജിക്കുന്നുള്ളൂ. മനുഷ്യർ ദൈവത്തിന്റെ കല്പനക ളാകുന്ന പാളങ്ങളിലൂടെ മാത്രമേ സഞ്ചരിക്കാവൂ എന്ന് ആ വൻ ശകട ധ്വനികൾ എപ്പോഴും വിശിഷ്യ സന്ധ്യയിലും പ്രഭാതത്തിലും അനുസ്മ രിപ്പിക്കുന്നു. പാളംതെറ്റിയാൽ ശരീരമാകുന്ന തീവണ്ടിയും അതിനു ള്ളിലെ ആത്മാവും തകരുമെന്നും നമ്മെ ഈ തീവണ്ടികൾ നിത്യവും ഓർപ്പിക്കുന്നുണ്ടെന്ന ചിന്തയോടെ അടുത്ത പേജിലേക്കു കടക്കാം.

# 7

# കാതോലിക്കാബാവാ ദേവലോകത്തേയ്ക്ക്

ഒന്നര ലക്ഷം രൂപ പിരിച്ച് ദേവലോകം അരമന ഇരിക്കുന്ന ഏഴേക്കർ വാങ്ങിയതിനെ തുടർന്ന് പ. ഗീവറുഗീസ് രണ്ടാമൻ ബാവാ അങ്ങോട്ടു താമസം മാറ്റി. അവിടെയുള്ള മന്ദിരം ഒരു നല്ല കുടുംബത്തിന് മാന്യ മായി താമസിക്കാൻ പറ്റിയതാണെങ്കിലും ഒരു സഭാധ്യക്ഷന് പാർക്കാനും അതിഥികളെ സ്വീകരിക്കാനും ആരാധനകൾ നടത്താനും അപര്യാപ്ത മായിരുന്നു. തനിക്ക് വിശുദ്ധ കുർബ്ബാന അർപ്പിക്കുന്നതിനുവേണ്ടി ഒരു ചാപ്പലും താമസിക്കാനുള്ള ഒരു ചെറിയ അരമനയും വേണമെന്നുള്ള ആഗ്രഹം സഭാധ്യക്ഷനെ സദാ അലട്ടിക്കൊണ്ടിരുന്നു. ഒരു കുടുംബം താമസിച്ചുകൊണ്ടിരുന്ന പഴയ കെട്ടിടത്തിലെ പരിമിതമായ സൗകര്യ ങ്ങളുടെ ഇടയിൽ വസിച്ചുകൊണ്ട് അവിടെ വി. കുർബ്ബാന ചൊല്ലുമ്പോൾ മുഖ്യ കാർമ്മികന് ആരാധകരെ ശരിക്കു കാണുന്നതിനോ ആരാധകർക്കു വി. കുർബ്ബാന അർപ്പിക്കുന്ന മുഖ്യ കാർമ്മികനെ ദർശിക്കുന്നതിനോ കഴി യാതെ വന്നതിൽ ബാവായുടെ കുണ്ഠിതം വർദ്ധിച്ചു. തന്നെ കാണാൻ വരുന്നവരോടൊക്കെ "ആ ഏബ്രഹാമും ഭാര്യയും താമസിച്ച മുറിയി ലാണു ഞാൻ കിടക്കുന്നത്. കുർബ്ബാന ചൊല്ലുന്നത് മറ്റൊരു കൊച്ചു മുറിയിൽ. എന്റെ കുർബ്ബാനയിൽ സംബന്ധിക്കാൻ വരുന്നവർക്ക് എന്നെ കാണാൻ കഴിയുന്നില്ല. എന്റെ ശബ്ദം മാത്രമേ അവർ കേൾക്കുന്നുള്ളു. ഈ സ്ഥിതി മാറിക്കിട്ടാൻ ഞാൻ ആഗ്രഹിക്കുന്നു, പ്രാർത്ഥിക്കുന്നു" എന്നു ബാവാ കൂടെക്കൂടെ പറയുമായിരുന്നു. കൂടാതെ പുതുതായി ഒരു ചാപ്പൽ പണിത് അതിൽ കുർബ്ബാന ചൊല്ലിയും അരമനയിൽ താമസിച്ചും മരിച്ചാൽ മതിയെന്നു പലരെയും ആവർത്തിച്ച് അറിയിച്ചു. അതേസമയം മാറിയ ചുറ്റുപാടിൽ ബാവായ്ക്കു കുറെയൊക്കെ സന്തോഷം ഉണ്ടായി രുന്നു എങ്കിലും സുപ്രീംകോടതിയിലെ അപ്പീലും തക്കതായ അരമന യില്ലെന്ന ചിന്തയും തിരുമേനിയെ മഥിച്ചുകൊണ്ടാണിരുന്നത്.

പുതിയ വസതിയോടനുബന്ധിച്ചു ബാവാ ഒരു ചാപ്പൽ പണി ആരം ഭിച്ചു. മദ്ബഹാ ഒഴിച്ചുള്ള പണി തീർത്ത് 1958 ഫെബ്രുവരി 15-നു ദേവാ ലയ പ്രവേശനപ്പെരുന്നാൾ ദിനത്തിൽ ചാപ്പലിന്റെ താൽക്കാലിക കൂദാശ നിർവഹിച്ചു. ചാപ്പൽ പണിക്കു മലങ്കരസഭയിലെ സ്ത്രീകൾ ഗണ്യമായ ഒരു തുക ശേഖരിച്ചു നൽകി എന്ന വസ്തുത എടുത്തു പറയേണ്ടതുണ്ട്. തുടർന്ന് മദ്ബഹായുടെ പണിയും പൂർത്തിയാക്കി.

നേരത്തെ വാങ്ങിയ ഏഴേക്കർ സ്ഥലം കൂടാതെ ദേവലോകം അരമനയുടെ മുൻവശത്തുള്ള റോഡിനുള്ളിലായി അരമനയോടു ചേർന്നു കിടന്നതും തെങ്ങും കുരുമുളകും കൃഷി ചെയ്തിരുന്നതുമായ ഒന്നേമുക്കാൽ ഏക്കർ 34000 രൂപയ്ക്ക് 1961–ൽ ബാവാ തിരുമേനി വാങ്ങി. കാതോലിക്കാ സിംഹാസനത്തിന് അനുയോജ്യമായതും സർവ്വ സജ്ജീകരണങ്ങളുമുള്ളതും ആയ മൂന്നുനില അരമനയുടെ പണി ആരംഭിച്ചത് 1961 മെയ് 29–നാണ്. ചാപ്പലിന്റെ യഥാർത്ഥ കൂദാശ 1956–ലെ വി. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാളും കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിച്ച പ. അബ്ദേദ് മശിഹാ പാത്രിയർക്കീസിന്റെ ഓർമ്മദിവസവുമായ ഓഗസ്റ്റ് 15–നു നിർവഹിച്ചു. ദൈവമാതാവിന്റെയും മാർത്തോമ്മാ ശ്ലീഹായുടെയും നാമത്തിൽ പ്രധാന ത്രോണോസും മാർ ഗീവറുഗീസ് സഹദായുടെയും പരുമല മാർ ഗ്രീഗോറിയോസിന്റെയും നാമങ്ങളിൽ ചെറിയ ത്രോണോസുകളും പ്രതിഷ്ഠിച്ചു. പ. ഗീവറുഗീസ് രണ്ടാമൻ ബാവായും ഔഗേൻ മാർ തീമോത്തിയോസ്, പാമ്പാടി മാർ ഗ്രീഗോറിയോസ് എന്നിവരും ചേർന്നാണ് കൂദാശ വിപുലമായ തോതിൽ നടത്തിയത്. അന്നുമുതൽ അരമനചാപ്പലിലെ പെരുനാൾ ഓഗസ്റ്റ് 15–നാണ് ആചരിച്ചു വരുന്നത്.

ദേവലോകത്ത് ആദ്യം ഉണ്ടായ സഭാ ഓഫീസ് ഹൈക്കോടതി ജഡ്ജി പുതുപ്പള്ളി കന്നുകുഴിയിൽ കെ. കെ. ലൂക്കോസിന്റെ സ്മാരകമായി അദ്ദേഹത്തിന്റെ ഭാര്യയും തിരുവിതാംകൂറിലെ പ്രഥമ വനിതാ സർജന്റ് ജനറലുമായിരുന്ന ഡോ. മേരി പുന്നൻ ലൂക്കോസ് സംഭാവന ചെയ്ത കാൽ ലക്ഷം രൂപ കൊണ്ട് നിർമ്മിച്ചതാണ്. ഇങ്ങനെ ഒരു ഓഫീസ് നിർമ്മിക്കുന്നതിനാവശ്യമായ സൽപ്രേരണ ചെലുത്തിയത് ഫാ. കെ. ഫീലിപ്പോസ് (പിന്നീട് ഫീലിപ്പോസ് മാർ തെയോഫിലോസ്) ആണെന്നും പ്രത്യേകം സ്മരിക്കേണ്ടതുണ്ട്. ഈ ഓഫീസിന്റെ ഉദ്ഘാടനം 1957 ഏപ്രിൽ 22–ന് പ. ബാവാ നിർവഹിച്ചു. ഈ കെട്ടിടത്തിലാണ് ഇപ്പോൾ മലങ്കരസഭ, മലങ്കരസഭാ പത്രിക, എം. ഒ. സി. പബ്ളിക്കേഷൻസ് എന്നിവയുടെ ഓഫീസുകളും കാതോലിക്കേറ്റ് ഓഫ്സെറ്റ് പ്രിന്റിംഗ് പ്രസും പ്രവർത്തിക്കുന്നത്. പിന്നീട് 1990–കളിലാണ് ഇന്നത്തെ സഭാ സെക്രട്ടറിയേറ്റ് കെട്ടിടവും സണ്ടേസ്കൂൾ ഓഫീസ് മന്ദിരവും സമ്മേളനഹാളും മറ്റും നിർമ്മിച്ചത്. സഭയുടെ വളർച്ചയ്ക്കും ബഹുമുഖ പ്രവർത്തനങ്ങൾക്കും അത്യാവശ്യമായ പുതിയ സെക്രട്ടേറിയേറ്റ് ഇന്നും പണി തീരാത്ത കെട്ടിടമായി നിലകൊള്ളുകയാണ്. ഇതിന്റെ നിർമ്മാണം പൂർത്തിയാക്കാനുള്ള നിശ്ചയദാർഢ്യവും ഇച്ഛാശക്തിയും സഭയ്ക്കുണ്ടെങ്കിലും അത് പ്രയോഗത്തിൽ വരുത്താൻ വൈകുന്നു എന്ന വസ്തുത മലങ്കരസഭയുടെ ഒരു ബലഹീനവശത്തെയാണ് ചൂണ്ടിക്കാട്ടുന്നത്.

ദേവലോകം വാങ്ങിയപ്പോഴുണ്ടായിരുന്ന കെട്ടിടത്തിലാണ് ഇപ്പോഴും അരമന മാനേജർ താമസിച്ചുകൊണ്ട് പൊതുവേയുള്ള അവിടുത്തെ കാര്യങ്ങൾക്കും കാർഷിക പ്രവർത്തനങ്ങൾക്കും മറ്റും മേൽനോട്ടം വഹിക്കുന്നത്. കാതോലിക്കേറ്റിന്റെ 1912-ലെ ശതാബ്ദി ആഘോഷം സംബന്ധിച്ച ഓഫീസ് ഈയിടെ കൊല്ലാട് പുളിയേരിൽ ജോസ് കുര്യന്റെ നേതൃത്വത്തിലും കാതോലിക്കേറ്റ് ഓഫീസുമായി ബന്ധപ്പെട്ടവരുടെ കന്റീൻ മാനേജരുടെ കീഴിലും ഈ കെട്ടിടത്തിൽ പ്രവർത്തിച്ചുവരുന്നു. കാലക്രമത്തിൽ ഈ കെട്ടിടം പൊളിച്ചുകളഞ്ഞ് അത്യാധുനിക സൗകര്യങ്ങളുള്ള ഒരു ബഹുനില മന്ദിരം നിർമ്മിക്കുന്നതിനോ പുതുക്കിപ്പണിത് ഉപയോഗിക്കുന്നതിനോ സാധിക്കും. ദേവലോകം ഇന്നും പഴയ രീതിയിലാണ് തുടരുന്നതെന്നും ഐ. ടി. യുഗത്തിനു ചേർന്ന അത്യാധുനിക പുരോഗതി പ്രകടമാക്കുന്നില്ലെന്നും പലർക്കും അഭിപ്രായമുണ്ട്.

ചാപ്പലിനോടൊപ്പം അരമനയുടെയും പ്ലാൻ തയ്യാറാക്കി. സ്ഥലം വാങ്ങാൻ തന്നെ പാടുപെട്ടു പണമുണ്ടാക്കിയ ഉടനെ അരമന പണിയാൻ സാധ്യമല്ലെങ്കിലും അരമനയുടെ ശിലാസ്ഥാപനം നടത്തി. നല്ല പ്ലാനനുസരിച്ച് അന്ന് അരമന പണിയാൻ കേസു നടക്കുന്ന പശ്ചാത്തലത്തിൽ സഭാധികൃതർക്കോ സഭാ നേതാക്കന്മാർക്കോ വേണ്ടത്ര പണമില്ലെന്നുള്ള വസ്തുത കണക്കിലെടുക്കേണ്ടതുണ്ട്. പ്ലാനും പണവും ഉണ്ടെങ്കിൽ തന്നെ ലാഭേച്ഛ കൂടാതെ പണിയാനും പറ്റിയ ആൾ വേണമല്ലോ.

ഇവിടെ നിന്ന് അല്പം പുറകോട്ടു പോയാൽ അരമന പ്രശ്നത്തിൽ ചരിത്രം ഒരളവിൽ ആവർത്തിക്കുന്നുണ്ടെന്നു മനസ്സിലാക്കാൻ സാധിക്കും. ഒന്നാം കാതോലിക്കാ ആയിത്തീർന്ന കണ്ടനാട് ഭദ്രാസന ഇടവകയുടെ പൗലോസ് മാർ ഈവാനിയോസിനു മെത്രാനായശേഷം നിൽക്കാനോ ഇരിക്കാനോ ഒരു സ്ഥാനം ഇല്ലായിരുന്നു. എന്നിരുന്നാലും അദ്ദേഹം പല പള്ളികളിൽ മാറിമാറി താമസിച്ചുവന്നു. ഒരു അരമന ഉണ്ടാക്കുന്ന കാര്യം മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനെ അറിയിച്ച് അംഗീകാരം നേടുകയും തുടർന്ന് ഇന്നത്തെ മുവാറ്റുപുഴ അരമന ഇരിക്കുന്ന സ്ഥലം 300 രൂപയുടെ പ്രോമിസറി നോട്ടെഴുതിക്കൊടുത്തു വാങ്ങുകയുമാണുണ്ടായത്. പിന്നീട് പണം പിരിച്ചു സ്ഥലം ഉടമയ്ക്കു 300 രൂപ കൊടുത്തു തീർത്തു. സ്ഥലം വാങ്ങാൻ തന്നെ പണമില്ലാതിരുന്ന തിരുമേനിക്ക് ഒരു അരമന സ്വപ്നം കാണാൻ പോലും സാധിച്ചില്ല. വൈകാതെ പാട്ടക്കാരിൽ നിന്നു സ്ഥലം വീണ്ടെടുത്തതും അവിടെ ഒരു കെട്ടിടവും പള്ളിയും പണിയിച്ചതും ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായാണ്. തുടർന്ന് മൂവാറ്റുപുഴ അരമനക്കെട്ടിടത്തിന്റെ ഒന്നാം നിലയും ഔഗേൻ ബാവായുടെ ആഗ്രഹപ്രകാരം കോലഞ്ചേരിയിലെ പ്രമുഖ കോൺട്രാക്ടർ ചാക്കോപ്പിള്ള തന്നെയാണ് പണിയിച്ചത്.

# 8

# ചാക്കോപ്പിള്ളയെ വരുത്തുന്നു

കാര്യങ്ങൾ ഇങ്ങനെ എത്തും പിടിയും ഇല്ലാതെ ഇരിക്കേ ഒരു ദിവസം അരമന മാനേജർ ഫാ. റ്റി. സി. ജേക്കബും കൊല്ലാട് ചെമ്പകശ്ശേരിൽ കൊച്ചുകൊച്ചും (സി. വി. ടൈറ്റസ്) കൂടി ബാവായെ സന്ദർശിച്ച് അരമനക്കാര്യം എടുത്തിട്ടു. ചക്രം ഇല്ലാതെ എന്തു ചെയ്യണമെന്നറിയാതെ ബാവാ ഇരിക്കുമ്പോൾ നല്ല പ്ലാനനുസരിച്ച് അരമന പണി നടത്താൻ കഴിവുള്ള കോലഞ്ചേരിയിലെ പ്രമുഖ കോൺട്രാക്ടറായ ചാക്കോപ്പിള്ളയെ കല്പന വഴി ക്ഷണിച്ചുവരുത്താൻ ബാവായോടു നിർദ്ദേശിച്ചു. ഉടൻതന്നെ സെക്രട്ടറി ഡീക്കൻ ടി. ജി. സഖറിയ കല്പന എഴുതി ബാവാ ഒപ്പിട്ട് ചാക്കോപ്പിള്ളയ്ക്കു കോലഞ്ചേരിയിലേക്ക് അയച്ചു. കല്പന കിട്ടിയയുടൻ വളരെ സന്തോഷത്തോടും അഭിമാനത്തോടും ആത്മസംതൃപ്തിയോടും ഉത്സാഹത്തോടും ചാക്കോപ്പിള്ള ദേവലോകത്ത് പറന്നെത്തി. അദ്ദേഹം രണ്ടാംമുണ്ടുകൊണ്ട് അരയ്ക്കു കെട്ടി പ. ബാവായുടെ കൈ മുത്തി വലിയ ഇടയന്റെ മുമ്പിൽ ചെറിയ കുഞ്ഞാടു പോലെ നില കൊണ്ടു. ബാവാ പറഞ്ഞു, “എനിക്ക് ഒരു വലിയ അരമന വേണം. ഒറ്റ നില നീ പണിതാൽ മതി. താമസിക്കാൻ ഒരു മുറി മതി. ബാക്കി പിന്നീട് ആരെങ്കിലും തീർത്തുകൊള്ളും. ഇതു പണിയാൻ എത്രനാൾ വേണം.” “അടിയൻ ഒൻപതു മാസം കൊണ്ടു പണി തീർത്തേക്കാം.” ചാക്കോപ്പിള്ള വിനിയാന്വിതനായി മറുപടി നൽകി. ബാവാ സന്തുഷ്ടനായി. തിരുമേനിയുടെ മുഖത്ത് ഒരാത്മ സംതൃപ്തിയുടെ പ്രകാശം പരന്നു. അതേ അദ്ദേഹത്തിന്റെ ആത്മീയശക്തി തിരുമേനിയുടെ കരസ്പർശനത്താൽ ചാക്കോപ്പിള്ളയുടെ ശിരസിൽ എത്തി നിന്നു. ഒരു കൈവയ്പോടൊപ്പം തിരുമേനിയുടെ കൈവശമുണ്ടായിരുന്ന പണവും ചാക്കോപ്പിള്ളയെ ഏല്പിച്ചു. ഇതറിഞ്ഞപ്പോൾ, യോശുവായെ മോശ കൈവച്ചനുഗ്രഹിച്ചിരുന്നതുകൊണ്ട് അവൻ ജ്ഞാനപൂർണ്ണനായിരുന്നു എന്ന ആവർത്തന പുസ്തകത്തിലെ വാക്യമാണ് പെട്ടെന്ന് ഓർമ്മയിൽ എത്തിയത്.

ഏലിയാ ദീർഘദർശിയോടു സമനായ ബാവായുടെ ആഗ്രഹം നിറവേറ്റാൻ ലഭിച്ച അവസരം ചാക്കോപ്പിള്ള ഒരു ദൈവിക കല്പനയായിട്ടാണു കരുതിയത്. എന്തിന്, ഒരാഴ്ചയ്ക്കുള്ളിൽ ഒരു വലിയ അണക്കെട്ടു നിർമ്മാണത്തിനാവശ്യമായ സിമന്റും കമ്പിയും മണലും പണവും പണിക്കാരും ലോറിയും എല്ലാം ദേവലോകത്ത് കുതിച്ചെത്തി. സത്യസന്ധതയോടെ താൻ നിർമ്മിച്ച കുണ്ടള, ഷോളയാർ, കല്ലട മുതലായ വൻകിട അണക്കെട്ടുകൾ എല്ലാംതന്നെ ദശാബ്ദങ്ങൾ പിന്നിട്ടിട്ടും ഇന്നും ഒരു



തകരാറും കൂടാതെ നിലനിൽക്കുന്നു എന്ന യാഥാർത്ഥ്യത്തിന്റെ പശ്ചാത്തലത്തിൽ ഭൂവിൽ വിടർന്ന ദേവലോകം അരമന ലോകാവസാന ത്തോളം ബലിഷ്ഠമായി നിലകൊള്ളണമെന്ന ചിന്ത ചാക്കോപ്പിള്ളയെ രാവും പകലും ഭരി ച്ചിരുന്നു.

കോടിക്കണക്കിന് രൂപ വേണ്ടിവന്ന വൻ കിട അണക്കെട്ടുകളുടെ പണി സംബന്ധിച്ച ചാക്കോപ്പിള്ളയുടെ കഠിനാധ്വാനവും സത്യസ ന്ധതയും സമയബന്ധിതമായ നിർമ്മാണകുശ ലതയും തെല്ലെങ്കിലും പരാമർശിക്കാതെ ദേവ ലോകത്തെ പണിയെപ്പറ്റി എഴുതാൻ സാധ്യമല്ല. ഒരുദാഹരണം മാത്രം പറയട്ടെ: വനാന്തരത്തിലെ ഷോളയാർ അണക്കെട്ടിന്റെ അടിക്കല്ലിടാൻ എത്തിയ മുൻ മുഖ്യമന്ത്രി പട്ടം താണുപിള്ള ഒപ്പമുണ്ടായിരുന്ന മന്ത്രി വി. കെ. വേലപ്പന്റെ സമീപത്തുനിന്ന ചീഫ് എൻജിനീയർ രംഗനാഥ നോട് ആരാണ് ഈ ഡാമിന്റെ കോൺട്രാക്ടർ എന്നു ചോദിച്ചു. 'എം. ചാക്കോപ്പിള്ള' എന്നു രംഗനാഥൻ മറുപടി പറഞ്ഞപ്പോൾ പട്ടത്തിന്റെ മുഖത്തു പെട്ടെന്നൊരു വെട്ടം. തൂവെള്ള ഖദർ വസ്ത്രധാരിയായ ചാക്കോപ്പിള്ള കൈ ഉയർത്തി മുഖ്യമന്ത്രിയെ അഭിവാദനം ചെയ്തു. മുഖ്യമന്ത്രി സന്തുഷ്ടനായി. "കൊള്ളാം. ചാക്കോപ്പിള്ളയാണോ കോൺ ട്രാക്ടർ. എനിക്കു സന്തോഷമായി. ഞാൻ വയ്ക്കുന്ന ഈ കല്ലിന്റെ മുക ളിൽ ഈ അണക്കെട്ട് ബലിഷ്ഠമായും ഭംഗിയായും കൃത്യമായും പണി തീർക്കും എന്ന് എനിക്കുറപ്പുണ്ട്. ഞാൻ പൂർണ്ണവിശ്വാസത്തോടും സന്തോ ഷത്തോടും ഈ ശിലാസ്ഥാപനം നിർവഹിക്കുന്നു" എന്നു പറഞ്ഞതും സന്തോഷാരവങ്ങളും കരഘോഷവും ഇടതൂർന്ന വനമേഖലകളെ ഭേദിച്ച് നാട്ടിൻപുറങ്ങളിലും അനുരണനം സൃഷ്ടിച്ചു. ഷോളയാർ അണക്കെ ട്ടിന്റെ മൂന്നു വൻ ഡാമുകളും ആറു വർഷം കൊണ്ടു തീർക്കണമെന്ന് പറഞ്ഞ് ഏല്പിച്ചതാണെങ്കിലും അഞ്ചു കൊല്ലം കൊണ്ട് അവ എല്ലാം പൂർത്തിയാക്കി. കേരളത്തിലെ ഏറ്റവും വലിയ ജലസേചന പദ്ധതിയായ കല്ലട അണക്കെട്ടിന്റെ അവസാന ഘട്ടം ഒഴിച്ചുള്ളതെല്ലാം നിർമ്മിച്ച ശേഷം ബാക്കി ഭാഗം തന്റെ അനുയായികളെ ഏല്പിച്ചുകൊണ്ട് സംതൃ പ്തനായി കോലഞ്ചേരി ആശുപത്രി നിർമ്മാണത്തിനും മറ്റും സമയം ചെലവഴിക്കുകയായിരുന്നു ചാക്കോപ്പിള്ള ചെയ്തത്.

ദേവലോകം പണിക്കുവേണ്ടി എത്രമാത്രം ആളും, കമ്പിയും, സിമന്റും, മറ്റും വേണ്ടിവന്നു എന്നതിനൊന്നും ശരിയായ കണക്കു ണ്ടാ വാൻ ഇടയില്ല. കാരണം അതു ചാക്കോപ്പിള്ളയുടെ അണക്കെട്ടു പണി

പോലെ ലാഭനഷ്ടങ്ങൾ തിട്ടപ്പെടുത്തേണ്ട പണിയിൽ വരുന്നില്ല. കണക്കു സൂക്ഷിച്ചും മറ്റും കണക്കു പറഞ്ഞു കാശു വാങ്ങുന്ന പ്രശ്നവും ഇല്ല. സഹസ്രക്കണക്കിനു ജോലിക്കാരുടെ സഹകരണത്തോടെ വൻകിട നിർ മ്മാണ സംരംഭങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ചാക്കോപ്പിള്ളയ്ക്കു ദേവ ലോകത്തു വന്നു താരതമ്യേന ഒരു ചെറിയ പണിയുടെ മേൽനോട്ടം വഹിക്കാൻ സാധ്യവുമല്ലല്ലോ. തന്നിമിത്തം 1961-ൽ ചാക്കോപ്പിള്ള തന്റെ വിശ്വസ്തനും സഹോദരിയുടെ ജാമാതാവും ഉത്സാഹിയും സഭാസ്നേ ഹിയും യുവാവുമായ യോയാക്കിയെ നിർമ്മാണ ചുമതല ഏല്പിച്ചു. ആറേഴു മാസം യോയാക്കി ദേവലോകത്ത് പണിയുടെ മേൽനോട്ടം വഹിച്ചും ചാപ്പലിൽ പ്രാർത്ഥിച്ചും പലപ്പോഴും ബാവായോടു കുശലം പറഞ്ഞും സമയം ചെലവഴിച്ചു. ഇടയ്ക്കിടയ്ക്ക് ചാക്കോപ്പിള്ള കോട്ട യത്ത് വന്നു പണി സംബന്ധിച്ച നിർദ്ദേശങ്ങൾ യോയാക്കിക്കു നൽ കിക്കൊണ്ടിരുന്നു.

പണി നടന്നുകൊണ്ടിരിക്കവേ മിക്ക സായാഹ്നങ്ങളിലും ബാവാ ഇറങ്ങിവന്ന് പണിയുടെ പുരോഗതി വീക്ഷിക്കുമായിരുന്നു. യോയാക്കി യോട് കുശലം പറഞ്ഞു രസിക്കുന്നതിൽ ബാവായ്ക്കു പ്രായവും പദ വിയും ഒന്നും ഒരു തടസ്സമായിരുന്നില്ല. കുമ്മായം കൂട്ടി കുഴയ്ക്കുമ്പോൾ തൊഴിലാളികളുടെ ദേഹത്തെ വിയർപ്പ് വീണു മണ്ണു കുതിർന്നാൽ കൂടു തൽ ബലം കിട്ടുമെന്നു ബാവാ ഒരിക്കൽ യോയാക്കിയോടു പറഞ്ഞു. ഇരുവരും ചിരിച്ചു. പണി നടന്നുകൊണ്ടിരിക്കുന്ന കാലഘട്ടത്തിൽ ദേവ ലോകത്ത് ഒരു കുരങ്ങിനെ വളർത്തിയിരുന്നു. അതിന്റെ ചാട്ടങ്ങളും ചാപ ല്യങ്ങളും ചേഷ്ടകളും ബാവായെ നന്നേ സന്തോഷചിത്തനാക്കിയിരുന്നു. “മനുഷ്യരായ നമ്മളും പലപ്പോഴും പെരുമാറുന്നത് ഈ കുരങ്ങിനെപ്പോ ലെയാണെന്നും” മറ്റും  ബാവാ യോയാക്കിയോട് പറയും. അല്പം തന്ത്ര ശാലിയായ യോയാക്കി എല്ലാത്തിനും ‘ആമ്മീൻ’ പറയുന്നതിനാൽ അവിടെ തർക്കത്തിനും ഭിന്നതയ്ക്കും സ്ഥാനമില്ല. ആരെങ്കിലും ബാവാ പറയുന്നതിനെ എതിർത്താൽ ‘നേരെ ചൊവ്വേ തിരിച്ചു പോരാൻ സാധ്യ മല്ല.’ ഇക്കാര്യം എല്ലാവർക്കും നല്ലവണ്ണം അറിയാമായിരുന്നു താനും. ബാവാ വല്ലാതെ ഒന്നു കോപിച്ചാൽ ചെല്ലുന്ന ആളിന്റെ കാര്യം ഒടുവിൽ നിശ്ചയമായും സാധിക്കുമെന്നത് മറ്റൊരു വസ്തുത.

അരമനയുടെ ഒന്നാം നില വാർക്കുന്ന ദിവസം ചാക്കോപ്പിള്ളയും പതി വിലും കൂടുതൽ ജോലിക്കാരും എത്തിയിട്ടുണ്ട്.  മുടിക്കെട്ടിയ ആകാശം. കാർമേഘം കണ്ടാൽ ഉടൻതന്നെ കോരിച്ചൊരിയുന്ന മഴ ഉണ്ടാകും എന്ന് എല്ലാവർക്കും തോന്നി. വാർക്കപ്പണി മറ്റൊരു ദിവസത്തേക്കു മാറ്റാമെന്നു വരെയും പലരും ഉപദേശിച്ചു. ഇങ്ങനെ എല്ലാവരും സംശയിച്ചു മാന ത്തേക്കു നോക്കി നിൽക്കുമ്പോൾ ബാവാ ഇറങ്ങിവന്നു. “ചാക്കോപ്പിള്ളേ

വാർത്തോളൂ, മഴ പെയ്യില്ല" എന്നു പറഞ്ഞു ധൈര്യപ്പെടുത്തുകയും ബാവാ കസേരയിട്ട് മുറ്റത്തു വന്നിരിക്കുകയും ചെയ്തു. വാർക്കപ്പണി യെല്ലാം കഴിഞ്ഞു സിമന്റ് മിക്കവാറും സെറ്റായപ്പോൾ രാത്രി വൈകി മഴ പൊഴിഞ്ഞു. ഇതു വാർക്ക കൂടുതൽ ഉറയ്ക്കാൻ സഹായിക്കുക യാണുണ്ടായത്. അന്ത്യവിശ്രമ രംഗം ദേവലോകത്തു തന്നെ എന്ന് ഉറ പ്പായിരുന്നതിനാൽ ഒരു ദിവസം തന്റെ കബറിടം എവിടെയായിരിക്കണ മെന്ന് ബാവാ ചൂണ്ടിക്കാട്ടി. പടിഞ്ഞാറേ വയലേലകളിൽ നിന്നു നില യ്ക്കാതെ സദാ മന്ദാനിലൻ അടിച്ചുകൊണ്ടിരിക്കുന്നതിനാലാണ് കബ റിന്റെ സ്ഥാനം നേരത്തെ കാണിച്ചു കൊടുക്കുന്നതെന്നും ബാവാ വ്യക്ത മാക്കി.

ചാപ്പലിൽ ബാവായോടൊന്നിച്ചുള്ള പ്രാർത്ഥനയും അദ്ദേഹത്തിന്റെ ദിവ്യസാന്നിധ്യവും ഒരനുപമ ആധ്യാത്മികാനുഭൂതിയാണു തന്നിൽ ജനി പ്പിച്ചതെന്നു യോയാക്കി പറഞ്ഞിട്ടുണ്ട്. ബാവാ ആഗ്രഹിച്ചവിധം പണി തീർന്നപ്പോൾ സഭയുടെ ഔദ്യോഗിക ചിഹ്നം ചാർത്തിയ ഒരു കനക മോതിരം യോയാക്കിക്കും ബാവാ സസന്തോഷം സമ്മാനിച്ചതായി ഒര ഭിമുഖ സംഭാഷണത്തിൽ യോയാക്കി അറിയിച്ചു.

ദേവലോകത്തു നിന്നു കല്ലട ഡാമിൽ എത്തി കോടിക്കണക്കിനു രൂപ യുടെ കോൺട്രാക്റ്റ് എടുത്ത് കാര്യക്ഷമമായും ലാഭകരമായും പ്രവർത്തി ക്കാൻ സാധിച്ചതും മറ്റും ബാവായുടെ അനുഗ്രഹം കൊണ്ടാണെന്നു തികഞ്ഞ സഭാ ഭക്തനായ യോയാക്കി പലവുരു പറഞ്ഞിട്ടുണ്ട്. പറഞ്ഞ ദിവസത്തിനു മുമ്പ് അരമനപണി തീർത്തതിനാൽ തന്റെ സ്നേഹത്തി ന്റെയും പ്രത്യേക വാത്സല്യത്തിന്റെയും നന്ദിയുടെയും അടയാളമായി ചാക്കോപ്പിള്ളയ്ക്കു സഭാദ്ധ്യക്ഷനായ ബാവാ ഒരു സ്വർണ്ണമോതിരം നൽകി അനുഗ്രഹിച്ചു. ആ മോതിരം ഒരു തങ്ക നിധി പോലെ ചാക്കോ പ്പിള്ള സൂക്ഷിച്ചിരുന്നു. അദ്ദേഹത്തിന്റെ മരണശേഷം രണ്ടര പവൻ വരുന്ന ആ മോതിരം ഇപ്പോൾ സൂക്ഷിക്കുന്നത് താനാണെന്നു സ്വപുത്രനും കോലഞ്ചേരി മെഡിക്കൽ കോളജിന്റെ സെക്രട്ടറിയുമായ ജോയി പി. ജേക്കബ് എന്നെ ഒരിക്കൽ അത് കാണിച്ചുകൊണ്ട് പറഞ്ഞു.

താൻ പണിത അരമനയോടനുബന്ധിച്ചുള്ള ചാപ്പലിന്റെ വടക്കു വശത്തു നിത്യവും കാറ്റേറ്റ് കിടക്കുന്ന ബാവായുടെ കബർ കണ്ടു വലിയ സഭാസ്നേഹിയായ ചാക്കോപ്പിള്ളയുടെ ആത്മാവ് ആനന്ദാശ്രുക്കൾ പൊഴിക്കുന്നുണ്ടാവും.

എന്റെ ഔദ്യോഗിക ജോലികളുടെ ഭാഗമായും അല്ലാതെയും ഞാനും അക്കാലത്തു ദേവലോകത്ത് പലപ്പോഴും പോകുമായിരുന്നു. യോയാക്കി യുമായി പരിചയപ്പെടുന്നതിനും സംസാരിക്കുന്നതിനും ഒട്ടധികം അവ


യോയാക്കി

സരങ്ങൾ ലഭിച്ചിട്ടുണ്ട്. തന്നിമിത്തം അദ്ദേഹം എന്റെ ഒരു യുവ സുഹൃത്തായിത്തീരുകയും ചെയ്തു. ദേവലോകം പണി കഴിഞ്ഞു കല്ലട ഡാമിന്റെ ചുമതല വഹിച്ചുകൊണ്ടിരിക്കെ ഒരു ദിവസം കോലഞ്ചേരിക്കു പോകുന്നവഴി യോയാക്കി കുടുംബസഹിതം മാങ്ങാനത്തുള്ള എന്റെ വസതിയിൽ വരികയും സൗഹൃദം പുതുക്കി സന്തോഷം അറിയിക്കുകയും ചെയ്തു. മനുഷ്യദൃഷ്ടിയിൽ നിർഭാഗ്യമെന്നു പറയട്ടെ, ദൈവം സ്നേഹിച്ച യോയാക്കിയെ ദൈവം നേരത്തെ വിളിച്ചു. ദീർഘനാൾ ജീവിച്ചിരുന്നില്ലെങ്കിലും ജീവിതകാലത്ത് അദ്ദേഹം തന്നെ ഏല്പിച്ച ചുമതലകൾ നിറപടിയായി നിറവേറ്റിയശേഷമാണ് നല്ലവനും ഉത്തമനുമായ ആ ദൈവദാസൻ കടന്നുപോയതെന്നുള്ള ചിന്ത അദ്ദേഹത്തിന്റെ കുടുംബാംഗങ്ങൾക്കും സുഹൃത്തുക്കൾക്കും മറ്റും ഒരു വലിയ അളവിൽ ആശ്വാസം പകരാതിരിക്കില്ലെന്നാണ് എന്റെ വിശ്വാസം.

## ചാക്കോപ്പിള്ള: ഒരനുസ്മരണ

എനിക്കു 1953-ൽ മലയാള മനോരമ സ്റ്റാഫിൽ ചേർന്നതു മുതൽ വലിയ കോൺട്രാക്ടറും ശില്പിയും അതിലും വലിയ സഭാ സ്നേഹിയും ആയ ചാക്കോപ്പിള്ളയെ കാണുന്നതിനും പിന്നീട് വളരെ അടുത്തിടപെടുന്നതിനും പല അവസരങ്ങൾ ലഭിച്ചിട്ടുണ്ട്. ചാക്കോപ്പിള്ള സഭാ മാനേജിംഗ് കമ്മറ്റിയിലും മറ്റും പങ്കെടുക്കാൻ പലപ്പോഴും കോട്ടയത്തു വരുമ്പോൾ അന്നത്തെ ചീഫ് എഡിറ്റർ കെ. എം. ചെറിയാൻ, അസി. എഡിറ്റർ എൻ. എം. ഏബ്രഹാം എന്നിവരുമായി സഭാ കാര്യങ്ങളും മറ്റും ചർച്ച ചെയ്തിരുന്ന രംഗങ്ങളും ഒട്ടും മായാതെ ഓർമ്മയിലുണ്ട്. കോലഞ്ചേരിയിൽ നടന്ന വിദ്യാർത്ഥി പ്രസ്ഥാന സമ്മേളനങ്ങളിൽ ഒരു സാധാരണ പ്രതിനിധിയായും 1966-ലെ മെത്രാൻ സ്ഥാനാഭിഷേകം റിപ്പോർട്ടു ചെയ്യാൻ മലയാള മനോരമയുടെ സ്റ്റാഫ് പ്രതിനിധിയായും ഞാൻ പങ്കെടുത്തിട്ടുണ്ട്. അന്നും ഒട്ടും തലക്കനം കാണിക്കാത്ത ചാക്കോപ്പിള്ളച്ചേട്ടനായിരുന്നു സമ്മേളനങ്ങളുടെ എല്ലാം മുഖ്യ സംഘാടകൻ (1966-ൽ വാഴിക്കപ്പെട്ട മൂന്നു പേരിൽ യൂഹാനോൻ മാർ സേവേറിയോസ്, ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് എന്നിവർ കാലം ചെയ്തു. മൂന്നാമത്തെ വ്യക്തിയാണ് 89-ാം വയസ്സിലേക്ക് കടന്നിരിക്കുന്ന ദിദിമോസ് പ്രഥമൻ കാതോലിക്കാബാവാ. മെത്രാൻ സ്ഥാനാഭിഷേക ക്രമീകരണങ്ങൾ അതുല്യവും ഭക്തിനിർഭരവും അതി ഗംഭീരവുമായിരുന്നു.)

മലയാള മനോരമയുടെ രോഗനിർണ്ണയ - ചികിത്സാ പദ്ധതി പ്രകാരം പിന്നീട് ഒരു ത്രിദിന മെഡിക്കൽ ചെക്കപ്പിനായി ഞാൻ കോലഞ്ചേരി ആശുപത്രിയിലെ കെ. എം. ചെറിയാൻ സ്മാരക വാർഡിൽ പ്രശസ്ത

ഭിഷഗ്വരനായ ഡോ. പോൾ പുത്തൂരാന്റെ 'രോഗി'യായി താമസിച്ചു. കോല ഞ്ചേരിയുടെ മുഖച്ഛായ മാറ്റിയ, അല്ല കോലഞ്ചേരിയുടെ പ്രതീകമായ ചാക്കോപ്പിള്ളച്ചേട്ടനെപ്പറ്റി ഒരു ലേഖനം എഴുതാൻ അദ്ദേഹത്തെ യഥാർ ത്ഥത്തിൽ അന്നും രോഗിയല്ലാതിരുന്ന ഞാൻ ഒരു മണിക്കൂറോളം ഇന്റ ർവ്യൂ ചെയ്തു. "എന്നെപ്പറ്റിയൊന്നും എഴുതേണ്ട. ആശുപത്രിയെപ്പറ്റി എഴുതുക" എന്ന ഉപദേശമാണ് ചേട്ടൻ നൽകിയത്. അദ്ദേഹം മരിക്കു ന്നതുവരെ - 1987 ജൂൺ 21 വരെ - എല്ലാ തലത്തിലും ശോഭിച്ചിരുന്ന ചേട്ടനെപ്പറ്റി ഞാൻ എഴുതിയില്ല. ഒരു വർഷം കഴിഞ്ഞ് 1988-ൽ ഞാൻ "എം. ചാക്കോപ്പിള്ള: മഹാനായ ശില്പി" എന്ന ജീവചരിത്രം പഴയ ഇന്റ ർവ്യൂ കുറിപ്പുകളെ പ്രധാനമായും അടിസ്ഥാനപ്പെടുത്തി എഴുതി. ചേട്ടനും ആശുപത്രിയും തമ്മിലുള്ള ബന്ധം സയാമീസ് ഇരട്ടകളെപ്പോലെയാണ്. അതുകൊണ്ട് ചേട്ടനെ തൊടാതെ ആശുപത്രിയെപ്പറ്റിയോ ആശുപ ത്രിയെ മറന്നുകൊണ്ട് ചേട്ടനെപ്പറ്റിയോ പേന കൊണ്ടു കീറി മുറിക്കാൻ ഒരാൾക്കും സാധ്യമല്ല. ചേട്ടന്റെ ദ്വിമുഖ പ്രധാനമായ ജീവചരിത്രം ഒരു സമുന്നത ഡോക്ടർക്കും ശസ്ത്രക്രിയ കൊണ്ടു രണ്ടാക്കാൻ കഴിയാത്ത 'സയാമീസ് ഇരട്ടകൾ' തന്നെയായി ഇന്നും നിലനിൽക്കുന്നു.

എന്റെ പുസ്തകത്തിന്റെ അവതാരികയിൽ കോലഞ്ചേരി ആശുപത്രി മുൻ ഡയറക്ടർ പ്രശസ്തനായ ഡോ. കെ. സി. മാമ്മനും ആസ്വാദന ത്തിൽ, അന്തരിച്ച ജോസഫ് മാർ പക്കോമിയോസ് തിരുമേനിയും, അനു സ്മരണയിൽ രോഗചികിത്സാ സേവന ചക്രവാളത്തിലെ ഒരു വെള്ളിന



ജോസഫ് മാർ പക്കോമിയോസ്



പി. എം. പൈലിപ്പിള്ള



ഡോ. കെ. സി. മാമ്മൻ



ഡോ. പോൾ പുത്തൂരാൻ



ജോയി പി. ജേക്കബ്

ക്ഷത്രമായി ഇന്നും ശോഭിക്കുന്ന ഡോ. പോൾ പുത്തൂരാനും തങ്ങൾ ഏറ്റവും അധികം അടുത്തിടപ്പെട്ടിട്ടുള്ള ചാക്കോപ്പിള്ളച്ചേട്ടന്റെ ഗുണഗണങ്ങൾ എടുത്തു പറഞ്ഞിട്ടുള്ളത് പുസ്തകത്തിന്റെ മാറ്റു വർദ്ധിപ്പിച്ചതിൽ ഞാൻ അതീവ സന്തുഷ്ടനാണ്. ചേട്ടനെപ്പോലെ അന്യജീവനുതകി സ്വജീവിതം ധന്യമാക്കുന്നവരുടെ എണ്ണം സഭയിലും സമൂഹത്തിലും കൂടുതൽ ഉണ്ടാകട്ടെ എന്ന പ്രാർത്ഥനയാണ് എനിക്കുള്ളത്. ചേട്ടന്റെ പുത്രനായ ജോയി പി. ജേക്കബ് സമർപ്പണബുദ്ധ്യാ പിതാവിന്റെ പാതയിൽ സഞ്ചരിച്ചുകൊണ്ട് ഇരട്ടശക്തിയോടെ ആശുപത്രിയെ മികച്ച മെഡിക്കൽ കോളജ് ആശുപത്രിയാക്കുന്നതിൽ നിർണ്ണായക പങ്കു വഹിച്ചു. ഇന്നും അദ്ദേഹം ആശുപത്രിയുടെ ആണിക്കല്ലായി തുടരുന്നതു ചാക്കോപ്പിള്ളച്ചേട്ടന്റെ സേവനാസക്തിയുടെ അന്യൂനമായ തുടർച്ചയാണ്.

ചാക്കോപ്പിള്ളയെപ്പോലെ തന്നെ പ്രശസ്തനായ സഹോദരൻ പി. എം. പൈലിപ്പിള്ള ഒരേസമയം ഒന്നാംകിട കോൺട്രാക്ടർ, പൊതുസമ്മതനായ പൂതൃക്കാ പഞ്ചായത്തു പ്രസിഡന്റ്, കോൺഗ്രസ് പാർട്ടി നേതാവ്, കോലഞ്ചേരിയിലെ എല്ലാ പൊതു സ്ഥാപനങ്ങളുടെയും അത്താണി, സഭാനേതാവ് മുതലായ നിലകളിൽ വലിയ സേവനങ്ങൾ കാഴ്ച വച്ച ശേഷമാണ് അടുത്തകാലത്ത് അന്തരിച്ചത്.*

** എം. ചാക്കോപ്പിള്ള: മഹാനായ ശില്പി, ഗ്രന്ഥകർത്താവ്: കെ. വി. മാമ്മൻ, കോട്ടയം-18.*

# 9

# കളത്തിൽകടവു പാലം

ദേവലോകം അരമനയുടെ ആദ്യ നില പണിതു ബാവാ താമസം തുടങ്ങിയതിനെ തുടർന്ന് തെക്കൻ പ്രദേശത്തുള്ളവർക്ക് അരമനയിൽ കാർ മാർഗ്ഗം വരാനും പോകാനും കോട്ടയം നഗരം ചുറ്റി സഞ്ചരിക്കേണ്ടി വന്നു. ഇതുവളരെ അസൗകര്യമുണ്ടാക്കിയതിനാൽ കളത്തിൽകടവിൽ ഒരു പാലം ആവശ്യമായി വന്നു. ദേവലോകത്തെയും കൊല്ലാടിനെയും അന്നു വേർതിരിക്കുന്ന കളത്തിൽകടവിൽ അക്കാലത്തു വള്ളവും ചെങ്ങാടവും ആയിരുന്നു നാട്ടുകാരുടെ സഞ്ചാര സഹായികൾ. പാലം പണിയെപ്പറ്റി കൊല്ലാട് ചെമ്പകശ്ശേരിൽ കൊച്ചുകൊച്ച് എഴുതിയ "മരണമില്ലാത്ത സഭാ സ്മരണകളിൽ' ഇങ്ങനെ പറയുന്നു:

"അരമനയുടെ തെക്കു വശത്തെ കളത്തിൽകടവു പാലം ഉടനെ ഉണ്ടാകുവാനുള്ള കാരണക്കാരൻ തിരുമേനിയാണ്. പത്തൻപതു വർഷങ്ങൾക്കു മുമ്പ് കടവിന്റെ ഇരുകരകളിലും ചിറകൾ തീർത്ത് ആറു കടക്കുവാൻ കടത്തുവള്ളം വേണ്ടിവന്നു. വർഷങ്ങളായി വള്ളം തുഴയുന്നു. അതേസമയം ദേവലോകത്തിനു പടിഞ്ഞാറേകരയും പുന്നക്കൽ ചുങ്കവുമായി ബന്ധിപ്പിക്കത്തക്കവണ്ണം കടത്തുവള്ളം ഉണ്ട്. ഉദ്യോഗസ്ഥന്മാർക്കും, മന്ത്രിമാർക്കും, ഗവൺമെന്റു ഹൗസിലേക്കു പോകുവാൻ ഒരു പാലം വേണം. അതു പുന്നക്കൽ ചുങ്കത്തിൽ ആകണമെന്ന ആഗ്രഹത്തിൽ അവർ ശ്രമിക്കുന്നു. കൊല്ലാട്, ആലപ്പുഴ, കുന്നമ്പള്ളി, പൂവൻതുരുത്ത്, മലമേൽക്കാവ്, പള്ളം, ചിങ്ങവനം തുടങ്ങി തെക്കുഭാഗത്തുള്ളവർ കളത്തിൽകടവിൽ ഒരു പാലം വേണമെന്ന് ആഗ്രഹിച്ചുകൊണ്ടിരിക്കുകയായിരുന്നു.

ഈ ഘട്ടം തരണം ചെയ്യുവാൻ ഉള്ള മാർഗമെന്തെന്ന് ആലോചിക്കുവാൻ മനോരമ ചീഫ് എഡിറ്റർ കെ. എം. ചെറിയാനുമായി സംസാരിച്ചപ്പോൾ പ. ബാവാ തിരുമേനിയോട് അനുവാദം ചോദിച്ചിട്ട്, മന്ത്രിമാർ, ചീഫ് എൻജിനീയർ, സൂപ്രണ്ടിങ്ങ് എൻജിനീയറന്മാർ, എക്സിക്യൂട്ടീവ് എൻജിനീയറന്മാർ, കലക്ടർ തുടങ്ങിയ ഉദ്യോഗസ്ഥന്മാരെ എല്ലാം ബാവാ ദേവലോകത്തു ക്ഷണിച്ചുവരുത്തി ഒരു ചായ സൽക്കാരം നടത്തുന്ന സമയം തിരുമേനി ഈ വിഷയം സംസാരിച്ചുകൊള്ളും എന്നു പറഞ്ഞു. ആ വിവരം തിരുമനസ്സിനെ അറിയിച്ചപ്പോൾ അദ്ദേഹം ആ അഭിപ്രായം സന്തോഷത്തോടെ സ്വീകരിച്ചു. ക്ഷണക്കത്തുകൾ അയയ്ക്കുന്ന ചുമതല കെ. എം. ചെറിയൻ ഏറ്റു. ക്ഷണിക്കപ്പെട്ടവർ എല്ലാവരും ദേവലോകത്തു വന്നു. എല്ലാവരേയും സൽക്കരിച്ചു ബഹുമാനിച്ചശേഷം ബാവാ

പറഞ്ഞു. "എന്റെ പള്ളികളിൽ മിക്കതും തെക്കൻ പ്രദേശത്താണ്. ഇടുങ്ങിയ കോട്ടയം ടൗണിലൂടെ കാറിൽ ഈ വയസ്സുകാലത്തു യാത്ര ചെയ്യുന്നതു പ്രയാസമാണ്. ഇവിടെ താഴെ കളത്തിൽകടവിൽ ഒരു ചെറിയ പാലം പണിയണം എന്നു പറയാനാണ് നിങ്ങളെ വിളിച്ചുകൂട്ടിയത്." ബാവായുടെ പ്രസംഗം കേട്ടശേഷം മന്ത്രി ഉമ്മർകോയ ചെയ്ത പ്രസംഗത്തിൽ 'തൽക്കാലം എല്ലാ പാലങ്ങളുടെയും പണി നിർത്തിവച്ചിരിക്കുകയാണ്. പണി വീണ്ടും ആരംഭിക്കുമ്പോൾ ആദ്യം തിരുമേനിയുടെ പാലം ഉണ്ടാകും' എന്നു പറഞ്ഞു.

'എനിക്കു 90 വയസ്സായി. പാലത്തിന്റെ പണി ആരംഭിച്ചെങ്കിലും കണ്ടാൽ കൊള്ളാമെന്നുണ്ട്" എന്നു പറഞ്ഞുകൊണ്ട് അതിഥികളെ സന്തോഷപൂർവ്വം പറഞ്ഞയച്ചു. പിന്നീടു വന്ന മന്ത്രിസഭയിലെ മരാമത്തുമന്ത്രി ടി. കെ. ദിവാകരനാണു പാലത്തിന്റെ ശിലാസ്ഥാപനം നടത്തി പണി ആരംഭിച്ചത്.

ഒരു ദിവസം ഞാൻ തിരുമേനിയുടെ അടുക്കൽ സംസാരിച്ചുകൊണ്ടു നിൽക്കുകയായിരുന്നു. അപ്പോൾ ദേവലോകം അരമനയുടെ മുമ്പിൽ ഒരു കാർ വന്നു നിന്നു. ആരാണെന്നു നോക്കിയപ്പോൾ കെ. എം. ചെറിയാനും ഡോ. ചാക്കോ ജോർജും ആണെന്നു മനസ്സിലായി. ഞാൻ ബാവായോടു വിവരം പറഞ്ഞു. 'കയറി വരാൻ പറ' ബാവാ കല്പിച്ചു.

അവർ ബാവായുടെ കൈമുത്തിയശേഷം ഒരു പ്രത്യേക കാര്യം പറയാനാണു വന്നതെന്നറിയിച്ചുകൊണ്ടു വിഷയത്തിലേക്കു കടന്നു. 'തിരുമേനി, നമ്മൾ വളരെ നാൾകൊണ്ട് വളരെയധികം പണം ചെലവാക്കി കേസ് നടത്തി. നമ്മൾ വിജയിച്ചു. കേസു നടത്തിയിരുന്ന പല മഹത് വ്യക്തികളും കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. ഇപ്പോൾ വളരെ തുച്ഛമായ ഒന്നരലക്ഷം രൂപയ്ക്കാണ് നമ്മൾ എതിർ കക്ഷികൾക്ക് എതിരായി നടപടികൾ നടത്തുന്നത്. അവർ തോറ്റു തല വണക്കി നമ്മുടെ


കെ. എം. ചെറിയാൻ


ഡോ. ചാക്കോ ജോർജ്ജ്


പി. സി. ചെറിയാൻ
മടുക്കാനിൽ

മുമ്പിൽ സാഷ്ടാംഗ നമസ്ക്കാരം ചെയ്തു നില്ക്കുന്ന സാഹചര്യത്തിൽ ആ വിധിനടത്ത് ഉപേക്ഷിക്കണം' എന്ന് അറിയിക്കാനാണ് ഞങ്ങൾ വന്നത്.

ബാവായുടെ മുഖം പെട്ടെന്നു മാറി. 'കണ്ടോന്റെ പന്തലിൽ, എന്റെ വിളമ്പു കാണിക്കാനാണോ രണ്ടുപേരും കൂടി വന്നിരിക്കുന്നത്?" കെ. എം. ചെറിയാൻ ഏതാണ്ടു വിഷണ്ണനായി. അദ്ദേഹം സങ്കടത്തോടെ 'ഞാനും എന്റെ പിതാക്കന്മാരും കണ്ടോന്റെ പന്തലിൽ വിളമ്പീട്ടില്ല' എന്നു പറഞ്ഞു. ഉടനെ ബാവാ: 'എടാ മാമ്മൻമാപ്പിള്ളയ്ക്ക് ഒരാൺകുട്ടി ഉണ്ടായി എന്നു നിരണത്തുപള്ളിയിൽ കുർബാന കഴിഞ്ഞു ഇറങ്ങുമ്പോൾ വികാരി അച്ചൻ പറഞ്ഞ് ഞാൻ അറിയുന്നു. എന്റെ ആവശ്യപ്രകാരം നിന്റെ അമ്മ മാമ്മി - എന്റെ സഹോദരി - നിന്നെയും എടുത്തുകൊണ്ട് നിരണത്തുപള്ളിയിൽ വന്നത് ഞാൻ ഇപ്പോഴും ഓർക്കുന്നു. ഈ വയസ്സു കാലത്ത് നിന്റെ അപ്പൻ തെണ്ടിപ്പിരിച്ച് ഉണ്ടാക്കിയ രൂപ കൊണ്ടു വാങ്ങിയ സ്ഥലത്ത് ഇരുന്നുകൊണ്ടാണു ഞാൻ സംസാരിക്കുന്നത്.' ഇത്രയും കേട്ട പ്പോൾ കെ. എം. ചെറിയാനു സമാധാനമായി. 'പൊതുസ്വത്തുക്കൾ കൈകാര്യം ചെയ്യുന്നത് എപ്പോഴും സൂക്ഷിച്ചുവേണം. നിങ്ങൾക്ക് ഒക്കെ കോടതിച്ചെലവു വാങ്ങിക്കേണ്ടാ എന്നാണഭിപ്രായമെങ്കിൽ എനിക്കു വിരോധം ഇല്ല.' അവർ സസന്തോഷം കൈമുത്തി കാര്യം സാധിച്ച ചിന്ത യോടെ മടങ്ങി.

## ചുറ്റുമതിൽ കെട്ടുന്നു

ദേവലോകത്തെ പഴയ അരമനയും ചാപ്പലും അഞ്ചാറു മുറിയിൽ വാർത്ത പുതിയ ഒരു നില അരമനയും അറ്റകുറ്റപ്പണി ചെയ്യാതെയും പൂർത്തിയാക്കാതെയും കിടക്കുന്ന സമയം. ചുറ്റും കയ്യാലകൾ ഇടിഞ്ഞു പൊളിഞ്ഞു കിടക്കുന്നു. അടവില്ലാത്തതിനാൽ അയൽവാസികൾക്കു കയറി എന്തും എടുത്തുകൊണ്ടു പോകാവുന്ന സ്ഥിതി. അന്നു മുനിസി പ്പൽ കൗൺസിലർ മാത്രം ആയിരുന്ന മടുക്കാനിൽ പി. സി. ചെറിയാനും (കുഞ്ഞൂഞ്ഞ്) കൊച്ചുകൊച്ചും കൂടി മാത്യൂസ് പ്രഥമൻ ബാവായെ കണ്ട് ദേവലോകത്തിന്റെ മൂന്നു വശത്തുമുള്ള വീതി കുറഞ്ഞതും കുണ്ടും കുഴികളുമായി കിടക്കുന്നതുമായ റോഡുകളുടെ വീതി കൂട്ടുന്നതിനു കുറച്ചു സ്ഥലം വിട്ടുകൊടുത്താൽ മുനിസിപ്പാലിറ്റി ചുറ്റുമതിൽ കെട്ടു കയും റോഡു താറിട്ടു നന്നാക്കുകയും ചെയ്യുമെന്നറിയിച്ചു. ഇതു കേട്ട ബാവാ ആദ്യം പറഞ്ഞത് 'നമ്മുടെ മൂന്നു പേരുടെയും പിതാക്കന്മാരുടെ വകയല്ല ഈ സ്ഥലമെന്നാണ്.'

'സ്ഥലം അനുവദിക്കാൻ മലങ്കര മെത്രാപ്പോലീത്തായും കാതോലി ക്കായുമായ തിരുമേനിക്കു മാത്രമെ അധികാരമുള്ളു. അതുകൊണ്ടാണ്

ഞങ്ങൾ തിരുമേനിയെ വിവരം അറിയിച്ചത്. ഏഴേക്കർ സ്ഥലം ഒന്നര ലക്ഷം രൂപയ്ക്കാണ് വാങ്ങിയത്. ബംഗ്ളാവ് വെറുതെ കിട്ടി എന്നു കരുതിയാൽ മതി. പത്തോ പതിനഞ്ചോ സെന്റ് സ്ഥലം പോയാൽ മതിൽ കെട്ടുന്നതിനും റോഡു താറിടുന്നതിനും എത്ര ലക്ഷം രൂപ ആകും. ആ വശം കൂടി തിരുമേനി ഒന്നു ചിന്തിക്കണം.' ഞങ്ങൾ പറഞ്ഞു. 'ശരി, സമ്മതിച്ചിരിക്കുന്നു.' തിരുമേനി പ്രസ്താവിച്ചു. ബന്ധപ്പെട്ടവരെ വിളിച്ചു വരുത്തി സ്ഥലം അളന്ന് കുറ്റി അടിച്ചതു ബാവാതിരുമേനി കണ്ടു തൃപ്തനായി. കുഞ്ഞൂഞ്ഞിന്റെ സാമർഥ്യം കൊണ്ടും ഉത്സാഹം കൊണ്ടുമാണ് മുനിസിപ്പാലിറ്റി ഇത്ര വലിയ ഒരു ചുമതല ഏറ്റെടുത്തതെന്നതാണു വസ്തുത. *

* *"മരണമില്ലാത്ത സഭാ സ്മരണകൾ, ചെമ്പകശ്ശേരിൽ കൊച്ചുകൊച്ച്. എഡിറ്റർ കെ. വി. മാമ്മൻ കോട്ടയ്ക്കൽ.*

# 10

# ചിന്താനിർഭരമായ വാഗ്വിലാസം

ലോകപ്രകാരം വലിയ പണ്ഡിതനൊന്നുമല്ലായിരുന്നു എങ്കിലും ഗീവ റുഗീസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ ചില വാക്പ്രയോഗങ്ങൾ ചിന്താബന്ധുരവും അവിസ്മരണീയവുമാണ്. ആരാധനയുടെ പവിത്രത കണക്കിലെടുക്കാതെ തെറ്റുകൾ കണ്ടാൽ അല്പം കോപിച്ച് ഉടനുടൻ തിരുത്തുന്ന സ്വഭാവമായിരുന്നു ബാവായുടേത്. 1953-ൽ ഇദംപ്രഥമമായി മലങ്കരയിൽ അഞ്ചു മെത്രാന്മാരെ വാഴിച്ചപ്പോൾ പുതിയ മെത്രാന്മാർ സത്വര തെറ്റു തിരുത്തൽ രീതി സ്വീകരിക്കരുതെന്ന് ചർച്ച് വീക്കിലി മുഖ പ്രസംഗം എഴുതി.

സഭാസമാധാന പുനഃസ്ഥാപന സംബന്ധമായ കവറുകൾ എഴുതി 1958 ഡിസംബർ 16-നു കൈമാറിയപ്പോൾ കാതോലിക്കാബാവാ നൽകിയ കവർ ചെറുതാണല്ലോ എന്ന് ഏലിയാസ് മാർ യൂലിയോസ് മെത്രാപ്പോ ലീത്താ പറഞ്ഞപ്പോൾ "ചെറുതാണെങ്കിലും കാന്താരിയാണെ"ന്നത്രെ ബാവാ പ്രതിവചിച്ചത്. പാത്രിയർക്കീസ് ബാവാ നൽകിയ കവർ വലു തായിരുന്നു.

ഒരിക്കൽ യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവായെ സന്ദർശിച്ചു സംഭാഷണം നടത്തവേ കന്യകമറിയാമിനോടുള്ള അപേക്ഷ പ്രാർത്ഥനാക്രമത്തിൽ നിന്നു മാറ്റുന്നപക്ഷം ഓർത്തഡോക്സ് - മാർത്തോമ്മാ ഐക്യം സാധ്യമാ ക്കാൻ പ്രയാസമില്ലെന്നു ബാവായോടു പറഞ്ഞു. അതിനു മറുപടിയായി ബാവാ "കൃപനിറഞ്ഞ മറിയമേ, നിനക്കു സമാധാനം നമ്മുടെ കർത്താവു നിന്നോടുകൂടെ. നീ സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവൾ" എന്ന പ്രാർത്ഥന ഓർത്തഡോക്സുകാർ ഉണ്ടാക്കിയതല്ല, അത് ഗബ്രിയേൽ മാലാഖയു ടേതാണ്. അതു ഞങ്ങൾക്ക് എങ്ങനെ മാറ്റാൻ കഴിയുമെന്നു മെത്രാച്ച നോടു ചോദിച്ചു (യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ പല പ്പോഴും ബാവായെ സന്ദർശിക്കുകയും സംഭാഷണങ്ങൾക്കു ശേഷം ഒന്നിച്ചു ഭക്ഷണം കഴിക്കുകയും ചെയ്യുമായിരുന്നു).

ഒരിക്കൽ മനോരമ ചീഫ് എഡിറ്റർ കെ. എം. ചെറിയാൻ ബാവായെ സന്ദർശിച്ചപ്പോൾ പത്രത്തിലെ അക്ഷരങ്ങൾ തീരെ ചെറുതാണെന്നും വായിക്കാൻ കണ്ണു പറ്റുന്നില്ലെന്നും ബാവാ പരാതി പറഞ്ഞു. അതിന് പരിഹാരമുണ്ടാക്കാമെന്നു പറഞ്ഞു കെ. എം. ചെറിയാൻ പോയി. ഒരു ദിവസം കഴിഞ്ഞ് ഒരു ഭൂതക്കണ്ണാടി വാങ്ങി ബാവായ്ക്കു സമ്മാനിച്ചു.

അതുപയോഗിച്ച് പത്രം വായിച്ചപ്പോൾ അക്ഷരങ്ങൾ വലുതായി കണ്ട തിൽ ബാവായ്ക്ക് സന്തോഷമായി. "എന്നാലും ഉണ്ണൂണ്ണി ഇങ്ങനെയാ യാൽ പ്രായമുള്ളവർക്കായി നീ എന്തുമാത്രം ഭൂതക്കണ്ണാടികൾ വാങ്ങേ ണ്ടിവരും എന്നു ഞാൻ ഓർത്തുപോകുകയാണ്." ഇരുവരും പൊട്ടിച്ചി രിച്ചു (കെ. എം. ചെറിയാന്റെ ഓമനപ്പേര് ഉണ്ണൂണ്ണി എന്നായിരുന്നു).

കാതോലിക്കാബാവാ പഴയസെമിനാരിയിൽ കഴിയുമ്പോൾ ഏതെ ങ്കിലും മെത്രാച്ചന്മാർ രാത്രി വൈകി വന്നു സെമിനാരിയിൽ താമസിക്കു ന്നുണ്ടെന്നറിഞ്ഞാൽ പ്രഭാതത്തിൽ ഒന്നിച്ചിരുന്നു സസന്തോഷം ഭക്ഷണം കഴിക്കാനായി ആളു വിട്ടു വിളിപ്പിക്കുമായിരുന്നു. ഒരിക്കൽ പുത്തൻകാവു കൊച്ചുതിരുമേനി എവിടെയോ കൺവൻഷൻ കഴിഞ്ഞു രാത്രി വളരെ വൈകി വന്നു താമസിച്ചിരുന്നുവെന്നറിഞ്ഞു ആളെ വിട്ടു വിളിപ്പിച്ചപ്പോൾ തിരുമേനി ഉണർന്നിട്ടില്ല. പെട്ടെന്നു പല്ലു തേച്ചു കാപ്പി കുടിക്കാൻ ചെന്നു. കണ്ടപ്പോൾ തന്നെ "രാവിലെ ഉണരുകയില്ല, പല്ലു തേക്കുകയില്ല, പ്രാർ ത്ഥിക്കുകയില്ല. പ്രോഗ്രാം തന്നെ പ്രോഗ്രാം" എന്നു ബാവാ പറഞ്ഞു. കൊച്ചുതിരുമേനി വിടുമോ? ''ബാവാതിരുമേനി, ഈ മാപ്പിളയുടെ കൈയിൽ നിന്നു പത്തു പുത്തൻ കിട്ടണമെങ്കിൽ കൺവൻഷൻ കൊണ്ട ല്ലാതെ സാദ്ധ്യമല്ല." ബാവായും കൂടെ ചിരിച്ചു (പുത്തൻകാവ് മാർ പീല ക്സിനോസിനോട് പുത്രനിർവിശേഷമായ സ്നേഹമാണ് ബാവായ്ക്കു ണ്ടായിരുന്നത്).

ബാവായുടെ ജീവിത സായാഹ്നത്തിൽ തിരുമേനിയുടെ കുറെ പുതിയ ഫോട്ടോ എടുക്കാൻ മനോരമ സ്റ്റാഫ് ഫോട്ടോഗ്രാഫറായിരുന്ന എം. കെ. ജോണും ഞാനും ദേവലോകത്തു ചെന്നു. കാർയാത്ര പോലെ ഫോട്ടോ എടുക്കുന്നതും തിരുമേനിക്ക് വലിയ ഇഷ്ടമായിരുന്നു. സഖറിയാ അച്ചൻ പെട്ടെന്നു നല്ല വേഷം ധരിപ്പിച്ചു. ഏതു രീതിയിൽ പോസു ചെയ്യാനും റെഡി. അത്യുന്നത ഇടയൻ എങ്കിലും ഫോട്ടോഗ്രാഫറുടെ മുമ്പിൽ നല്ല അനുസരണമുള്ള കുഞ്ഞാടായി മാറിയിരിക്കുന്നു! ഒട്ടധികം ഫോട്ടോ എടുത്തു കഴിഞ്ഞപ്പോൾ "മതിയോടാ. എടാ ഇതിന്റെ എല്ലാം ഓരോ കോപ്പി എനിക്ക് തരണം." "തരാമേ" എന്നു ഫോട്ടോഗ്രാഫർ ജോൺ വിനയപൂർവ്വം അറിയിച്ചപ്പോൾ "നീ കള്ളനാ. തരില്ല" എന്നു ബാവായും. ബാവാ കാലം ചെയ്തപ്പോൾ പത്രത്തിൽ ഇട്ട പടങ്ങളിൽ ജോണിന്റെ ഫോട്ടോകളും ഉണ്ടായിരുന്നു. കള്ളമല്ലെന്നു പറയാൻ ജോണും ഇന്നില്ല.

# 11

# കാതോലിക്കാ ബാവാമാരുടെ അന്ത്യവിശ്രമ സ്ഥലം

മലങ്കരസഭയിലെ കാതോലിക്കാബാവാമാർ സഭയുടെ പൊതുസ്വത്താണ്. അവരെ ഭക്ത്യാദരപുരസ്സരം ബഹുമാനിക്കുകയും സ്നേഹിക്കുകയും സ്ഥാനോചിതമായി സംരക്ഷിക്കുകയും ചെയ്യുന്ന ചുമതല സഭാംഗളുടേതാണ്. തന്നിമിത്തം കാതോലിക്കാബാവാമാർ കാലം ചെയ്യുമ്പോൾ അവരെയെല്ലാം സഭയുടെ ആസ്ഥാനത്തുള്ള ചാപ്പലിനോടനുബന്ധിച്ചു സജ്ജീകരിച്ചിരിക്കുന്ന കല്ലറകളിൽ സംസ്ക്കരിക്കുന്ന അഭികാമ്യമായ പാരമ്പര്യം അന്യൂനം പാലിക്കേണ്ടതാണ്. ഓരോ കാതോലിക്കാബാവായുടെയും ഇഷ്ടാനുസരണം അന്യസ്ഥലങ്ങളിൽ അന്ത്യവിശ്രമരംഗം നിശ്ചയിക്കാനുള്ള സ്വാതന്ത്ര്യം അവർക്കില്ല. ഇക്കാര്യം സഭാംഗങ്ങൾ ഗൗരവത്തോടെ കാണേണ്ടതാണ്.

മാർപ്പാപ്പാമാരെ വത്തിക്കാനിലുള്ള സെന്റ് പീറ്റേഴ്സ് ബസലിക്കയിലാണല്ലോ കബറടക്കുന്നത്. ബ്രിട്ടനിലെ ചക്രവർത്തിമാരെയും രാജാക്കന്മാരെയും പ്രധാനമന്ത്രിമാരെയും വെസ്റ്റ്മിൻസ്റ്റർ ആബിയിലാണു കബറടക്കുന്നത്. സ്ഥാനന്യായേന കാതോലിക്കാബാവാ മാർപ്പാപ്പായോടു തുല്യനാണ്. 1964-ൽ പ. ഔഗേൻ ബാവായും പ. പോൾ ആറാമനും തമ്മിൽ ബോംബെയിൽ വച്ചു സമന്മാരെന്ന നിലയിൽ സംഭാഷണം നടത്തിയ കാര്യം മറക്കാറായിട്ടില്ല. അതുപോലെ 1983-ൽ ജോൺ പോൾ രണ്ടാമനും മാത്യൂസ് പ്രഥമൻ ബാവായും തമ്മിൽ വത്തിക്കാനിൽ വച്ചു സംഭാഷണം നടത്തുകയുണ്ടായി. പിന്നീട് 1985-ൽ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വച്ച് ജോൺ പോൾ രണ്ടാമനും മാത്യൂസ് പ്രഥമൻ ബാവായും തമ്മിൽ വീണ്ടും സമ്മേളിച്ചു സൗഹൃദപൂർവ്വം ചർച്ചകൾ നടത്തുകയും സന്ദേശങ്ങൾ കൈമാറുകയും ചെയ്തു. ഇതിൽ നിന്നെല്ലാം കാതോലിക്കാബാവാമാരെ ക്രൈസ്തവലോകനേതാക്കൾ എങ്ങനെ കാണുന്നു എന്നു വ്യക്തമാണല്ലോ. ഇത്രയധികം ഉന്നതസ്ഥാനങ്ങൾ വഹിച്ചുകൊണ്ട് ആദ്ധ്യാത്മിക ജീവിതത്തിന്റെ അധിത്യകയിൽ കഴിയുന്ന കാതോലിക്കായെ നിക്ഷിപ്ത താല്പര്യങ്ങളെ മുൻനിറുത്തി ഗ്രാമങ്ങളിലെ ചെറിയ ഇടവകകളിൽ കൊണ്ടുചെന്ന് കബറടക്കുന്നതു മലങ്കരസഭയ്ക്ക് ഒട്ടും ഭൂഷണമല്ല.

### കബറിടത്തെപ്പറ്റിയുള്ള അന്ത്യകല്പന

പ. ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാബാവായുടെ അന്ത്യകല്പ

നയിൽ ഇങ്ങനെ പറയുന്നു:

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പ. ബസ്സേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവായുടെ അന്ത്യകല്പന യിൽ (1963 ഡിസംബർ 31) ബാവാമാരുടെ കബറിടങ്ങളെപ്പറ്റി ഇങ്ങനെ പറയുന്നു:

"പ്രിയ മക്കളെ,

പരിശുദ്ധ മാർതോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ പുരാതനവും പരി ശുദ്ധവുമായ നമ്മുടെ സഭയുടെ ഐക്യത്തിന്റെയും അപ്പോസ്തോലി കത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കേന്ദ്രമാണ് കാതോലിക്കാ സ്ഥാപനം എന്നുള്ളത് നിങ്ങൾ മറന്നു കളയരുത്. "നമ്മുടെ സഭയുടെ നിലനിൽപ്പിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവ ശ്യമെന്ന് നിങ്ങളിൽ പലരും നമ്മോടുകൂടി പരമാർത്ഥമായി വിശ്വസിക്കു ന്നതും ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ച് നാമെല്ലാവരും സംര ക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തി കൊണ്ടുപോകാനുള്ള ചുമതല നിങ്ങളോരോരുത്തരിലും നാം സമർപ്പിച്ചു കൊള്ളുന്നു" എന്ന പ്രബോധനം നൽകിക്കൊണ്ടാണ് മലങ്കരയുടെ മാർ ഗീവർഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കടന്നുപോയത്. നമ്മെ പ്പറ്റി പറയുന്നതായാൽ നാം നമ്മുടെ ശക്തിക്കും പ്രാപ്തിയ്ക്കുമൊത്ത വണ്ണം ഈ സിംഹാസനത്തിന്റെ നിലനിൽപ്പിനും പുരോഗതിയ്ക്കുംവേണ്ടി പ്രവർത്തിച്ചിട്ടുണ്ട് എന്നാണ് നമ്മുടെ ബോധ്യം. ഈ സിംഹാസനം പുനഃ സ്ഥാപിതമായ ശേഷം അതിലെ മൂന്നാമത്തെ കാതോലിക്കായായിരുന്ന് ഇക്കാലമത്രയും നിങ്ങളെ വഴിനടത്താൻ ദൈവം നമുക്കു സംഗതിയാക്കി. നാമും ഇതാ നമ്മുടെ ഓട്ടം തികച്ചശേഷം പിതാക്കന്മാരുടെ വഴിയേ പോ കുന്നു. ഈ വേളയിൽ ഈ സിംഹാസനം സംരക്ഷിച്ചുകൊണ്ടു പോകു ന്നതിനും ഇതിന്റെ കീഴിൽ നമ്മുടെ സഭയിലെ മെത്രാപ്പോലീത്തന്മാരും വൈദികരും വിശ്വാസികളായ ജനങ്ങളും ഏക കൈയോടെ നിന്ന് മുമ്പോട്ടു പോകുന്നതിനും നാം നിങ്ങളെ ഏവരെയും പ്രത്യേകം ഓർമ്മി പ്പിക്കുകയും സ്നേഹപൂർവ്വം ചുമതലപ്പെടുത്തുകയും ചെയ്യുന്നു.

കാതോലിക്കാ സിംഹാസനത്തിനു സ്ഥിരമായ ഒരു ആസ്ഥാനം വേണ മെന്ന് നമ്മുടെ പൂർവ്വികന്മാരും നാമും നിങ്ങളുമെല്ലാം ഒരുപോലെ ആഗ്ര ഹിച്ചിരുന്നതാണ്. പലേ പ്രയാസങ്ങളെയും പ്രാതികൂല്യങ്ങളെയും തരണം ചെയ്യേണ്ടിവന്നതിനാൽ അതിന് സാധിച്ചിരുന്നില്ല. ഈ കുറവു പരിഹരിക്കണം എന്ന ആഗ്രഹം മുൻനിർത്തി നാം ഇവിടെ പുതുതായി ഒരു അരമനക്കെട്ടിടത്തിന്റെ പണി ആരംഭിക്കുകയും അതിന്റെ ഒന്നാ മത്തെ നില മിക്കവാറും പൂർത്തിയാക്കി കൂദാശ ചെയ്തു നാം അതിൽ

താമസമാക്കുകയും ചെയ്തു. ഇതിന്റെ ബാക്കി പണികൾ ശരീരപ്രകാരം നിങ്ങളോടു കൂടെ ഇരുന്ന് നിർവ്വഹിപ്പാൻ നമുക്ക് സമയം അനുവദിക്കപ്പെട്ടിട്ടില്ല. ഈ അരമന പൂർത്തിയാക്കുന്ന സംഗതിയിൽ നിങ്ങളേവരും സർവ്വാത്മനാ നമ്മുടെ പിൻഗാമികളുമായി സഹകരിക്കണം. നമ്മുടെ പിൻഗാമികളായി വരുന്ന കാതോലിക്കാമാർ ഇവിടെ സ്ഥിരമായി താമസിക്കുകയും നമ്മെ തുടർന്ന് ഇവിടെത്തന്നെ കബറടക്കപ്പെടുകയും ചെയ്യണമെന്നുള്ളതാണ് നമ്മുടെ ആഗ്രഹമെന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു."

അര നൂറ്റാണ്ടിലധികമായി ദേവലോകം സഭയുടെ ആസ്ഥാനമായിരിക്കുന്നതിനാൽ മേലിൽ സുന്നഹദോസും സഭാ മാനേജിംഗ് കമ്മിറ്റിയും മറ്റും സമ്മേളിക്കുന്നത് കാതോലിക്കേറ്റ് അരമനയിൽ തന്നെയായിരിക്കുന്നതാണ് ഏറെ അഭികാമ്യം. പഴയസെമിനാരി മലങ്കര മെത്രാപ്പോലീത്താമാരുടെയും കുറെ വർഷങ്ങൾ മലങ്കരയിലെ മൂന്നാമത്തെ കാതോലിക്കാ ബാവായുടെയും കാലത്ത് സഭയുടെ ആസ്ഥാനവും ഭരണകേന്ദ്രവുമായിരുന്നതുകൊണ്ടാണ് സുന്നഹദോസും മാനേജിംഗ് കമ്മിറ്റിയും മറ്റും അവിടെ നടന്നുവന്നത്. ഇന്നു സ്ഥിതി തികച്ചും വിഭിന്നമാണ്. സെമിനാരി (പഠിത്തവീട്) വളരെ വളർന്ന സ്ഥിതിയ്ക്ക് അതിന്റെ പ്രവർത്തനങ്ങൾക്കു തടസ്സം ഉണ്ടാകാതിരിക്കാൻ ശാന്തമായ അന്തരീക്ഷം അനിവാര്യമാണല്ലോ. മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ പോക്കുവരവും കാറുകളുടെ ഇരമ്പലും കമ്മിറ്റിയിലെ ചൂടുപിടിച്ച ചർച്ചകളും മറ്റും സെമിനാരിയുടെ അനുദിന പ്രവർത്തനങ്ങൾക്കും ക്ലാസ്സുകൾക്കും പഠനത്തിനും പ്രാർത്ഥനകൾക്കും മറ്റും ഹാനികരമാണ്. സുന്നഹദോസ് പഴയസെമിനാരിയിൽ കൂടുന്ന ദിവസങ്ങളിൽ പ. ബാവായേയും മെത്രാച്ചന്മാരെയും കാണാനായി പലപ്പോഴും ഒട്ടധികംപേർ സെമിനാരിയിൽ എത്താറുണ്ട്. ഇതും സെമിനാരിയ്ക്ക് പ്രത്യക്ഷമായും പരോക്ഷമായും ദോഷം ചെയ്യുമെന്ന് സമർത്ഥിക്കാൻ പ്രത്യേക വാദമുഖങ്ങൾ ഉന്നയിക്കേണ്ട ആവശ്യമില്ല. മലങ്കരസഭയുടെ പവിത്രഹൃദയമായ പഴയസെമിനാരിയെ ശല്യപ്പെടുത്താതെ വെറുതെ വിടുന്നതായിരിക്കും എല്ലാംകൊണ്ടും നല്ലത്. മെത്രാപ്പോലീത്താമാർക്ക് താമസിക്കാൻ ദേവലോകം അരമനയിൽ വേണ്ടത്ര മുറികൾ ഇല്ലെങ്കിൽ അവ സജ്ജീകരിക്കാവുന്നതേയുള്ളു. എന്തായാലും സുന്നഹദോസും മാനേജിംഗ് കമ്മിറ്റിയും ദേവലോകത്തു തന്നെ ചേരണം.തെക്കും വടക്കും പടിഞ്ഞാറും കിഴക്കുമുള്ള മിക്ക ഇടവകകളിൽ നിന്നും വൈദികർക്കും ഇടവക പ്രതിനിധികൾക്കും കാറിലും ബസിലും എത്തിച്ചേരാൻ പഴയസെമിനാരിയേക്കാൾ കൂടുതൽ സൗകര്യം ദേവലോകമാണ് എന്ന വസ്തുതയും കണക്കിലെടുക്കണം.

കല്പന അനുസരിച്ചു പ. ഔഗേൻ ബാവായേയും പ. മാത്യൂസ് പ്രഥ

മൻ ബാവായേയും ദേവലോകത്തു തന്നെ സമുചിതമായി കബറടക്കി. മാത്യൂസ് പ്രഥമന്റെ കാലത്തു പിൻഗാമികളെയെല്ലാം അവർ ദിവംഗത രാകുമ്പോൾ ദേവലോകത്തു തന്നെ കബറടക്കണമെന്ന് ഒരു തീരുമാനം തന്നെ സുന്നഹദോസ് എടുത്തതാണ്.

ഒന്നാം കാതോലിക്കായെ പാമ്പാക്കുട ചെറിയപള്ളിയിലും രണ്ടാം കാതോലിക്കായെ വാകത്താനം വള്ളിക്കാട്ടു ദയറായിലും കബറടക്കി യത് സമുദായക്കേസുകളുടെയും ചില പ്രത്യേക സാഹചര്യങ്ങളുടെയും പശ്ചാത്തലത്തിലാണ്. അല്ലെങ്കിൽ അവരെ അന്നത്തെ സഭാകേന്ദ്രമാ യിരുന്ന പഴയസെമിനാരിയിൽ കബറടക്കുമായിരുന്നു. അഞ്ചാം കാതോ ലിക്കാബാവായുടെ കാലത്തു പാറേട്ടു മാർ ഈവാനിയോസിന്റെ പ്രത്യേക മേൽനോട്ടത്തിൽ ഒന്നാം കാതോലിക്കായുടെ പാമ്പാക്കുട ചെറിയപള്ളിയിലെ കബർ സമുചിതമായി സംവിധാനം ചെയ്തു പണി ചെയ്തു. രണ്ടാം കാതോലിക്കായുടെ വാകത്താനത്തെ കബർ അഞ്ചാം കാതോലിക്കാ യോഗ്യമായവിധത്തിൽ പുനർ നിർമ്മിച്ചു. പ്രഗല്ഭരായ മുൻ കാതോലിക്കാബാവാമാരുടെ ആഗ്രഹത്തിനും തീരുമാനങ്ങൾക്കും എതിരായിട്ടാണ് മാത്യൂസ് ദ്വിതീയൻ ബാവായെ സഭയുടെ കേന്ദ്രമായ കോട്ടയത്തു നിന്ന് വളരെ അകലെയുള്ള ശാസ്താംകോട്ടയിൽ കബറട ക്കിയത്. ബാവാമാരുടെ ശ്രദ്ധപ്പെരുനാളുകൾ അവർ കാലം ചെയ്ത തീയതികളിൽ സ്വന്തം ഇടവകകളിൽ ചെറിയതോതിൽ ആചരിക്കുന്ന തിൽ അപാകതയില്ല. അതിനു പകരം കബർ ഇരിക്കുന്ന വിവിധ സ്ഥല ങ്ങളിൽ വൻ തോതിൽ ശ്രദ്ധപ്പെരുന്നാൾ നടത്തുന്നത് ഒഴിവാക്കേണ്ട താണ്. അതിനു പകരം എല്ലാ ബാവാമാരുടെയും ഓർമ്മപ്പെരുനാൾ ഒന്നിച്ച് ദേവലോകം അരമന ചാപ്പലിൽ കൊണ്ടാടുന്നതാണ് എന്തു കൊണ്ടും അഭികാമ്യം. ഇങ്ങനെ ചെയ്താൽ സഭാദ്ധ്യക്ഷന്റെയും മറ്റു മെത്രാപ്പോലീത്തന്മാരുടെയും വിലയേറിയ സമയം, സഞ്ചാരം അനാവശ്യ ച്ചെലവുകൾ മുതലായവ ഒഴിവാക്കാം. പലപ്പോഴും പ്രവൃത്തി ദിവസ ങ്ങളിൽ പെരുനാൾ വരുന്നതിനാൽ ജോലിക്കാരും ഉദ്യോഗസ്ഥരുമായ സഭാംഗങ്ങൾക്കു സംബന്ധിക്കാൻ സാധ്യമല്ലല്ലോ. ചില പ്രത്യേക പെരു നാളും കുരിശിൻതൊട്ടി സ്ഥാപനവും സാമ്പത്തിക ലക്ഷ്യത്തോടെ നട ത്തുന്നു എന്ന അഭിപ്രായവും ഒരളവിൽ ശരിയാണ്. പരിശുദ്ധന്മാരുടെ അസ്ഥികളുടെ പേരിലും പ്രതിമ കാണിച്ചും ചില സഭകൾ പണം ശേഖ രിച്ചു ക്രിസ്തുവിന്റെ നാമം അവഹേളിക്കപ്പെടുന്നുണ്ടല്ലോ. ശ്രാദ്ധപ്പെരു ന്നാൾ സംബന്ധിച്ച വാർത്തകൾ പത്രമാധ്യമങ്ങൾ പ്രസിദ്ധപ്പെടുത്തു മെന്നിരിക്കേ കബറുള്ള ചില പള്ളിക്കാർ ഇന്നു വൻ തുകകൾ നൽകി പത്രങ്ങളുടെ പ്രാദേശിക സപ്ളിമെന്റുകൾ ഇറക്കുന്നതു പണസമ്പാദന ലക്ഷ്യത്തോടെയാണ്. ഭക്തജനങ്ങൾ നേർച്ചകാഴ്ചകളായി സമർപ്പി

ക്കുന്ന പണം ഇങ്ങനെ പാഴാക്കിക്കളയുന്നതും പാപമാണ്. കാലം ചെയ്ത എല്ലാ മെത്രാന്മാരുടെയും കബറിങ്കലേക്കു നടത്തപ്പെടുന്ന ശബരിമല മോഡൽ തീർത്ഥയാത്രകൾ നിറുത്തൻ ചെയ്യണമെന്നു ചിന്തിക്കുന്ന ഒട്ട ധികം സഭാസ്നേഹികൾ ഉണ്ട്. പരിശുദ്ധന്മാരുടെ കബറിങ്കലേക്കുള്ള തീർത്ഥാടനത്തിന്റെ പ്രാധാന്യം ഇത്തരം 'ജാഥകൾ' ഇല്ലാതാക്കുക യാണു ചെയ്യുന്നത്.

ഒന്നും രണ്ടും ആറും കാതോലിക്കാമാരുടെ ഭൗതികാവശിഷ്ടങ്ങൾ ഭക്തിപുരസ്സരം ശേഖരിച്ചു ദേവലോകം അരമനയിൽ പുനരടക്കപ്പെടണം. മാർത്തോമ്മാ ശ്ലീഹായുടെ അസ്ഥികൾ മൈലാപ്പൂരിൽ നിന്ന് എഡേസ്സ യിലേക്കു കൊണ്ടുപോയ കാര്യം നമുക്ക് നല്ല മാതൃകയാണ്. ആ സംഭ വത്തെ മുൻനിറുത്തിയാണല്ലോ വർഷംതോറും ജൂലൈ മൂന്നിനു മാർ ത്തോമ്മാ ദിനം കൊണ്ടാടുന്നത് (മാർത്തോമ്മാ ദിനം ആചരിക്കേണ്ടത് ഡിസംബറിലാണ്). പ. പരുമല തിരുമേനിയുടെ അംശവസ്ത്രങ്ങളും മറ്റും തിരുശേഷിപ്പിന്റെ പവിത്രതയോടുകൂടി പല പള്ളികളിലും പ്രതിഷ്ഠി ക്കുന്നുണ്ടല്ലോ.



**പ. ബസേലിയോസ് പൗലൂസ് പ്രഥമൻ**



**പ. ബസേലിയോസ് ഗീവറുഗീസ് പ്രഥമൻ**



**പ. ബസേലിയോസ് മാത്യൂസ് ദ്വിതീയൻ**

# 12

# മാർതോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ്

1965–ലെ എത്യോപ്യൻ സുന്നഹദോസിനു ശേഷം മൂസൽ സന്ദർശ നാർത്ഥം ഔഗേൻ ബാവായും പാത്രിയർക്കീസ് ബാവായും തീവണ്ടി മാർഗ്ഗം മൂസൽ സ്റ്റേഷനിൽ എത്തിയപ്പോൾ മൂസലിലെ മെത്രാപ്പോ ലീത്താ മാർ സേവേറിയോസ് സക്കായിയും മറ്റും അവർക്കു ഹൃദ്യമായ ഒരു വരവേല്പാണു നൽകിയത്. അവരുടെ സ്വീകരണഘോഷയാത്ര യുടെ ലക്ഷ്യം പഴക്കമേറിയ മൂസൽ മെത്രാസന അരമനയായിരുന്നു.

മാർതോമ്മാ ശ്ലീഹായുടെ നാമത്തിലാണ് ഈ പള്ളി സ്ഥാപിച്ചിരി ക്കുന്നത്. ഈ പള്ളിയുടെ ഒരു ഭിത്തിക്ക് സംഭവിച്ച കേടു പോക്കുന്നതി നായി ആ ഭിത്തി പൊളിച്ച അവസരത്തിലാണ് മാർതോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് കണ്ടുകിട്ടിയത്. ഒരു മാർബിൾ പേടകത്തിൽ അത് ഭംഗി യായി സൂക്ഷിച്ചുവച്ചിരുന്നു. “ഇന്ത്യയിൽ സുവിശേഷം അറിയിച്ച മാർതോ മ്മായുടെ തിരുശേഷിപ്പ്” എന്നു പഴയ എസ്ത്രൻഗേലാ അക്ഷരത്തിൽ അതിന്മേൽ എഴുതിയിരുന്നു. ഇന്ത്യയിൽ മാർതോമ്മാ ശ്ലീഹാ സുവി ശേഷം അറിയിച്ചു എന്നുള്ളതിന് ഒരു സാക്ഷ്യമായും അതിലുപരി അപ്പോ സ്തലന്റെ ഭൗതികാവശിഷ്ടം മലങ്കരസഭയിൽ ദീർഘകാലമായി നില വിലിരുന്ന ഭിന്നത അവസാനിപ്പിച്ചു സമാധാനം പുനഃസ്ഥാപിച്ചതിന് പാത്രിയർക്കീസിനു ലഭിച്ച ഒരു ദിവ്യസമ്മാനമായും പാത്രിയർക്കീസ് ബാവാ ഈ തിരുശേഷിപ്പിനെ പരിഗണിച്ചു. മഹത്തായ ഈ ‘സുവി ശേഷം’ പാത്രിയർക്കീസ് ബാവാ ഇന്ത്യൻ സഭയെ കേബിൾമാർഗ്ഗം അറി യിച്ചു.

ആദ്യകാലത്ത് ഇന്ത്യയിൽ നിന്ന് എഡേസ്സായിലേക്കാണു മാർതോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് കൊണ്ടുപോയത്. ആ പുണ്യവസ്തു 394–ൽ ഉറഹായിലെ മാർതോമ്മാ ശ്ലീഹായുടെ പള്ളിയിൽ സ്ഥാപിച്ചു. അത് ഒരു കർക്കടകം (ജൂലൈ) മൂന്നാം തീയതിയാണ്. ആ ദിവസം മാർതോമ്മാ യുടെ ഓർമ്മ (ദുക്റോനോ) ആയി കൊണ്ടാടുവാൻ സഭ നിശ്ചയിച്ചു. ഈ തിരുശേഷിപ്പിന്റെ അംശങ്ങൾ പിന്നീട് പല സ്ഥലങ്ങളിലേക്കും കൊണ്ടുപോയി എന്നാണു ചരിത്രം. കാലക്രമത്തിൽ ഉറഹാ മാർതോമ്മാ ശ്ലീഹായുടെ കബറിടസ്ഥലമായും കാതോലിക്കാമാരുടെ ആസ്ഥാന മായും തീർന്നു. കാതോലിക്കാ ആസ്ഥാനത്തിന്റെ സ്ഥാനചലനത്തോ ടൊപ്പം ആ തിരുശേഷിപ്പുകളും മാറ്റപ്പെട്ടതായി പരിഗണിക്കപ്പെടുന്നു.

മൂസൽ സെന്റ് തോമസ് പള്ളിയിൽ ഔഗേൻ ബാവാ വിശുദ്ധ കുർബാന അർപ്പിച്ചു. കുർബാനമദ്ധ്യേ പാത്രിയർക്കീസ് ബാവാ പള്ളിയിൽ എത്തുകയും മാർബിൾ പേടകത്തിൽ സൂക്ഷിച്ചിരുന്ന മാർതോമ്മായുടെ തിരുശേഷിപ്പ് അതു വച്ചിരുന്ന സ്ഥലത്തു നിന്ന് ആഘോഷപൂർവ്വം കൊണ്ടുവന്ന് വിശുദ്ധ മദ്ബഹായിൽ പ്രത്യേകം സജ്ജമാക്കിയിരുന്ന മനോഹരമായ ഒരു പീഠത്തിൽ വയ്ക്കുകയും പ്രത്യേക പ്രാർത്ഥനയും ധൂപാരാധനയും കഴിഞ്ഞ് ഒരു ചെറു പ്രസംഗത്തോടുകൂടി കാതോലിക്കാ ബാവായെ ഏല്പിക്കുകയും ചെയ്തു. ഔഗേൻ ബാവാ ആദരപൂർവ്വം അത് ഏറ്റുവാങ്ങുകയും തിരുശേഷിപ്പ് നല്കിയതിൽ പാത്രിയർക്കീസ് ബാവായോടും സക്കായി മെത്രാപ്പോലീത്തായോടും കൃതജ്ഞത പ്രകാശിപ്പിക്കുകയും ഉണ്ടായി. അനന്തരം ബാവാമാരും മെത്രാപ്പോലീത്താമാരും റമ്പാച്ചന്മാരും പട്ടക്കാരും ശുശ്രൂഷകരും തിരുശേഷിപ്പും വഹിച്ചുകൊണ്ടും പള്ളിയകത്തു പ്രത്യേക ഗീതങ്ങൾ ആലപിച്ചുകൊണ്ടും ഒരു സ്തോത്ര പ്രദക്ഷിണം നടത്തുകയും തുടർന്ന് വി. കുർബ്ബാന പൂർത്തിയാക്കുകയും ചെയ്തു. ഈ തിരുശേഷിപ്പാണ് ഇന്ന് കോട്ടയം കാതോലിക്കേറ്റ് അരമന ചാപ്പലിൽ സൂക്ഷിച്ചിരിക്കുന്നത്.

മേലിൽ ഒരു കാതോലിക്കാബാവായേയും ദേവലോകത്തല്ലാതെ മറ്റൊരു സ്ഥലത്തും അടക്കാനിടയാകരുത്. റോമൻ കത്തോലിക്കാ സഭയിൽ ജനിച്ചുവളർന്ന് ആ സഭയുടെ ദുരാചാരങ്ങളെ വിമർശിച്ചു മുടക്കു വാങ്ങിയ പുണ്യചരിതനും ഗോവാ സ്വദേശിയുമായ ഫാ. അൽവാറിസ് ഓർത്തഡോക്സ് സഭയിൽ ചേർന്നശേഷം പഴയസെമിനാരിയിൽ വച്ചു ഒരു മെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടു. അദ്ദേഹം ഗോവയിൽ തിരിച്ചെത്തിയപ്പോൾ പോർട്ടുഗീസ് ഭരണകൂടവും കത്തോലിക്കാസഭയും അദ്ദേഹത്തെ കള്ളക്കേസുകളിൽ കുടുക്കി പീഡിപ്പിച്ചു. അഗതികളുടെ ആശുപത്രിയിൽ കിടന്ന് 1923 സെപ്തംബർ 23-നു 87-ാം വയസ്സിൽ അന്ത്യശ്വാസം വലിച്ച അദ്ദേഹത്തെ പനജിയിലെ സാന്താ ഇൻസ് സെമിത്തേരിയിലെ തെമ്മാടിക്കുഴിയിൽ സംസ്ക്കരിച്ചു. നാലു വർഷം കഴിഞ്ഞ് അന്ന് ബ്രഹ്മവാർ വികാരിയായിരുന്ന ഫാ. പി. ജി. കോശിയും ഏതാനും ഓർത്തഡോക്സുകാരും ചേർന്ന് അൽവാറീസ് തിരുമേനിയുടെ ഭൗതികാവശിഷ്ടങ്ങൾ സെമിത്തേരിയിൽ നിന്ന് ശേഖരിച്ച് 1927 സെപ്തംബർ 23-നു പനജി സെന്റ് മേരീസ് പള്ളിയിൽ അടക്കം ചെയ്ത ചരിത്രവും നമ്മുടെ മുമ്പിലുണ്ട് (2005 മെയ് 27 മുതൽ 29 വരെ ഗോവായിലെ പനജി സെന്റ് മേരീസ് ഇടവകയിൽ വച്ചു



**അൽവാറീസ് മാർ യൂലിയോസ്**

നടത്തിയ നാംസ് സമ്മേളനത്തിൽ പങ്കെടുത്തവരിൽപെട്ട ഞാനും അൽവാറീസ് തിരുമേനിയെ അടക്കിയ സെമിത്തേരിയിലെ തെമ്മാടിക്കുഴി നേരിട്ടു കണ്ടതാണ്).

കാതോലിക്കാമാർ കാലം ചെയ്യുന്നതുവരെ അധികാരത്തിലിരിക്കണമെന്നും കാതോലിക്കാബാവായായിത്തന്നെ മരിക്കണമെന്നും ആഗ്രഹിക്കുന്നതും തങ്ങളെ ഒരു പ്രത്യേക സ്ഥലത്തു സംസ്ക്കരിക്കണമെന്നു നേരത്തെ നിഷ്കർഷിക്കുന്നതും സഭയ്ക്ക് ഒട്ടും ഗുണം ചെയ്യുകയില്ല. അതുകൊണ്ട് ബാവാമാർക്കും മെത്രാന്മാർക്കും റിട്ടയർമെന്റു പ്രായം നിശ്ചയിക്കണം. പ. ഔഗേൻ, പ. മാത്യൂസ് പ്രഥമൻ, പ. മാത്യൂസ് ദ്വിതീയൻ എന്നീ ബാവാമാരുടെയും ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെയും സ്ഥാനത്യാഗം പരപ്രേരണ കൊണ്ടായാലും അല്ലെങ്കിലും സഭയ്ക്കു സ്വീകാര്യവും ഗുണകരവുമാണ്. പ്രായാധിക്യസഹജമായ ക്ഷീണം, രോഗം എന്നിവ മൂലം ആശുപത്രിയിൽ കഴിഞ്ഞും അരമനയിലെ കട്ടിലിൽ കിടന്നും സഭ ഭരിക്കുന്നതിൽ അർത്ഥമില്ലെന്നു മാത്യൂസ് ദ്വിതീയൻ ബാവാ കാലം ചെയ്യുന്നതിനു ഏതാനും മാസം മുമ്പ് കോലഞ്ചേരി ആശുപത്രിയിൽ വച്ചു ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ ബാവായോട് പറയുകയും രണ്ടു ദിവസം കഴിഞ്ഞ് അക്കാര്യം പഴയസെമിനാരിയിൽ വട്ടശ്ശേരിൽ തിരുമേനിയുടെ ശ്രാദ്ധപ്പെരുന്നാൾ സംബന്ധിച്ച വി. കുർബ്ബാനമദ്ധ്യേ ചെയ്ത പ്രസംഗത്തിൽ പ്രസ്താവിക്കുകയും ചെയ്തതോർക്കുന്നു. പ്രായവും വലിയ ക്ഷീണവും പ്രവർത്തനങ്ങൾക്കു തടസ്സം സൃഷ്ടിക്കുമ്പോൾ അതു മനസ്സിലാക്കി ബാവാമാർ സ്ഥാനത്യാഗം ചെയ്യുന്നതാണ് അഭികാമ്യം. അങ്ങനെ സ്വയം ചെയ്യുന്നില്ലെങ്കിൽ പ. സുന്നഹദോസ് അക്കാര്യം സഭാധ്യക്ഷനെ അനുസ്മരിപ്പിക്കണം. അനുസ്മരിപ്പിക്കാതിരിക്കുന്നതു കൃത്യവിലോപമായിത്തീരും. മെത്രാപ്പോലീത്താമാരുടെ സ്ഥിതി വിഭിന്നമാണ്. അവർ സഭാധ്യക്ഷന്മാരായ ബാവാമാരെപ്പോലെ തുല്യ നിലയിൽ സഭയുടെ പൊതു സ്വത്താണെന്നു കരുതി ഒരേ സ്ഥലത്ത് അടക്കണമെന്നു ശഠിക്കാനാവില്ല. തന്നിമിത്തം അവരുടെ കബറടക്കം സംബന്ധിച്ച അന്ത്യാഭിലാഷം ഭദ്രാസനങ്ങൾ മാനിക്കേണ്ടതുണ്ട്. പുത്തൻകാവ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ 1951–ൽ കുന്നംകുളത്തിനടുത്തുള്ള മരത്തംകോട് ചാപ്പലിൽ വച്ചു പെട്ടെന്നു കാലം ചെയ്തപ്പോൾ മൃതദേഹം വിട്ടുകൊടുക്കുകയില്ലെന്നു വാശിയുള്ള കുന്നംകുളത്തുകാർ ശഠിച്ചു എങ്കിലും പുണ്യശ്ലോകനായ ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ ആജ്ഞ അവർ ആദരപൂർവ്വം അനുസരിച്ചതുകൊണ്ടാണ് തിരുമേനിയെ പുത്തൻകാവു പള്ളിയിൽ കബറടക്കിയത്. തന്നെ പഴയസെമിനാരിയിൽ അടക്കണമെന്ന് അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന ഫീലിപ്പോസ് മാർ തെയോഫിലോസ് ആഗ്രഹിച്ചിരുന്നു. അക്കാര്യം അദ്ദേഹം പലരോടും നേരത്തെ പറഞ്ഞി

രുന്നു താനും. പക്ഷേ ആലുവായിൽ വെച്ചു അന്തരിച്ച അദ്ദേഹത്തെ തൃക്കുന്നത്തു സെമിനാരിയിൽ അടക്കാനാണ് അങ്കമാലി ഭദ്രാസനം ആഗ്രഹിച്ചത്. പാമ്പാടി തിരുമേനി നേരത്തെതന്നെ തന്റെ കബർ പാമ്പാടി ദയറായിൽ നിർമ്മിച്ചിരുന്നു. ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, താൻ സ്വന്ത ഭവനത്തെപ്പോലെ സ്നേഹിക്കുന്ന മാവേലിക്കര സെന്റ് പോൾസ് സുവിശേഷാലയത്തിന്റെ ഭാഗമായ പള്ളിയിൽ അടക്കണമെന്ന് ആഗ്രഹിച്ച് കല്ലറ നിർമ്മിച്ചിട്ടുള്ളത് പാമ്പാടി തിരുമേനി കബറിടം പണിത സ്ഥലത്തുപോയി കട്ടിലിട്ട് കിടക്കുന്നതു കണ്ടതിൽ നിന്നുള്ള സത്പ്രേരണയാലാണ്. ബാവാമാരെയും മെത്രാന്മാരെയും അവികസിതമായ സ്ഥലങ്ങളിലുള്ള പള്ളികളിൽ അടക്കുന്നത് ആ പ്രദേശത്തിന്റെ നന്മയ്ക്കും ഉയർച്ചയ്ക്കും അവിടുത്തെ സഭയുടെ വളർച്ചയ്ക്കും ഉതകുമെന്ന് ചിന്തിക്കുന്നവരുമുണ്ട്. പരുമല, വള്ളിക്കാട്ട് ദയറാ, പാമ്പാടി ദയറ, ശാസ്താംകോട്ട തുടങ്ങി പല ഉദാഹരണങ്ങൾ അവർ ചൂണ്ടിക്കാണിക്കുന്നു.



**തിരുശേഷിപ്പ് പേടകം**



**പ. അബ്ദൽ മശിഹാ പാത്രിയർക്കീസ്**

# 13

# അത്യാധുനിക ഭരണസംവിധാനം അത്യാവശ്യം

മലങ്കരസഭയുടെ ഭരണ സംവിധാനം ഇന്നും കാര്യക്ഷമമോ സുതാര്യമോ ആണെന്ന് ആരുംതന്നെ അവകാശപ്പെടുമെന്നു തോന്നുന്നില്ല. ഇരുപത്തിഒന്നാം നൂറ്റാണ്ടായിട്ടും സഭയുടെ ഭരണം പതിനെട്ടാം ശതകത്തിൽ തന്നെ നിലകൊള്ളുന്നു എന്നു പറയുന്നതാവും ഏറെ ശരി. കമ്പ്യൂട്ടർ സംവിധാനമുള്ള ഒരത്യാധുനിക സഭാഭരണ സെക്രട്ടേറിയേറ്റ് കെട്ടിപ്പടുക്കാൻ വിദ്യാസമ്പന്നരും സമർത്ഥരും ആയ സഭാംഗങ്ങളാൽ ഏറെ ധന്യമായ സഭയ്ക്കിതുവരെ സാധിച്ചിട്ടില്ല. ഭരണരംഗത്തും മാനേജ്മെന്റ് മേഖലയിലും ഇതര സഭകൾ കൈവരിച്ച വൻ നേട്ടങ്ങളും അതുല്യ പുരോഗതിയും കണ്ട് പഠിച്ചു നടപ്പാക്കേണ്ട കാലം പണ്ടേ അതിക്രമിച്ചു കഴിഞ്ഞു. അതിൽ ആക്ഷേപകരമായി ഒന്നുമില്ല. ഭരണ - മാനേജ്മെന്റ് തലങ്ങളിലും ഓർത്തഡോക്സ് ചിന്താഗതി മതിയെന്ന ധാരണ സഭാ ഭരണത്തിന് ഒട്ടും ഭൂഷണമല്ല. സഭാ സംബന്ധമായ സർവ്വ വിവരങ്ങളും നിമിഷത്തിനകം വിരൽ തുമ്പിൽ കാണിക്കുന്ന കമ്പ്യൂട്ടർ സംവിധാനം മലങ്കരസഭയ്ക്ക് ഇന്നൊരു ബാലികേറാമലയല്ല. സ്ഥാനമാനങ്ങളെ അലങ്കാരമായി കണക്കാക്കുന്ന പലർക്കും മാറ്റങ്ങളിലേക്കു മാറാൻ ഉത്സാഹമൊ ഇഛാശക്തിയോ ഇല്ലെന്നുള്ളതും ഒരു രഹസ്യമല്ല. പത്തൊൻപതും ഇരുപതും നൂറ്റാണ്ടുകളിലെ പഴഞ്ചൻ സഭാഭരണ സംവിധാനങ്ങൾ പരിഷ്കരിക്കുന്നതിനുള്ള ചില ശ്രമങ്ങൾ പരാജയപ്പെട്ടതിന്റെ ചിത്രം താഴെ ചേർക്കുന്നു.

ദീർഘകാലം സഭയുടെ സെക്രട്ടറിമാരായിരുന്ന ഏതാനും പേരോടു "നിങ്ങൾ വിഭാവനം ചെയ്യുന്ന സഭാ സെക്രട്ടേറിയറ്റ്" എന്ന വിഷയത്തെപ്പറ്റി ലേഖനം എഴുതാൻ ആവശ്യപ്പെട്ടു എങ്കിലും അവർക്കാർക്കും അക്കാര്യത്തിൽ അല്പമെങ്കിലും വെളിച്ചം പകരാൻ സാധിച്ചില്ല. തെരഞ്ഞെടുപ്പിലൂടെ സ്ഥാനത്തു വരുന്ന പലരും വേണ്ടത്ര ഭരണയോഗ്യതയുള്ളവരല്ലെന്നും അനുഭവങ്ങൾ ചൂണ്ടിക്കാട്ടുന്നു. തന്നിമിത്തം ഭരണ–മാനേജ്മെന്റ് മേഖലകളിൽ മേധാവിത്വം തെളിയിച്ച ഇതര മതസമൂഹങ്ങളിലെ സമുന്നത വ്യക്തികളുടെ സേവനം പ്രയോജനപ്പെടുത്തുന്നതിനെപ്പറ്റി സഭ ചിന്തിക്കേണ്ടതാണ്. സഭയ്ക്കു ലഭിക്കുന്ന പണവും സഭ നടത്തുന്ന സേവന പ്രവർത്തനങ്ങളും അന്യൂനവും സുതാര്യവും ആകണമെങ്കിൽ അത്യാധുനിക ഭരണ സംവിധാനത്തിലേക്കു അതിവേഗം കട

ക്കേണ്ടതുണ്ട്. ഇക്കാര്യത്തിൽ മലങ്കര മെത്രാപ്പോലീത്താ മുതൽ മലങ്കര അസോസിയേഷൻ അംഗങ്ങൾ വരെ സത്വര ശ്രദ്ധ പതിക്കേണ്ടതാണ്. പണിതീരാത്ത പുതിയ സഭാ സെക്രട്ടറിയേറ്റു കെട്ടിടത്തിന്റെ നിർമ്മാണം പല വർഷങ്ങൾ കഴിഞ്ഞിട്ടും പൂർത്തിയാക്കാൻ സഭയ്ക്കു സാധിക്കാതെയിരിക്കുന്നത് ഭരണതലത്തിലെ കാര്യക്ഷമതാരാഹിത്യത്തിന്റെയും നിശ്ചയ ദാർഢ്യക്കുറവിന്റെയും പ്രതീകമാണെന്ന് ഏതെങ്കിലും സഭാസ്നേഹി വിശേഷിപ്പിച്ചാൽ അതിനോടു വിയോജിക്കാനും സാധ്യമല്ല. അടുത്ത വർഷം ശേഖരിക്കുന്ന കാതോലിക്കാനിധി ശേഖരണത്തിൽ നിന്നു ഗണ്യമായ ഒരു തുക മാറ്റിവച്ചാൽ പുതിയ സെക്രട്ടേറിയറ്റ് പ്രവർത്തനം സുഗമമാക്കാനാവും.

# 14

# സഭാ സെക്രട്ടേറിയറ്റ് സഫലമാകാത്ത മോഹം

മലങ്കരസഭയ്ക്ക് ശക്തമായ ഒരു ഭരണ സംവിധാനം ഉണ്ടായിരിക്കണമെന്ന് ആഗ്രഹിച്ച പുത്തൻകാവ് തിരുമേനി അതിനായി വളരെയേറെ പ്രയത്നിച്ചു. അക്കാലത്ത് ഓർത്തഡോക്സ് സഭയുടെ സിരാകേന്ദ്രം കോട്ടയം പഴയസെമിനാരിയായിരുന്നു. കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനവും, വൈദികസെമിനാരിയും എല്ലാം അവിടെത്തന്നെ. സഭയിലെ എല്ലാ ഭദ്രാസനങ്ങളിലേക്കും അയക്കേണ്ട കല്പനകളും, മറ്റ് നിർദ്ദേശങ്ങളും, ഇതര സഭകളും, വിവിധ സ്ഥാപനങ്ങളുമായുള്ള എഴുത്തുകുത്തുകളും എല്ലാം മലങ്കര മെത്രാപ്പോലീത്തായുടെ ആഫീസിൽ നിന്നു വേണം അയക്കാൻ. വളരെ പരിമിത സൗകര്യങ്ങളേ പഴയസെമിനാരിയിൽ ഉണ്ടായിരുന്നുള്ളു. വളരെ ഉദാസീനമായ രീതിയിലാണ് അവിടെ കാര്യങ്ങൾ നടന്നു വന്നതും. സഭാകേന്ദ്രത്തിലേക്ക് ആരെങ്കിലും ഒരു കത്തയച്ചാൽ അതിന് നേരത്തും കാലത്തും അന്നും വ്യക്തമായ മറുപടി കിട്ടിയെന്നു വരില്ല.

മുളന്തുരുത്തി സുന്നഹദോസിന് മുൻപ് മലങ്കരയിൽ ഒരു മെത്രാപ്പോലീത്താ മാത്രം ഉണ്ടായിരുന്ന കാലത്തു ഔദ്യോഗിക കാര്യങ്ങൾ നടത്തിക്കൊണ്ടു പോകുന്നതിന് ഒരു 'ആപ്പീസ്' ഉണ്ടായിരിക്കണമെന്ന് പഴയ തലമുറക്കാർ ചിന്തിച്ചു കാണില്ല. ഭരണ സംബന്ധമായ തീരുമാനങ്ങൾ ജനങ്ങളേയും, പള്ളിക്കാരേയും അറിയിക്കുന്നതിന് ഒരു റൈട്ടർ, അഥവാ ഗുമസ്ഥൻ ഉണ്ടായാൽ മതിയാകും. അയാൾക്ക് നിലത്തിരുന്ന് കടലാസ് വെച്ച് എഴുതുന്നതിന് ഒരു പെട്ടിയോ, ഉയരം കുറഞ്ഞ ചെറിയ മേശയോ, ഒരു മഷിക്കുപ്പി, ഒന്നോ രണ്ടോ സ്റ്റീൽ പെൻ, ഒരു പെൻസിൽ, ഇത്രയും ഉണ്ടെങ്കിൽ അന്നത്തെ ആപ്പീസായി. കസാലയിൽ ഇരുന്ന് മേശപ്പുറത്തു വെച്ച് എഴുതുക എന്ന പണി അന്നുണ്ടായിരുന്നില്ല. പുല്പായ വിരിച്ച് നിലത്ത് ഇരുന്നാണ് എഴുത്ത്. അതിനാണ് പെട്ടിയോ, ഉയരം കുറഞ്ഞ മേശയോ ഉപയോഗിക്കുന്നത്. മെത്രാപ്പോലീത്തായുടെ തീർപ്പുകളും, നിർദ്ദേശങ്ങളും ഉൾക്കൊള്ളുന്ന കൽപ്പനകളുടെ രത്നച്ചുരുക്കമോ, വളരെ പ്രാധാന്യമുള്ളവയുടെ പകർപ്പുകളോ എഴുതിവെക്കുന്നതിന് ഒരു 'കല്പനബുക്ക്' കൂടി ഉണ്ടെങ്കിൽ ആപ്പീസ് പൂർണ്ണമായി. അതിലും പുരാതനകാലത്ത് മെത്രാന്റെ കല്പനകൾ ഓലയിൽ എഴുതി അയയ്ക്കാറാണ് പതിവ്. അന്ന് കേരളത്തിൽ പൊതുവെ ഓലക്കരണങ്ങളായിരുന്നു ഉണ്ടായിരുന്നത്. കൊല്ലം 955 മിഥുനം 15 നു മാർത്തോമ്മാ 6-ാമൻ (വലിയ



മാർ ദീവന്നാസ്യോസ്) ഓലയിൽ ഒരു കല്പന എഴുതിയതായി ചരിത്ര ഗ്രന്ഥങ്ങളിൽ കാണാം. *നിരണം ഗ്രന്ഥവരി* മുഴുവൻ ഓലയിൽ എഴുതിയതാണല്ലോ. ഓലയിൽ എഴുതുന്ന കാലത്ത് ഒരു നാരായവും, കുറെ ഓലയും, ഓല മുറിക്കുന്നതിന് ഒരു പിശ്ശാങ്കത്തിയും ഉണ്ടായാൽ അന്നത്തെ ആഫീസായി. ഓലയും, നാരായവും മാറ്റി വച്ച് കടലാസിൽ എഴുതാൻ തുടങ്ങിയ രീതിയാതൊരു മാറ്റവും കൂടാതെ വളരെ നാൾ നീണ്ടു. കാലത്തിനടുത്ത പരിഷ്കാരങ്ങൾ വേണമെന്ന് പലരും മുറവിളി കൂട്ടാൻ തുടങ്ങിയതിന്റെ ഫലമായി നിലത്തിരുന്ന് എഴുതുന്ന പതിവ് ഉപേക്ഷിച്ച് എഴുതുന്ന ആൾക്ക് മേശയും, കസേരയും ലഭിച്ചു. 1944-ലാണ് കുറെക്കൂടി സൗകര്യങ്ങൾ ഓഫീസിൽ ഉണ്ടാകണമെന്ന സഭാ നേതാക്കന്മാരുടെ നിർദ്ദേശത്തെ മലങ്കര മെത്രാപ്പോലീത്താ വൈമനസ്യത്തോടെയെങ്കിലും സമ്മതിച്ചത്.

പള്ളികളിൽ അഭിപ്രായവ്യത്യാസങ്ങളും, വഴക്കുകളും ഉണ്ടാകുക സാധാരണമാണല്ലോ. അവ സംബന്ധിച്ച പരാതികൾ കേട്ട് തീർപ്പു കല്പിക്കുക പ്രയാസമുള്ള കാര്യമായിരുന്നു. നാലു കക്ഷികൾ ഉണ്ടെങ്കിൽ നാലായിരിക്കും അഭിപ്രായം. ഓരോരുത്തരും അവരവരുടെ വാദഗതിക്കുള്ള തെളിവുകളും, രേഖകളും ഹാജരാക്കുകയും ചെയ്യും. ആദ്യം വരുന്ന ആളിന്റെ വാദങ്ങളും തെളിവുകളും കേട്ട് ഒരു തീർപ്പ് കൽപ്പിക്കും. അപ്പോഴേക്കും രണ്ടാമത്തെ പാർട്ടി പഴയസെമിനാരിയുടെ പടി കടന്ന് വരും. അയാളുടെ വാദം കേട്ട് മറ്റൊരു തീർപ്പ് കൽപ്പിക്കും. അതാ വരുന്നു മൂന്നാമത് ഒരു കൂട്ടർ. മുൻപ് രണ്ടു പേർക്കും കൊടുത്തതിൽ നിന്ന് വിഭിന്നമായ ഒരു കല്പനയും കൊണ്ട് മൂന്നാമൻമാർ മടങ്ങും. പിന്നെ നാലാമത്തെ സംഘത്തിന്റെ ഊഴമായി. വളരെ പ്രബലനായ ഒരു നേതാവിനെയും കൊണ്ടായിരിക്കും അവരുടെ വരവ്. അപ്പോൾ അവർക്ക് അനുകൂലമായ ഒരു തീരുമാനമായിരിക്കും രേഖപ്പെടുത്തിക്കൊടുക്കുക. അങ്ങനെ ഒരു തർക്കം സംബന്ധിച്ച് രണ്ടോ, മൂന്നോ, നാലോ തരത്തിലുള്ള തീർപ്പുകൾ കൽപ്പിക്കപ്പെടുക അസാധാരണമായിരുന്നു എന്നു കരുതാൻ വയ്യ. അതു മൂലമുണ്ടാകുന്ന ആശയക്കുഴപ്പങ്ങൾ തീർപ്പു കൽപ്പിച്ച മെത്രാച്ചനെ വളരെ ശല്യപ്പെടുത്തിയെന്ന് പറയാനും പറ്റില്ല. "തനിക്ക് എന്തു തീരുമാനം ചെയ്യാനുമുള്ള അധികാരം ഉണ്ട്" എന്നായിരുന്നു വയോവൃദ്ധനായ കാതോലിക്കോസ് - മെത്രാപ്പോലീത്തായുടെ ഉറച്ച ബോധം. പരാതികൾ സ്വീകരിക്കുക, അവ സംബന്ധിച്ച പ്രാഥമിക വിവരങ്ങൾ ശേഖരിക്കുക എന്നിവ ഓഫീസ് മുഖാന്തരം ക്രമമായി

ചെയ്യണമെന്ന് അഭിപ്രായമുണ്ടായി. എടുക്കുന്ന തീർപ്പിന്റെ അസ്സൽ ആപ്പീസിൽ സൂക്ഷിക്കുകയും, അവ ഓരോ കോപ്പി കക്ഷികൾക്ക് അയയ്ക്കുകയും ചെയ്യേണ്ടിയിരുന്നു. ഇതിനെല്ലാം നല്ല സജ്ജീകരണത്തോടു കൂടിയുള്ള ഒരു ഓഫീസും ആവശ്യമായി വന്നു. അതിനുള്ള സംവിധാനം ചെയ്യാനാണ് മാർ പീലക്സിനോസ് തിരുമേനി ശ്രമിച്ചത്.

വർഷങ്ങളായി തുടർന്നുവരുന്ന ഒരു രീതി മാറ്റി പുതിയ ഒരു സമ്പ്രദായം അവലംബിക്കുന്നതിന് പറ്റിയതായിരുന്നില്ല പഴയസെമിനാരിയിലെ അന്തരീക്ഷം. കേസും, വഴക്കും കൊണ്ട് സഭാന്തരീക്ഷവും കലുഷിതമായിരുന്നു. എത്ര കഷ്ടപ്പെട്ട് പ്രവർത്തിച്ചാലും ഫലമില്ല. ഇതിനെക്കുറിച്ച് 'ബഥേലിലെ താമര' എന്ന ചെറുഗ്രന്ഥത്തിൽ പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാൻ ഇങ്ങനെ പറയുന്നു (പേജ് 5): "മണിക്കൂറിൽ മൂന്നര മൈൽ തുഴയുവാൻ കഴിവുള്ള ഒരു വള്ളക്കാരൻ, മണിക്കൂറിൽ നാലു മൈൽ വേഗത്തിൽ ഒഴുകുന്ന ഒരു നദിയിൽ കൂടെ ഒഴുക്കിനെതിരായി തുഴഞ്ഞാൽ മണിക്കൂറിൽ അര മൈൽ പുറകോട്ടായിരിക്കും പോകുന്നത് എന്നത് സ്പഷ്ടമാണല്ലോ. മലങ്കരസഭയിൽ സമുദായ സേവനത്തിന് ഇറങ്ങിയിട്ടുള്ള മിക്കവരുടെയും അനുഭവം ഇതാണ്. തന്മൂലം ചിലർ ഒഴുക്കു കുറഞ്ഞ ശാഖകളിലേക്കു മാറി. മറ്റു ചിലർ തുഴച്ചിൽ നിർത്തി കരയ്ക്കു ചാടി. എന്നാൽ മാർ പീലക്സിനോസാകട്ടെ ഒഴുക്കിനെതിരായി സ്ഥിരോത്സാഹത്തോടെ ഇരുപതു വർഷത്തോളം തുഴഞ്ഞ് മണിക്കൂറിൽ നാലര മൈൽ തുഴയത്തക്ക - അതായത് അര മൈൽ പുരോഗമിക്കത്തക്ക സ്ഥിതിയിലേക്കു കടന്നിരിക്കവേയത്രെ ആയുസ്സിന്റെ മദ്ധ്യത്തിൽ 1951 ഏപ്രിൽ 17 നു അപ്രതീക്ഷിതമായി കുന്നംകുളം മരത്തങ്കോട്ടു ചാപ്പലിൽ വെച്ച് കാലം ചെയ്തത്."

സഭാ സെക്രട്ടറിയേറ്റ് കെട്ടിപ്പടുക്കുന്നതിനുള്ള പ്രാഥമിക പരിശ്രമത്തെക്കുറിച്ച് പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാൻ തന്റെ മേൽപ്പറഞ്ഞ ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കാം. ".... ആഴ്ചയിൽ ഒരിക്കൽ സുറിയാനി സെമിനാരിയിൽ ചെന്നു ബാവാ തിരുമേനിയെ സന്ദർശിക്കുന്നതും സമുദായ ആപ്പീസിൽ കയറി കാര്യങ്ങൾ അന്വേഷിക്കുന്നതും അദ്ദേഹം പതിവാക്കി. ആപ്പീസു കാര്യങ്ങൾ കുറേക്കൂടെ ക്രമമായും, ഊർജ്ജിതമായും നോക്കേണ്ടത് അത്യാവശ്യമാണെന്ന് അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. ചുമതലപ്പെടുത്തുന്ന ഏതു കാര്യവും എത്രയും കണിശമായി ഈ ലിഖിതാവു (എം. സി. കുറിയാക്കോസ് റമ്പാൻ) ചെയ്യുമെന്നു എം. എ. ചാക്കോ, ഒ. എം. ചെറിയാൻ, എ. എം. വർക്കി, മാത്തൻ മാപ്പിള മുതലായവർ തിരുമേനിയോടു പറഞ്ഞിട്ടുണ്ടെന്നും, തിരുമേനിയുടെയും അഭിപ്രായം അതു തന്നെയാണെന്നും കഴിഞ്ഞ ഫെബ്രുവരി മാസം 28-ാം തീയതി (1951) തിരുമേനി ഇവിടെ എന്റെ വാസസ്ഥലത്തു

വന്ന് എന്നോടു കൽപ്പിക്കയും, ആപ്പീസിന്റെ ചുമതല ഞാൻ കയ്യേൽക്ക ണമെന്നു നിർബന്ധിക്കയും ചെയ്തു. മുമ്പു ഞാൻ സമുദായ സെക്രട്ട റിയായിരുന്നപ്പോൾ ആ സ്ഥാനം രാജി വെക്കുന്നതിനും, പിന്നീടു മൂന്നര വർഷത്തോളം കുണ്ടറ ഹൈസ്കൂൾ കറസ്പോണ്ടന്റായിരുന്ന ശേഷം 1951 ജനുവരിയിൽ ആ ജോലിയിൽ നിന്നു പിൻമാറുന്നതിനും ഇടയാ ക്കിയ മർമ്മഭേദക വസ്തുതകൾ തിരുമേനിയെ ഞാൻ അനുസ്മരിപ്പി ക്കുകയും, ഇപ്പോൾ രണ്ടു മാസത്തോളമായി സ്വസ്ഥമായി പർദ്ദൈസാ സദൃശമായ പ്രശാന്തത ആസ്വദിച്ചുകൊണ്ടിരിക്കുന്ന എന്നെ ശല്യകര മായ ജോലികൾക്കു നിർബന്ധിക്കരുതെന്ന് അപേക്ഷിക്കുകയും ചെയ്തു. എങ്കിലും പരിപൂർണ്ണ പിന്തുണ വാഗ്ദാനം ചെയ്തുകൊണ്ടുള്ള തിരുമേ നിയുടെ നയവിശേഷ നിർബന്ധത്തിനു ഞാൻ വശംവദനായി ജോലി സ്വീകരിക്കുന്നതിന് അദ്ദേഹത്തോടു കൂടെ അന്നു സെമിനാരിയിൽ ചെന്നു. നിസ്വാർത്ഥൻമാരായിരുന്ന ചാക്കോ, ചെറിയാൻ, വർക്കി, മാത്തൻ മുതലായ സിംഹപുരുഷൻമാരുടെ കാലം കഴിഞ്ഞുപോയി എന്ന് പല പ്പോഴുമെന്ന പ്രകാരം അപ്പോഴും എനിക്കു ബോദ്ധ്യമാകയും ഞാൻ ആഫീസിന്റെ ചുമതല ഭരമേറ്റാൽ അപ്പോഴത്തെ കേന്ദ്ര പ്രവർത്തകരിലെ ചില സ്വാർത്ഥതൽപ്പരരിൽ നിന്ന് പ്രതികൂല സാഹചര്യങ്ങൾ ധാരാള മായി ഉണ്ടാകുമെന്ന് എനിക്കു മനസ്സിലാകുകയും ചെയ്തു. മാത്രമല്ല സമുദായ ആഫീസിൽ ഒരു പുതിയ ഉദ്യോഗം സൃഷ്ടിക്കുവാൻ തുമ്പ മൺ മെത്രാപ്പോലീത്തായ്ക്കും, അത് സ്വീകരിക്കാൻ എനിക്കും ഉള്ള അവകാശം എന്ത് എന്നൊരു നിയമ പ്രശ്നവും ഉന്നീതമായി. ആകയാൽ പിറ്റെ ദിവസം - മാർച്ച് ഒന്നിനു - മൂന്നു മണിക്ക് ഞങ്ങൾ മടങ്ങി. അദ്ദേഹം എന്നെ അദ്ദേഹത്തിന്റെ കാറിൽ തിരുനക്കര വരെ കൊണ്ടുവന്നു. അവിടെ വച്ചു ഞാൻ ഇറങ്ങി. അദ്ദേഹം പരാജിതനായതിലുള്ള മനസ്താപ ത്തോടെ കൈമുത്തി യാത്ര പറഞ്ഞ് ഇവിടെ പാത്താമുട്ടത്തേക്കു പോന്നു. അദ്ദേഹം ഒരു ശവമടക്കം പ്രമാണിച്ച് ആ വഴി റാന്നിക്കും പോയി. പിന്നീട് ഞങ്ങൾ പരസ്പരം കണ്ടിട്ടില്ല. അതു ഞങ്ങളുടെ അന്ത്യ യാത്രപറച്ചിൽ ആയിരുന്നു! സമുദായ പുരോഗമനാർത്ഥം കഷ്ടപ്പെട്ടും, നഷ്ടപ്പെട്ടും, സേവനമനുഷ്ഠിക്കുവാൻ ആശയ സമ്പന്നനായ ആ തിരു മേനിയെ അദ്ദേഹത്തിന്റെ അന്തഃകരണം ഏറ്റവും ശക്തിയായി പ്രചോ ദിപ്പിച്ചുകൊണ്ടിരുന്ന കാലഘട്ടത്തിലത്രെ അദ്ദേഹം അന്തരിച്ചു പോയതു എന്ന വസ്തുത എത്രയും മർമ്മഭേദകമായിരിക്കുന്നു. അതും മലങ്കരസഭ യുടെ ചരിത്രത്തിൽ നെടുനീളെ കാണപ്പെടുന്ന ഒരു അനുഭവ ഭാഗ്യഹീ നതയത്രെ.''

മാർ പീലക്സിനോസിന്റെ സഭാ സെക്രട്ടറിയേറ്റിനെക്കുറിച്ചുള്ള സ്വപ്നം ആറു ദശാബ്ദം നൂറ്റാണ്ടു കഴിഞ്ഞിട്ടും ഇപ്പോഴും സഫലീകരി

ച്ചിട്ടില്ല. ഓഫീസും മറ്റും ദേവലോകത്തേക്ക് മാറ്റിയെങ്കിലും സെക്രട്ടേറിയറ്റിന് മാത്രമായി ഒരു കെട്ടിടവും, അതിൽ ഓരോ ഭദ്രാസനത്തിനും ഓരോ ഓഫീസും ഉണ്ടാക്കുവാൻ ആലോചനകൾ നടക്കുന്നതേയുള്ളൂ.

(*പുത്തൻകാവിൽ കൊച്ചുതിരുമേനി: കാതോലിക്കേറ്റിന്റെ കരുത്തനായ വക്താവ്*, 2004)


എം. സി. കുറിയാക്കോസ് റമ്പാൻ


സഭാകവി സി. പി. ചാണ്ടി


ഫാ. റ്റി. വി. ജോർജ്ജ് നെടുമാവ്


തെയോഫോറസ് റമ്പാൻ


സി. വി. ജോർജ് കോറെപ്പിസ്കോപ്പാ


ഫാ. കെ. ഡേവിഡ്


കെ. വി. ജോസഫ് റമ്പാൻ


കെ. സി. ജോസഫ് റമ്പാൻ


എൻ. ജെ. തോമസ് റമ്പാൻ

# 15

# സഭാ ഭരണത്തിൽ സമൂലമാറ്റം വേണം

നാലു കാതോലിക്കാബാവാമാരുടെ കൂടെ പ്രിൻസിപ്പൽ സെക്രട്ടറി, അരമന മാനേജർ, കാതോലിക്കേറ്റ് ഓഫീസ് മാനേജർ, മലങ്കരസഭാ മാസിക മാനേജർ, സണ്ടേസ്കൂൾ പബ്ലിക്കേഷൻ ഓഫീസർ തുടങ്ങിയ നിലകളിൽ അര നൂറ്റാണ്ടിലധികം ദേവലോകത്തു താമസിച്ചുകൊണ്ട് സഭയെ സേവിച്ച ഫാ. ടി. ജി. സഖറിയ സഭാഭരണരംഗത്ത് സമൂല മാറ്റം വേണം എന്ന് ഞാൻ അഭിമുഖ സംഭാഷണം നടത്തി 2001-ൽ തയ്യാറാക്കിയ "കാതോലിക്കാബാവാമാരുടെ കാലടികളിൽ" എന്ന തന്റെ അനുഭവങ്ങൾ നിറഞ്ഞ പുസ്തകത്തിൽ പറഞ്ഞിരിക്കുന്നതാണ് ചുവടെ ചേർക്കുന്നത്:

* മാത്യൂസ് പ്രഥമൻ ബാവായുടെ ഭരണകാലം നേട്ടങ്ങളുടെ വർഷങ്ങളായിരുന്നല്ലോ. എന്താണു കാരണം?

ഭാഗ്യസ്മരണാർഹരായ ഗീവറുഗീസ് ദ്വിതീയൻ, ഔഗേൻ പ്രഥമൻ എന്നിവരുടെ കീഴിൽ നേരത്തെ നല്ല പരിശീലനം ലഭിച്ചിരുന്നു. കൂടാതെ ഭരണകാര്യങ്ങളിലും കേസിന്റെ നടത്തിപ്പിലും മറ്റും നല്ല പിടിപാടുമുണ്ടായിരുന്നു. വൈദികസെമിനാരി പ്രൊഫസർ, പ്രിൻസിപ്പൽ എന്നീ നിലകളിൽ വൈദികരുടെ കലവറയില്ലാത്ത സേവനവും ലഭ്യമായിരുന്നു. ദൈവശാസ്ത്രത്തിലും ആരാധനയിലും കേസിൽ സഭയുടെ നിലപാടിലും കാനോൻ നിയമങ്ങളിലും അവഗാഹവുമുണ്ടായിരുന്നു. തട്ടിപ്പൊന്നും അദ്ദേഹത്തിന്റെ പക്കൽ ചിലവാകുമായിരുന്നില്ല. താൻ വിശ്വാസമർപ്പിച്ചിരുന്ന ആശ്രിതർ ചില കുഴപ്പങ്ങളൊക്കെക്കാണിച്ചാലും ശാസിക്കുകയല്ലാതെ കൈവിടുകയില്ലായിരുന്നു.



* മാത്യൂസ് പ്രഥമൻ ബാവായോടു കൂടുതൽ അടുത്തതെങ്ങനെ?

എം. ഡി. സെമിനാരിയിൽ ദീർഘകാലം താമസിച്ചുവന്നിരുന്ന തിരുമേനി കാതോലിക്കാ ആയ ശേഷം ദേവലോകം അരമനയിൽ താമസമാക്കി. സൺഡേസ്കൂൾ പബ്ലിക്കേഷൻ ഓഫീസർ, മലങ്കരസഭാ മാസിക മാനേജർ, എം. ഒ. സി.

പബ്ലിക്കേഷൻസ് കമ്മിറ്റി സെക്രട്ടറി എന്നീ ചുമതലകൾ വഹിച്ചുവന്ന ഞാൻ, അരമനയിൽ താമസമായിരുന്നു. അന്നുമുതൽ തിരുമേനിയുമായി കൂടുതൽ അടുത്തു പെരുമാറുന്നതിന് സാധിച്ചു. സ്വന്തം വീടായിട്ടു കരുതിയാണദ്ദേഹം അരമനയേയും സഭ വക സ്ഥാപനങ്ങളെയും സ്നേഹിച്ചിരുന്നതും സംരക്ഷിച്ചിരുന്നതും. അരമനയുടെ മുറ്റത്തു പുല്ലു കണ്ടാൽ പോലും അത് പറിച്ചു കളയുവാൻ നിർദ്ദേശം കൊടുക്കും. തിരുമേനിയുടെ വിൽപ്പത്രത്തിൽ ഓരോ വർഷവും അരമനയുടെ അറ്റകുറ്റപ്പണിക്ക് ഒരു തുക നീക്കിവച്ചിട്ടുണ്ടെന്നാണ് അറിയുന്നത്. അതിലൊക്കെയും ശ്രദ്ധാലുവായിരുന്നു. തീരുമാനങ്ങൾ എടുക്കാനും അവ നടപ്പിലാക്കാനും അദ്ദേഹത്തിനു അസാമാന്യമായ ഒരു കഴിവുണ്ടായിരുന്നു.

* അന്ന് ആരൊക്കെയായിരുന്നു പ്രധാന ഉപദേശകർ?

ഇ. ജെ. ജോസഫ്, പി. സി. ഏബ്രഹാം, തിരുമേനിയുടെ സഹോദരൻ കെ. ചെറിയാൻ വക്കീൽ, പി. എൻ. നൈനാൻ, മണലിൽ യാക്കോബ് കത്തനാർ, ടി. സി. ജേക്കബ് കത്തനാർ, കുര്യൻ എബ്രഹാം തുടങ്ങിയവർ.

* അക്കാലത്തെ ചില പ്രധാന സംഭവങ്ങൾ പറയാമോ?

വട്ടശ്ശേരിൽ തിരുമേനിയുടെ ചരമ കനക ജൂബിലി എം. ഡി. യിൽ നടന്നു. ആ മഹാസമ്മേളനത്തിൽ ഇന്ത്യയുടെ ഉപരാഷ്ട്രപതി എം. ഹിദായത്തുള്ള സംബന്ധിച്ചു.

ബാഹ്യകേരള ഭദ്രാസനത്തെ വളർത്തുകയും മൂന്നായി - മദ്രാസ്, ബോംബെ, കൽക്കട്ട - വിഭജിക്കുകയും അമേരിക്കയിൽ പുതിയ ഭദ്രാസനം ആരംഭിക്കുകയും ചെയ്തു. കേരളത്തിലും പുതിയ ഭദ്രാസനങ്ങൾ രൂപവൽക്കരിച്ചു.

കാതോലിക്കേറ്റ് അരമനയുടെ വടക്കുവശത്തെ മുറികൾ ഒഴിച്ചുള്ള രണ്ടാം നിലയുടെ പണി മിക്കവാറും തീർത്തു. അരമനചാപ്പൽ മദ്ബഹായിൽ മനോഹരമായ ഒരു കൂദശ്കുദിശീൻ പണി കഴിപ്പിച്ചു. ദേവലോകം അരമനയ്ക്കു ചുറ്റും മതിൽ കെട്ടി ഭദ്രമാക്കി. ഓഡിറ്റോറിയം പണികഴിപ്പിച്ചു. കാതോലിക്കാബാവാമാരുടെ കബറിടം പുതുക്കിപ്പണിതു. വള്ളിക്കാട്ടു ദയറായുടെ ഉദ്ധാരണം എടുത്തു പറയേണ്ടതുണ്ട്. കാതോലിക്കാമാരുടെയെല്ലാം അന്ത്യവിശ്രമ രംഗം ആരമന ചാപ്പൽ ആയിരിക്കണമെന്ന് ആഗ്രഹിച്ചു. പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെയും ഔഗേൻ പ്രഥമൻ ബാവായുടെയും കബറുകളോട് ചേർന്ന് തനിക്കും പിൻഗാമികൾക്കും അന്ത്യ വിശ്രമാർത്ഥം കബറുകൾ നിർമ്മിക്കുകയും അദ്ദേഹം അത് പ്രയോഗത്തിൽ വരുത്തുകയും ചെയ്തു. പിൻഗാമികളുടെ കബറുകളും സംവിധാനം ചെയ്തിട്ടുണ്ട്.

* ഭരണത്തെപ്പറ്റി എന്തു പറയുന്നു?

ശിക്ഷണത്തിനു പരമ പ്രാധാന്യം നൽകിയിരുന്നു. ഒരു കാര്യം വേണം, അല്ലെങ്കിൽ വേണ്ട എന്ന കാര്യത്തിൽ നിഷ്കർഷ ഉണ്ടായിരുന്നു. വ്യക്തവും ദൃഢവുമായ തീരുമാനങ്ങളും എടുത്തിരുന്നു. ഭയന്ന് ഒന്നും ചെയ്യുമായിരുന്നില്ല. തന്റെ ഉന്നതമായ തീരുമാനത്തെപ്പറ്റി നല്ല ബോധ്യ വും ഉണ്ടായിരുന്നു. ചില്ലറ പരിപാടികൾക്കും കല്യാണത്തിനും മാമോദീ സായ്ക്കും മറ്റും സാധാരണ പോകാറില്ല.

* ആരാധന പരിഷ്ക്കരണ രംഗത്തെ നേട്ടത്തെ എങ്ങനെ കാണുന്നു?

ആരാധനകൾ ഭംഗിയായും ചിട്ടയോടും നടത്തുന്ന കാര്യത്തിൽ അദ്ദേഹം വളരെ ശ്രദ്ധിച്ചിരുന്നു. ആരാധനയ്ക്ക് ഒരു ഐക്യവും വരുത്തി. ഇന്നത്തെ കുർബ്ബാനക്രമവും മറ്റും ഏകീകരിച്ചു. സുറിയാനിയിൽ നിന്നു തർജ്ജമ ചെയ്ത് സഭാകവി സി. പി. ചാണ്ടിയുടെ സഹായത്തോടെയാ ണവ കാവ്യാത്മകമായ ഗദ്യ പദ്യ ഭാഷയിൽ ആക്കിയത്. കുർബ്ബാനക്രമം ഇംഗ്ലീഷിലാക്കിയത് ഒരു വലിയ നേട്ടമാണ്. അദ്ദേഹത്തിന്റെ കാലത്ത് ആരംഭിച്ച എം. ഒ. സി. പബ്ലിക്കേഷൻസ് മറ്റൊരു വലിയ വിജയം തന്നെ. ഞാനായിരുന്നു അതിന്റെ പ്രഥമ സെക്രട്ടറി. 1982 മുതൽ 1993 വരെ. പ്രവർത്തന മൂലധനം ഇല്ലാതിരുന്ന അവസരത്തിൽ ബാവാ 25000 രൂപ കടം തന്നു. എനിക്കു കടമായി തന്ന ഈ തുക വൈകാതെ തിരിച്ചു കൊടുത്തു. ഇപ്പോൾ എം. ഒ. സി. ക്ക് ഇരുപതു ലക്ഷത്തിൽപരം രൂപ യുടെ ആസ്തിയുണ്ട്.

* സുന്നഹദോസ് സംബന്ധിച്ച് തിരുമേനി വരുത്തിയ പരിഷ്കാരങ്ങ ളെപ്പറ്റി എന്തു പറയുന്നു?

സുന്നഹദോസ് ആണ്ടിൽ രണ്ടു തവണ നിശ്ചിത സമയത്തു ചേരണ മെന്നു തീരുമാനിച്ചു; ഫെബ്രുവരിയിലും ജൂലൈയിലും. സുന്നഹദോസ് നിശ്ചയങ്ങൾ പുസ്തകമായി അച്ചടിച്ചിറക്കി. നിശ്ചയങ്ങൾ നടപ്പിലാക്ക ണമെന്നും അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു.

* സഭാകേസുകളുടെ നടത്തിപ്പിൽ എന്തെങ്കിലും പ്രത്യേകതകൾ ഉണ്ടായിരുന്നോ?

കേസുകളെപ്പറ്റി ഗീവറുഗീസ് രണ്ടാമൻ ബാവായെപ്പോലെ തന്നെ ശ്രദ്ധാപൂർവ്വം പഠിക്കുകയും മനസ്സിലാക്കുകയും ചെയ്ത മറ്റൊരു മേൽപ്പ ട്ടക്കാരനില്ല. കേസിലെ റിക്കാർഡുകൾ ശരിക്കു വായിച്ച് വക്കീലന്മാർക്കു വേണ്ടത്ര പശ്ചാത്തല വിവരം നൽകുന്നതിൽ കൂടുതൽ ശ്രദ്ധിച്ചിരുന്നു. സഭാകേസിൽ കാനോൻ സംബന്ധിച്ച മൊഴി കൊടുത്തതു മൂലം കാനോൻ വിദഗ്ദ്ധൻ എന്ന പദവിയും സമ്മാനവും ലഭിക്കുകയുണ്ടായി.

* സഭാ സെക്രട്ടറിമാരും മറ്റുമായുള്ള ബന്ധം എങ്ങിനെയായിരുന്നു?

എല്ലാവരോടും സ്നേഹപൂർവ്വം പെരുമാറാനും അവരുടെ മതിപ്പു നേടാനും സാധിച്ചു എന്നാണെന്റെ വിശ്വാസം. ഇ. ജെ. ജോസഫ്, പി. സി. ഏബ്രഹാം, പോൾ മത്തായി, എം. റ്റി. പോൾ, ഫാ. റ്റി. സി. ജേക്കബ്, മണലിൽ അച്ചൻ, കെ പീലിപ്പോസ് അച്ചൻ, പന്തലമുറി പി. എൻ. നൈനാൻ മുതലായവരിൽ ചിലരോട് ചില കാര്യങ്ങളിൽ അഭിപ്രായ വ്യത്യാസം ഉണ്ടായിരുന്നെങ്കിലും ഒന്നിച്ച് പ്രവർത്തിച്ചിട്ടുണ്ട്. അവരുടെ ഉപദേശം കേൾക്കുകയും ചെയ്തുവന്നു. സഭാ സെക്രട്ടറി ആയിരുന്ന ഇ. ജെ. ജോസഫിനോടും കൂടുതൽ കാലം സഭാ സെക്രട്ടറി, ട്രസ്റ്റി എന്നീ സ്ഥാനങ്ങൾ വഹിച്ച പി. സി. ഏബ്രഹാമിനോടും സ്വാഭാവികമായും കൂടുതൽ അടുത്തിടപെടാനും കഴിഞ്ഞിട്ടുണ്ട്. രോഗം മൂലം സ്ഥാനം ഒഴിഞ്ഞുകൊണ്ടുള്ള കത്ത് ഏല്പിച്ചതും സഭാ ട്രസ്റ്റി പി. സി. ഏബ്രഹാമിനെ ആയിരുന്നല്ലോ.

* സഭാകേന്ദ്രത്തിലെ പഴയ ഭരണ സംവിധാനത്തിന് മാത്യൂസ് പ്രഥമൻ ബാവായുടെ അന്ത്യകാലത്ത് ചില മാറ്റങ്ങൾ വരികയോ വരുത്തുകയോ ചെയ്തിട്ടുണ്ടല്ലോ?

അതൊരു പ്രധാന വിഷയമാണ്. സഭാകേന്ദ്രത്തിലെ രീതികളെപ്പറ്റി പല ആനുകാലിക പ്രസിദ്ധീകരണങ്ങളിലും വിമർശനങ്ങൾ വരുന്നുണ്ട്. ഗീവറുഗീസ് രണ്ടാമൻ ബാവായുടെ കാലത്ത് സമുദായ ഓഫീസ് ഒന്നേ ഉണ്ടായിരുന്നുള്ളു. ഫാ. കെ. ഫീലിപ്പോസ്, മണലിൽ അച്ചൻ, കുര്യൻ ഏബ്രഹാം എന്നിവരുമായും, സെക്രട്ടറിമാരായ ഇ. ജെ. ജോസഫ്, പി. സി. ഏബ്രഹാം, ഡെപ്യൂട്ടി സെക്രട്ടറി പി. എൻ. നൈനാൻ എന്നിവരുമായും ബാവാ ആലോചിച്ച് കാര്യങ്ങൾ നടത്തിക്കൊണ്ടിരുന്നു. ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്ക് 80 വയസ്സ് ആയപ്പോൾ ഭരണകാര്യങ്ങളിൽ സഹായിക്കുന്നതിന് മെത്രാന്മാരായ പാറേട്ട് മാർ ഈവാനിയോസ്, വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സിനോസ് എന്നിവർ ഉൾപ്പെട്ട ഒരു എപ്പിസ്കോപ്പൽ കൗൺസിൽ രൂപവല്ക്കരിച്ചു. ദാനിയേൽ മാർ പീലക്സിനോസിനെ ബാവായുടെ അസിസ്റ്റന്റായും നിയമിച്ചു. അദ്ദേഹം ആഴ്ചയിൽ രണ്ടു ദിവസം അരമനയിൽ വന്നു താമസിക്കുകയും സഭാകാര്യങ്ങളിൽ പ. ബാവായുടെ നിർദ്ദേശപ്രകാരം ശ്രദ്ധ പതിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. അത്തരമൊരു സംവിധാനം സഭയ്ക്ക് ഇന്നും വേണമെന്നാണ് എന്റെ അഭിപ്രായം.

സഭാ സമാധാനത്തെ തുടർന്ന് പുത്തൻകാവിൽ ചേർന്ന മലങ്കര അസോസിയേഷൻ മണലിൽ യാക്കോബ് കത്തനാരെ വൈദികട്രസ്റ്റിയായും ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമിനെ അവൈദിക ട്രസ്റ്റിയായും തെര

ഞ്ഞെടുത്തു. ഔഗേൻ ബാവായുടെ കാലത്തും ഭരണസംവിധാനത്തിൽ മാറ്റം വരുത്തിയിരുന്നില്ല. കുറിച്ചി ബാവായുടെ കാലത്ത് സഭയ്ക്ക് രണ്ടേ രണ്ട് അക്കൗണ്ടുകളേ ഉണ്ടായിരുന്നുള്ളു. ഒന്ന് സഭയുടെ പൊതുവായ അക്കൗണ്ട്. രണ്ട് റശ്ശീശാ അക്കൗണ്ട്. ഇതിൽ ബാവായ്ക്കു കിട്ടുന്ന കൈമുത്തും വിവാഹത്തിനും മറ്റും ലഭിക്കുന്ന സംഭാവനകളും ചേർക്കും. ശവസംസ്കാരത്തിനു പോയാൽ കൈമുത്തു വാങ്ങുകയില്ലായിരുന്നു. ഈ രണ്ടാമത്തെ അക്കൗണ്ടിലെ പണവും ഓഫീസ് അറിയാതെ ചെലവാക്കുകയില്ല.

ഔഗേൻ ബാവായുടെ കാലത്തും പണത്തിനു വിഷമമായിരുന്നു. അദ്ദേഹവും ഈ സംവിധാനത്തെ അംഗീകരിച്ചു. എന്നാൽ വടക്കുള്ള തന്റെ നാട്ടിൽ ഒരു സ്ഥാപനം ഉണ്ടാകണമെന്ന ആഗ്രഹത്തെ മുൻനിറുത്തി ഔഗേൻ ബാവാ രണ്ടാമത്തെ അക്കൗണ്ടിൽ നിന്ന് കുറെ പണം കൊടുത്തിട്ടുണ്ട്. കോടനാട്ട് ഇന്ന് നല്ല രീതിയിൽ നടത്തപ്പെടുന്ന ഔഗേൻ ഹൈസ്കൂളാണ് ഈ സ്ഥാപനം. ഇത് ആ ദേശത്തിന്റെ കെടാവിളക്കാണല്ലോ.

മാത്യൂസ് പ്രഥമൻ ബാവായ്ക്ക് സ്വന്തമായി ധാരാളം പണം ഉണ്ടായിരുന്നു. ബാഹ്യകേരളത്തിൽ നിന്നും കുടുംബസ്വത്തിൽ നിന്നും മറ്റും ലഭിച്ച പണം ബാവാ രണ്ട് അക്കൗണ്ടിലും ചേർക്കാതെ സൂക്ഷിക്കുകയും ഇഷ്ടാനുസരണം വിനിയോഗിക്കുകയും ചെയ്തുപോന്നു. ബാഹ്യകേരള ഭദ്രാസനാധിപൻ എന്ന നിലയിൽ തന്റെ പേരിൽ ഉണ്ടായിരുന്ന പണം ഭദ്രാസനം വിഭജിച്ചപ്പോൾ പുതിയ ഭദ്രാസനങ്ങൾക്ക് നൽകി. ഏറ്റവും കൂടുതൽ തുക ഡൽഹി ഭദ്രാസനത്തിനാണ് നൽകിയത്. ഇതിനെല്ലാം കൃത്യമായി കണക്കുകൾ എഴുതി സൂക്ഷിക്കുകയും വർഷംതോറും ചാർട്ടേഡ് അക്കൗണ്ടന്റിനെക്കൊണ്ട് ഓഡിറ്റ് ചെയ്യിക്കുകയും പതിവായിരുന്നു.

* വട്ടക്കുന്നേൽ ബാവായുടെ ചില പ്രധാന പ്രത്യേകതകൾ പറയാമോ?

അദ്ദേഹം മുൻകൈയെടുത്ത് ഒരു സ്ഥാപനവും ഉണ്ടാക്കിയില്ല. എന്നാൽ പല സ്ഥാപനങ്ങളും അദ്ദേഹത്തിന്റെ കാലത്ത് സഭയിൽ ഉണ്ടായി. അതിനൊക്കെ ധാരാളം സംഭാവനകൾ വ്യക്തിപരമായി കൊടുത്തിട്ടുണ്ട്. എല്ലാം സ്വന്തമാണെന്നു കരുതിയ തിരുമേനി ഒന്നിലും പ്രത്യേക താല്പര്യം പ്രകടിപ്പിച്ചില്ല.

* വൈദികരോടുള്ള സമീപനം എങ്ങനെ?

വൈദികരോട് പ്രത്യേക വാത്സല്യം ഉണ്ടായിരുന്നു. അവരുടെ പ്രയാ

സംഘട്ടങ്ങളിൽ അധികം ആരും അറിയാതെ സാമ്പത്തിക സഹായവും നൽകിയിരുന്നു. ഒട്ടധികം വൈദികരെ പഠിപ്പിച്ചിരുന്നതിനാൽ അവർക്കെല്ലാം തിരുമേനിയോട് വളരെ ഭക്തിയും സ്നേഹവും ഉണ്ടായിരുന്നു.

* ആരോടെങ്കിലും വിധേയത്വം ഉണ്ടായിരുന്നോ?

ഇല്ല. സ്ഥാനോചിതമായ അന്തസ്സ് നിലനിർത്തുന്നതിൽ അഭിമാനം കൊണ്ടിരുന്നു. ആരുടെയും മുമ്പിൽ തലകുനിച്ചിരുന്നില്ല.

* നിലയ്ക്കൽ പ്രശ്നം പരിഹരിച്ചതെങ്ങനെ?

പൊട്ടിത്തെറിക്കാമായിരുന്ന നിലയ്ക്കൽ പള്ളി (ശബരിമല) പ്രശ്നം പരിഹരിക്കാൻ കേരളത്തിലെ ക്രൈസ്തവസഭാ മേലദ്ധ്യക്ഷന്മാർ മാത്യൂസ് പ്രഥമൻ ബാവായിലാണു ധീരനായ ഒരു നേതാവിനെ കണ്ടെത്തിയത്. ബാവായുടെ നേതൃത്വത്തിൽ പ്രശ്നം ഇലയ്ക്കും മുള്ളിനും കേടുവരാതെ സമാധാനപരമായി പരിഹരിച്ചു. ഈ പ്രശ്ന പരിഹാരം മൂലം കേരളത്തിലെ സഭകൾ തമ്മിൽ കൂടുതൽ സൗഹാർദ്ദം ഉണ്ടാകുന്നതിനും അതുറപ്പിക്കുന്നതിനും സാധിച്ചു. ഇന്നും അത് തുടരുന്നു. മലങ്കരസഭയിലെ ഐക്യം പുനസ്ഥാപിച്ചശേഷം കേരളത്തിലെ ഇതര എപ്പിസ്കോപ്പൽ സഭകളുമായി അനുരഞ്ജന ചർച്ചകൾ നടത്താൻ ആഗ്രഹിച്ചിരുന്നു. അപ്പോഴേക്കും അദ്ദേഹം രോഗഗ്രസ്തനായി.

* മാധ്യമ പ്രവർത്തകരിൽ നിന്ന് അകന്നു കഴിഞ്ഞതെന്തുകൊണ്ട്?

പത്രങ്ങളിലൂടെയുള്ള പ്രസിദ്ധിയും പത്രപ്രവർത്തകരുമായിട്ടുള്ള ചങ്ങാത്തവും ബാവാ ആഗ്രഹിച്ചിരുന്നില്ല. പത്രം ഓഫീസുകളിൽ സന്ദർശനം നടത്തുകയോ പത്രാധിപന്മാരുമായി സമ്പർക്കം പുലർത്തുകയോ തിരുമേനിയുടെ ശീലമല്ലായിരുന്നു. പ്രസിദ്ധിയല്ല പ്രവർത്തനമായിരുന്നു മുഖ്യം.

* മാർത്തോമ്മാ നാമം വീണ്ടെടുത്തത് എങ്ങനെ?

അന്ത്യോക്യൻ സഭയുമായുള്ള സമ്പർക്കം മൂലം കാലക്രമത്തിൽ നിന്നുപോയ മാർത്തോമ്മാ നാമം കാതോലിക്കാബാവാമാരുടെ പേരിനോടൊപ്പം ചേർക്കുകയാണുണ്ടായത്. മാർത്തോമ്മാ പാരമ്പര്യം നിലനിർത്തുന്നതിനുള്ള ഒരു ശ്രമമായിരുന്നു അത്.

* വട്ടക്കുന്നേൽ ബാവായുടെ കാലശേഷം ഉള്ള സ്ഥിതിയെന്താണ്?

മുൻപറഞ്ഞതു തന്നെ. ബാവായ്ക്കു വരുന്ന പണം ഓഫീസ് അറിയാതെ ചെലവഴിക്കപ്പെടുന്നു. പണ്ട് പ്രായവും അനുഭവസമ്പന്നതയുമുള്ള ആളുകൾ കൈകാര്യം ചെയ്തുകൊണ്ടിരുന്നതും ബാവായുമായി ബന്ധപ്പെട്ടതും ആയ സംഗതികൾ ഇന്ന് പേഴ്സണൽ കാര്യങ്ങ

ൾക്കുവേണ്ടി നിയോഗിക്കപ്പെടുന്ന പക്വമതികളല്ലാത്ത ചെറുപ്പക്കാരും വേണ്ടത്ര പരിചയ സമ്പത്ത് ഇല്ലാത്തവരുമാണ് കൈകാര്യം ചെയ്യുന്നത്. കാതോലിക്കേറ്റ് ഓഫീസ്, ബാവായുടെ ഓഫീസ്, അരമന മാനേജ്മെന്റ് ഓഫീസ് എന്നീ മൂന്നു ഓഫീസുകൾ വേണ്ടത്ര പരസ്പര ബന്ധമില്ലാതെ പ്രവർത്തിക്കുന്നു എന്നു പറഞ്ഞാൽ തെറ്റില്ല. യഥാർത്ഥത്തിൽ അരമന മാനേജർ ഇന്നു വേണ്ടവിധം ഒന്നും അറിയുന്നില്ല. ആരും അറിയിക്കുന്നുമില്ല. ബാവായുടെ പ്രോഗ്രാം പോലും മാനേജർ അറിയുന്നില്ല.

* പരിചയമില്ലാത്തവരുടെ പ്രവർത്തനം കൊണ്ട് ദോഷമുണ്ടാവില്ലേ?

ഉണ്ടാവും. പരിചയമില്ലാത്തവർ അവരുടെ പ്രവർത്തനങ്ങളുടെ സംരക്ഷണത്തിനു അനൗദ്യോഗികമായി മറ്റു ചിലരെ കൂട്ടുപിടിക്കാൻ ഉത്സാഹിക്കാറുണ്ട്. ഇതുമൂലം പല നഷ്ടങ്ങളും പാകപ്പിഴകളും സംഭവിച്ചിട്ടുണ്ട്.

* ഇന്നത്തെ ഭരണസ്ഥിതിയെന്താണ്?

ബാവായുടെ ഓഫീസ്, കാതോലിക്കേറ്റ് ഓഫീസ്, മാനേജരുടെ ഓഫീസ് ഇങ്ങനെ മൂന്ന് ഓഫീസുകൾ പരസ്പര ബന്ധമില്ലാതെയുള്ള ഈ പോക്ക് സഭയുടെ പ്രവർത്തനത്തെയും പുരോഗതിയേയും ബാധിക്കുന്നുണ്ട്. അതുകൊണ്ടാണ് ആനുകാലിക പ്രസിദ്ധീകരണങ്ങൾ സഭയ്ക്കും നേതൃത്വത്തിനും എതിരെ ആഞ്ഞടിക്കുന്നതെന്നാണ് എന്റെ അഭിപ്രായം.

* പിന്നെയെന്താണ് കരണീയമായിട്ടുള്ളത്?

പഴയ രീതിയിലേക്ക് മടങ്ങണം. ഒരു സമർത്ഥനായ എക്സിക്യൂട്ടീവ് സെക്രട്ടറിയുടെ കീഴിൽ സഭാകേന്ദ്രത്തിലെ എല്ലാ കാര്യങ്ങളും കൈകാര്യം ചെയ്യുന്ന ഒരു സംവിധാനം വേണം. അദ്ദേഹവുമായി ആലോചിച്ചുവേണം കാര്യങ്ങൾ നടത്താൻ. സഭയ്ക്ക് കാര്യക്ഷമമായ സെക്രട്ടറിയേറ്റും അത്യാധുനിക സംവിധാനമുള്ള ഓഫീസും ഉണ്ടാവണം. അംഗസംഖ്യ, പ്രവർത്തനങ്ങൾ, സാമ്പത്തിക സ്ഥിതി മുതലായവ വച്ചു നോക്കുമ്പോൾ മലങ്കരസഭയ്ക്ക് കമ്പ്യൂട്ടർ സംവിധാനമുള്ള ഒന്നാംകിട സെക്രട്ടറിയേറ്റും ഫുൾടൈം സെക്രട്ടറിയും വിവിധ രംഗങ്ങളിൽ സമർത്ഥരായ ഉദ്യോഗസ്ഥന്മാരും ആവശ്യമാണ്. സഭയിൽ 1958-ൽ സമാധാനം ഉണ്ടായശേഷം കാബിനറ്റ് മാതൃകയിൽ ഒരു സംവിധാനം രൂപംകൊണ്ടതാണെങ്കിലും അത് തുടരാൻ സാധിച്ചില്ല. സഭയുടെ ഓരോ വകുപ്പിന്റെയും ഭരണത്തിന് അതതു രംഗത്ത് വൈദഗ്ധ്യമുള്ളവർ വരണം. സഭയുടെ പ്രവർത്തനസമിതിയിൽ അങ്ങനെയുള്ളവരെ ആക്കണം. സ്കൂളുകൾ, കോളജുകൾ, ആശുപത്രികൾ, അനാഥശാലകൾ, മിഷൻ പ്രവർത്തനം

എന്നിവ അവ സംബന്ധിച്ച് പ്രവർത്തന പരിചയവും സന്മനസ്സുമുള്ള വ്യക്തികളുടെ കീഴിലാവണം. നല്ല ഉപദേശക സമിതികളും വേണം. ഭദ്രാസനം ഭരിക്കുന്ന മെത്രാപ്പോലീത്താമാർക്ക് അവയ്ക്കു പൊതുവായ മേൽനോട്ടമേ ഉണ്ടാകാവൂ. അനുദിന കാര്യങ്ങളിൽ അവർ തലയിടുന്നതും മറ്റും ശരിയല്ല. ഇത് മെത്രാന്മാരുടെ ഇടവക ഭരണത്തെ സാരമായി ബാധിക്കാറുണ്ട്. മെത്രാന്മാരുടെ പ്രധാന ജോലി ഇടവക ഭരണവും അവിടുത്തെ വിവിധ പ്രവർത്തനങ്ങളുമാണല്ലോ. മെത്രാന്മാർക്കു സ്ഥലംമാറ്റം ഉണ്ടാകേണ്ടതും ആവശ്യമാണ്.

* ഇന്നത്തെ അവസ്ഥ നിർഭാഗ്യകരമാണെന്നല്ലേ പറയുന്നത്?

നിർഭാഗ്യകരമെന്നു പറയുന്നില്ല. ഇന്നത്തെ അവസ്ഥയ്ക്ക് വ്യത്യാസം വരേണ്ടത് അടിയന്തിരാവശ്യമാണ്. മാത്യൂസ് പ്രഥമൻ ബാവായുടെ ജീവിത സായാഹ്നത്തിൽ രൂപമെടുത്ത വ്യത്യസ്ത ഓഫീസ് സംവിധാനം ഇന്ന് കൂടുതൽ ശക്തമായി തുടരുന്നു. വർക്കിംഗ് കമ്മിറ്റി അംഗങ്ങളും മാനേജിംഗ് കമ്മിറ്റി അംഗങ്ങളും ഒരളവിൽ അലങ്കാര സമിതി അംഗങ്ങളാണ്. ആരവാരം അധികം ഉണ്ടാക്കുന്നു എന്നല്ലാതെ കാര്യങ്ങൾ ശരിയായി നടപ്പിലാകുന്നില്ല എന്ന പരാതി വളരെ ഉണ്ട്.

* മെത്രാച്ചന്മാരെപ്പറ്റി എന്തു പറയുന്നു?

പൊതു സഭാ കാര്യങ്ങളെപ്പറ്റി മിക്കവാറും പേർക്ക് തീവ്രമായ ചിന്തയില്ലെന്നു പറയേണ്ട സ്ഥിതിയാണു കാണുന്നത്. സ്വന്തം ഭദ്രാസനവും സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളുമാണ് ഓരോരുത്തരുടെയും സഭയും ലോകവും. പണ്ടത്തെപ്പോലെ പൊതുസഭയുടെ താല്പര്യം സംരക്ഷിക്കാനുള്ള സമയമോ മനസ്സോ ആത്മാർത്ഥതയോ കാണുന്നില്ല. കാതോലിക്കാബാവായ്ക്ക് മെത്രാന്മാരുടെ പൂർണ്ണ പിന്തുണയോ അവരുടെമേൽ വേണ്ടത്ര നിയന്ത്രണമോ ഇല്ലെന്നുള്ള വിമർശനം പരക്കെ കേൾക്കാറുണ്ട്. മെത്രാച്ചന്മാർ തന്നെ ബാവായെ പരസ്യമായും രഹസ്യമായും വിമർശിക്കുന്നില്ലെന്നു പറയാനും സാധ്യമല്ല. പഴയകാലത്തെ ടീം സ്പിരിറ്റോ സഹകരണമോ പട്ടക്കാരിലോ വൈദികരിലോ ജനങ്ങളിലോ ഇല്ലെന്നു തന്നെ പറയാം.

* മാത്യൂസ് പ്രഥമൻ ബാവാ പങ്കെടുക്കുന്ന പരിപാടികളുടെ എണ്ണം കുറവായിരുന്നല്ലോ?

കാതോലിക്കാബാവാ എന്ന നിലയിൽ ചെറിയ പരിപാടികൾക്കൊന്നും പോകാറില്ലായിരുന്നു. മാമോദീസാ, വിവാഹം, ശവസംസ്കാരം, ചരമ വാർഷികം മുതലായ ചടങ്ങുകളിൽ അപൂർവ്വമായിട്ടേ പങ്കെടുത്തിരുന്നുള്ളു. അരമനയിൽ കൂടുതൽ സമയം ഇരുന്ന് സഭാഭരണ കാര്യ

ങ്ങളിലും പ്രശ്ന പരിഹാരങ്ങളിലും മുഴുകുന്ന സ്വഭാവമായിരുന്നു അദ്ദേഹത്തിന്റേത്.

* ആസ്രഡയിലെ പ്രവർത്തനങ്ങളോടുള്ള മനോഭാവം എന്തായിരുന്നു?

പ്രോത്സാഹജനകം തന്നെ. ആസ്രഡാ സൈക്ലോൺ റിലീഫ് ഫണ്ടും തുടർന്ന് സ്ഥാപിക്കപ്പെട്ട യാച്ചാരം സെന്റ് ഗ്രിഗോറിയോസ് ബാലഗ്രാമും തിരുമേനിയുടെ കാലത്തെ സഭയുടെ പ്രധാന സാമൂഹ്യ സേവന പ്രവർത്തനമാണ്. ഇതിനുവേണ്ടി എട്ടുലക്ഷം രൂപ ശേഖരിച്ചു. കൊടുങ്കാറ്റു തകർത്ത രണ്ടു ഗ്രാമങ്ങൾ പുനരുദ്ധരിച്ചു. യാച്ചാരം ബാലഗ്രാമിനുവേണ്ടി ആദ്യം കുറെ സ്ഥലം വാങ്ങാൻ ഒരു ലക്ഷം രൂപ നല്കി. 1979 ഒക്ടോബർ 15-നു ചേർന്ന ഭവനദാന സമ്മേളനത്തിൽ ബാവാ അദ്ധ്യക്ഷത വഹിച്ചു. നമ്മുടെ സഭാംഗവും അന്നത്തെ ഗവർണ്ണറും ആയ കെ. സി. ഏബ്രഹാമാണ് താക്കോൽദാനം നിർവഹിച്ചത്.

* കൊല്ലം ഭദ്രാസനത്തിന് മാത്യൂസ് മാർ കൂറിലോസിന്റെ (മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ) കാലത്തുണ്ടായ നേട്ടങ്ങൾ ഒന്നു പറയാമോ?

കൂറിലോസ് മെത്രാച്ചൻ, അലക്സിയോസ് മാർ തേവോദോസിയോസിന്റെ അസിസ്റ്റന്റായി ചാർജെടുക്കുമ്പോൾ കൊല്ലം ഭദ്രാസനം വളരെ ശോഷിച്ച നിലയിലായിരുന്നു. താമസംവിനാ തിരുമേനി ഒട്ടധികം വിദ്യാലയങ്ങളും കോളജും ഐ. ടി. ഐ. യും സന്യാസആശ്രമങ്ങളും, കൊല്ലത്ത് ഒരു ഭദ്രാസനാസ്ഥാനവും കോൺവെന്റുകളും മറ്റും സ്ഥാപിക്കുകയും ഏറ്റവുമധികം സ്ഥാപനങ്ങളുള്ള ഭദ്രാസനമായി കൊല്ലം തീരുകയും ചെയ്തു. സഭയിൽ നിന്ന് മുൻകൈയെടുത്ത് സ്ഥാപിച്ചതൊന്നുമല്ല ഈ സ്ഥാപനങ്ങൾ. പലരോടും പണം പിരിച്ചെടുത്തുണ്ടാക്കിയ ഈ സ്ഥാപനങ്ങൾ അതതു ദേശത്തിന്റെ പുരോഗതിക്കുള്ള ഉപകരണങ്ങളായിത്തീർന്നു. അത് നാട്ടുകാർ ഒരുപോലെ സമ്മതിക്കുന്നുമുണ്ട്.

* ബാവായ്ക്ക് ശാസ്താംകോട്ടയോട് എന്താണിത്ര വലിയ സ്നേഹം?

ചാവടിയിൽ സി. ടി. ഈപ്പൻ അച്ചന്റെ വകയായി ശാസ്താംകോട്ടയിൽ ഒരു ഹൈസ്കൂളും നൂറേക്കർ സ്ഥലവുമുണ്ടായിരുന്നു. കാലക്രമേണ കൈയേറ്റം മൂലം കുറെ സ്ഥലം പലരുടെ കൈവശം വന്നു. ശാസ്താംകോട്ട ഫാ. സി. ടി. ഈപ്പൻ ട്രസ്റ്റിന്റെ പ്രസിഡണ്ട് എന്ന നിലയിൽ തിരുമേനി സ്ഥലത്തിനു ചുറ്റും മതിൽകെട്ടി നിറച്ചു തെങ്ങിൻതൈകൾ വച്ചും കെട്ടിടങ്ങൾ പണിതും കൂടുതൽ കൈയേറ്റമുണ്ടാകാതെ തടഞ്ഞു. പ്രകൃതിസുന്ദരമായ ശാസ്താംകോട്ടയിൽ ഇന്ന് ഈപ്പൻ ട്രസ്റ്റിന്റേതായി ലക്ഷങ്ങൾ മുടക്കി ഒരു ബൈബിൾ കോളജും നടത്തിവരുന്നു. അവിടെ അന്ത്യ

വിശ്രമം കൊള്ളണമെന്നാണ് ബാവായ്ക്ക് ആഗ്രഹമെന്ന് എന്നോട് പറ ഞ്ഞിട്ടുണ്ട്. തിരുമേനിക്ക് അവിടെ കബറിടം പണികഴിപ്പിക്കുന്നതായും മനസ്സിലാക്കുന്നു.

* എല്ലാ കാതോലിക്കാമാരുടെയും അന്ത്യവിശ്രമം കാതോലിക്കേറ്റ് അരമന ചാപ്പലിൽ ആയിരിക്കണമെന്ന ധാരണയ്ക്ക് ചേരുന്നതല്ലല്ലോ ഈ അഭിലാഷം?

ഒരാൾ ആഗ്രഹിക്കുന്നു, പിന്നെ സഭാംഗങ്ങൾ യുക്തമായത് ചെയ്യുന്നു. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായെ പഴയസെമിനാരി ചാപ്പലിൽ അടക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ അന്ത്യാഭിലാഷം. പക്ഷേ, ആലുവായിൽ കബറടക്കി. കാതോലിക്കാമാ രുടെ കബറിടങ്ങൾ ഒരു സ്ഥലത്തായിരിക്കുന്നതാണ് എന്തുകൊണ്ടും അഭികാമ്യം.

# 16

# ഒരു രഹസ്യനീക്കത്തിന്റെ പിന്നണിയിൽ

കഴിഞ്ഞ 60 വർഷത്തിനിടയിൽ ദേവലോകം അരമനയിൽ നടന്ന മൂറോൻ കൂദാശകൾ, ശ്രദ്ധപ്പെരുന്നാളുകൾ, കാതോലിക്കാ ബാവാമാരുടെ സ്ഥാനത്യാഗ കരുനീക്കങ്ങൾ, സഭാ സമാധാന ചർച്ചകൾ, വൈദേശിക സഭാമേലദ്ധ്യക്ഷന്മാരുടെയും രാഷ്ട്രീയ നേതാക്കന്മാരുടെയും സന്ദർശനങ്ങൾ, രഹസ്യചർച്ചകൾ, തന്ത്രപ്രധാനമായ നടപടികൾ, അന്തർനാടകങ്ങൾ മുതലായവ ചരിത്രാവലോകനപ്രധാനമായ ഈ പുസ്തകത്തിന്റെ പരിധിയ്ക്ക് പുറത്താണ്. പുസ്തക രചനയുടെ ഉന്നത ലക്ഷ്യത്തിൽ വരാത്ത – പ്രയോജനരഹിതമായ – തർക്കവിതർക്കങ്ങൾക്കു വഴിമരുന്നിടാതെ അപ്രിയ സത്യങ്ങൾ ഒഴിവാക്കുകയും വേണമല്ലോ. മലങ്കരസഭയിലെ ആദ്യ കാതോലിക്കാമാർ കനകസമ്പന്നരായി സ്വഭവനങ്ങൾ വെള്ളി കൊണ്ടു നിറച്ചുവച്ച പ്രഭുക്കന്മാരെപ്പോലെ കഴിഞ്ഞവരല്ലെന്നും അവരുടെ അളക്കാനാവാത്ത സമ്പത്ത്, നിലയ്ക്കാത്ത പ്രാർത്ഥനയും ഉലയാത്ത ദൈവാശ്രയവുമായിരുന്നു എന്നും ചരിത്രം സാക്ഷിക്കുന്നു. സത്യത്തിന്റെ സാക്ഷികളായിരുന്ന അവരെ ഉൾക്കൊള്ളാനും അവർക്ക് സമാധാനനിർഭരമായ അന്ത്യവിശ്രമ രംഗം ഒരുക്കാനും കഴിഞ്ഞ ദേവലോകമേ നീ എത്രയോ ധന്യവതി എന്ന ചിന്ത അരമനയിൽ ചെല്ലുമ്പോഴെല്ലാം മനസ്സിനെ സ്പർശിച്ച് കടന്നുപോകാറുണ്ട്.

**എൻ. എം. ഏബ്രഹാം**

**ഫാ. റ്റി. സി. ജേക്കബ്, ഫാ. റ്റി. ജി. സഖറിയ, കെ. വി. മാമ്മൻ എന്നിവർ പ. ഔഗേൻ പ്രഥമൻ ബാവായോടൊപ്പം (45 വർഷം മുമ്പ് എടുത്ത ചിത്രം)**

മലങ്കര അസോസിയേഷനും മെത്രാൻ സ്ഥാനാർത്ഥികളുടെ തെര ഞ്ഞെടുപ്പും വാഴ്ചയും മറ്റും തടയാനും ഉഡുപ്പി കോടതി വഴി ഉടക്കു ണ്ടാക്കാനും വിഘടിത വിഭാഗം പലവുരു ശ്രമിക്കുകയും ചിലപ്പോൾ അവ രുടെ സൂത്രങ്ങൾ വിജയിക്കുകയും ചെയ്തിട്ടുണ്ട്. ഇവയെ നേരിടുന്ന തിനും മറികടക്കുന്നതിനും മലങ്കരസഭാ നേതൃത്വവും ഉണർന്നു പ്രവർ ത്തിച്ചിരുന്നു.

1974 ഒക്ടോബർ രണ്ടിനു അഞ്ച് മെത്രാന്മാരെ തിരഞ്ഞെടുക്കാൻ നിര ണത്തു ചേർന്ന മലങ്കര അസോസിയേഷൻ നിരോധിക്കാൻ ഉഡുപ്പിയിലെ ഒരു മുൻസിഫിന്റെ ഒരു നിരോധന ആജ്ഞയുമായി കോടതി ശിപായി നിരണത്തു വരികയും അയാളെ അന്നത്തെ പരുമല സെമിനാരി മാനേ ജർ ഫാ. കെ. ബി. മാത്യൂസ്, ഇലഞ്ഞിക്കൽ ഇ. ജോൺ ജേക്കബ് എന്നി വരുടെ നിർദ്ദേശപ്രകാരം ഉത്തരവുസഹിതം മംഗലാപുരം ട്രെയിനിൽ കയറ്റിവിട്ടതും പലരും ഓർക്കുന്നുണ്ടാവും. സ്ഥാനാർത്ഥികളെ തെരഞ്ഞെ ടുത്തു എങ്കിലും താൽക്കാലിക നിരോധനം മൂലം 1975 ഫെബ്രുവരി 16-നു മാത്രമെ ഫാ. എം. വി. ജോർജ്ജ്, ഫാ. പോൾ വറുഗീസ്, ഫാ. കെ. സി. തോമസ്, ഫാ. കെ. കെ. പുന്നൂസ്, ഫാ. പി. വി. ജോസഫ് എന്നിവരെ വാഴിക്കാൻ സാധിച്ചുള്ളൂ.

ഇതു സംബന്ധിച്ചുള്ള രഹസ്യനീക്കത്തിൽ എനിക്കും ഒരു ചെറിയ പങ്കു വഹിക്കേണ്ടിവന്ന കാര്യം ഇവിടെ വെളിപ്പെടുത്താൻ ആഗ്രഹി ക്കുന്നു. മെത്രാൻ സ്ഥാനാർത്ഥികളായ അഞ്ച് പേർക്കും 1975 ഫെബ്രു വരി 15-നു പുത്തൻകാവു പള്ളിയിൽ വച്ച് ദാനിയേൽ മാർ പീലക്സി നോസ്, ഫിലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തിമോത്തി യോസ് എന്നിവർ റമ്പാൻ സ്ഥാനം നൽകി. ഇവരെ മെത്രാന്മാരായി എന്ന് വാഴിക്കുമെന്ന് ആർക്കും നിശ്ചയമില്ലായിരുന്നു.

അതേസമയം ഫെബ്രുവരി 16-നു നിരണത്തു വച്ച് മെത്രാൻ വാഴ്ച നടത്തുന്നതിനുള്ള ഉന്നതതല തീരുമാനം അന്നും രഹസ്യമായി സ്ഥിതി ചെയ്തു. മെത്രാൻ സ്ഥാനാഭിഷേകം സംബന്ധിച്ച പ. ഔഗേൻ ബാവാ യുടെ കല്പന ഞായറാഴ്ചത്തെ പത്രത്തിൽ വരണം. ഈ ദിവസങ്ങ ളിൽ പ. ഔഗേൻ ബാവാ ക്ഷീണംകൊണ്ടും കോടതി നിരോധനം ഉണ്ടാ യേക്കാമെന്നു കരുതിക്കൊണ്ടും കടമ്പനാട്ടു ആശ്രമ മന്ദിരത്തിൽ വിശ്ര മിക്കുകയായിരുന്നു. ബാവാതിരുമേനിയുടെ കല്പന തയ്യാറാക്കിയത് മനോരമയുടെ മുൻ അസിസ്റ്റന്റ് എഡിറ്ററായ എൻ. എം. എബ്രഹാമാ യിരുന്നു. ദേവലോകം അരമന മാനേജരായിരുന്ന് അന്തരിച്ച പ്രശസ്ത നായ ഫാ. ടി. ജി. സഖറിയായും ഞാനും കൂടി ഒരു കാറിൽ ഫെബ്രു വരി 14-നു സന്ധ്യയോടുകൂടി കടമ്പനാട്ടു മന്ദിരത്തിലെത്തി കല്പന വായിച്ചു കേൾപ്പിച്ചു. കല്പന പത്രത്തിൽ ഇട്ടാൽ വല്ല കുഴപ്പവും ഉണ്ടാ

കുമോ എന്നു ബാവാ ഞങ്ങളോടു ചോദിച്ചു. ഒരു കുഴപ്പവുമില്ലെന്നു ഞങ്ങൾ അറിയിച്ചപ്പോൾ "സഖറിയാ അച്ചനും മാമ്മച്ചനും കൂടി പറഞ്ഞാൽ ഞാൻ ഒപ്പിട്ടു തരാം" എന്നു പറഞ്ഞ് കല്പനയുടെ നക്കൽ ഒരിക്കൽ കൂടി വായിച്ചു കേട്ടു. അതിൽ ബാവാ ചില തിരുത്തലുകൾ വരുത്തി. ബാവായുടെ ബുദ്ധിശക്തിയ്ക്കു യാതൊരു ക്ഷീണവും തട്ടിയിരുന്നില്ലെന്നുള്ളതിന് ശക്തമായ തെളിവായിരുന്നു ഈ തിരുത്തലുകൾ. പ്രസ്തുത കല്പനയുടെ പ്രസക്തഭാഗം ചുവടെ ചേർക്കുന്നു:-

"മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ ഒരു നിർണ്ണായക കാലഘട്ടത്തിലൂടെ കടന്നുപോകുന്ന ഈ അവസരത്തിൽ അതിന്റെ വൈപുല്യത്തിനും വളർച്ചയ്ക്കും വികസനത്തിനും അനുയോജ്യമായവിധത്തിൽ അഞ്ചു പ്രശസ്തരായ വൈദികർക്ക് മാർതോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണം പള്ളിയിൽ വച്ച് ഇന്ന് മേല്പട്ടസ്ഥാനം നൽകുകയാണ്. ഭരണഘടനയെയും കാനോനെയും പാരമ്പര്യത്തെയും അങ്ങേയറ്റം മാനിച്ചുകൊണ്ടും വ്യവസ്ഥാപിതമായ നടപടിച്ചട്ടങ്ങൾ സ്വീകരിച്ചുകൊണ്ടും തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന ഈ അഞ്ചു വൈദികരും സഭയിൽ ശോഭിക്കുകയും സഭയെ ശോഭിപ്പിക്കുകയും ചെയ്യുമെന്നുള്ളതിന് നമുക്കു സംശയമില്ല.

തോമ്മാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ ദിവംഗതനായതോടു കൂടി നിരണം ഭദ്രാസനത്തിന് വൈധവ്യം സംഭവിച്ചിരിക്കുകയാണ്. ബാഹ്യകേരള ഭദ്രാസനത്തിന്റെ അധിപൻ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ നമ്മുടെ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നതിനാൽ ആ ഭദ്രാസനത്തിലും ഒരു മെത്രാപ്പോലീത്താ നിയോഗിക്കപ്പെടേണ്ടതുണ്ട്. കൂടാതെ 88-ാം വയസ്സിലേക്ക് കടന്നിരിക്കുന്ന കോട്ടയം ഇടവകയുടെ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായ്ക്ക് ഒരു അസിസ്റ്റന്റിനെ വാഴിക്കേണ്ട കാലവും അതിക്രമിച്ചിരിക്കുന്നു. ഇതിനും പുറമെ ചില ഭദ്രാസനങ്ങൾ ഭരണസൗകര്യത്തെ മുൻനിർത്തി വിഭജിക്കുന്ന കാര്യവും പരിഗണിക്കേണ്ടതുണ്ട്. ഈ പശ്ചാത്തലത്തിലാണ് സഭയുടെ ശോഭനമായ ഭാവിയെ മുൻനിർത്തി ഇപ്പോൾ അഞ്ചു പേരെ മേല്പട്ടസ്ഥാനത്തേയ്ക്ക് ഉയർത്തുന്നത്. നമ്മുടെ സഭയിലെ നിർഭാഗ്യകരമായ ചില തർക്കങ്ങൾ മൂലം ഈ മെത്രാൻ സ്ഥാനാഭിഷേകം നേരത്തെ നടത്താൻ സാധിക്കാതെ വന്ന കാര്യം ഇവിടെ വിസ്മരിക്കുന്നില്ല.

ആറു മാസത്തെ ഒരുക്കത്തിനു ശേഷം അനേകായിരം രൂപ ചെലവാക്കി നിരണത്തു വിളിച്ചുകൂട്ടിയ മലങ്കര അസോസിയേഷനാണ് ഇപ്പോൾ വാഴിക്കപ്പെടുന്ന വൈദികരെ ഐകകണ്ഠേന തെരഞ്ഞെടുത്തത്. എന്നാൽ സഭയിൽ ഭിന്നിപ്പുണ്ടാക്കുന്നതിനുവേണ്ടി ചിലർ കോട

തികളെ സമീപിക്കുകയും നാലഞ്ചു മാസങ്ങൾക്കുശേഷം കേരളത്തിലെ അത്യുന്നത നീതിന്യായപീഠം കുരുക്കുകൾ അഴിക്കുകയും ചെയ്തിരിക്കുകയാണ്. ദൈവം സഭയെ നയിക്കുന്നുവെന്നും കൈവിടുകയില്ലെന്നും ഈ സംഭവങ്ങൾ നമ്മെ അനുസ്മരിപ്പിക്കുന്നു.

മലങ്കരസഭാ ഭരണഘടനയ്ക്ക് വിധേയമായി വാഴിക്കപ്പെടുന്ന മെത്രാന്മാർക്കു മാത്രമേ മലങ്കരയിൽ സ്ഥാനമുള്ളു. ഭരണഘടനയിൽ ഇങ്ങനെ പറയുന്നു: "ഒരാൾക്ക് എപ്പിസ്കോപ്പാ ആയോ മെത്രാപ്പോലീത്താ ആയോ പട്ടം കൊടുക്കണമെങ്കിൽ ആ ആളെ ആ സ്ഥാനത്തേയ്ക്ക് മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതും ആ തെരഞ്ഞെടുപ്പിനെ എപ്പിസ്ക്കോപ്പൽ സിനഡ് അംഗീകരിക്കുന്നപക്ഷം സിനഡിന്റെ സഹകരണത്തോടുകൂടി കാനോൻ നിബന്ധന അനുസരിച്ച് കാതോലിക്കാ ആ ആളിനു പട്ടം കൊടുക്കേണ്ടതും ആണ്. ഒരു എപ്പിസ്കോപ്പായേയോ മെത്രാപ്പോലീത്തായേയോ വാഴിക്കുമ്പോൾ വാഴിക്കപ്പെടുന്ന മേല്പട്ടക്കാരൻ സിനഡിന്റെ അദ്ധ്യക്ഷനായ കാതോലിക്കായ്ക്ക് ശൽമൂസ്സോ (സമ്മതപത്രം) എഴുതി വയ്ക്കേണ്ടതാണ്. ഇപ്രകാരം വാഴിക്കപ്പെടുന്ന മേല്പട്ടക്കാരനു കാതോലിക്കാ സ്ഥാത്തിക്കോൻ (അധികാരപത്രം) നൽകുന്നതാകുന്നു." എപ്പിസ്കോപ്പായെ വാഴിക്കുന്നത് സംബന്ധിച്ച് ഹൂദായ കാനോനിൽ വിശദമായ മാർഗ്ഗനിർദ്ദേശങ്ങളും മറ്റും നൽകിയിട്ടുണ്ട്. ഒരു ഭാഗത്ത് മാർ ക്ലിമ്മീസിന്റെ ഒന്നാം പുസ്തകത്തിൽ നിന്ന് ഇങ്ങനെ പറയുന്നു: "ഒരെപ്പിസ്കോപ്പാ വാഴിക്കപ്പെടുന്നതു ജനങ്ങൾ മുഴുവനും കൂടി തെരഞ്ഞെടുത്ത് പരിശുദ്ധാത്മ ഹിതാനുസരണമായിരിക്കണം. അദ്ദേഹം കുറ്റമില്ലാത്തവനും ജ്ഞാനിയും നിർമ്മലനും വിനയമുള്ളവനും ദ്രവ്യാഗ്രഹമില്ലാത്തവനും കലഹപ്രിയമില്ലാത്തവനും ദയാലുവും മിതഭാഷിയായ ഉപദേഷ്ടാവും നന്മകളെ ഇഷ്ടപ്പെടുന്നവനും അദ്ധ്വാനപ്രിയനുമായിരിക്കണം."

ഇത്ര മഹത്തായ എപ്പിസ്കോപ്പാ സ്ഥാനത്തേക്കു വരുന്നവരുടെ പ്രവർത്തനം കൊണ്ടു ദൈവത്തിന് മഹത്വവും സഭയ്ക്ക് വിജയവും ഉണ്ടാകാൻ ഇടയാകട്ടെ എന്നാണു നമ്മുടെ ബലഹീനമായ പ്രാർത്ഥന."

ഈ സുപ്രധാന കല്പന 1975 ഫെബ്രുവരി 16-ന് പ്രഭാതത്തിൽ മലയാള മനോരമയിൽ വന്നു മണിക്കൂറുകൾക്കുള്ളിൽ, മാർത്തോമ്മാ സ്ഥാപിച്ച നിരണം പള്ളിയിൽ കൂടിയ വൻ ജനാവലിയുടെ സാന്നിദ്ധ്യത്തിൽ പ്രഗല്ഭരായ ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, സ്തേഫാനോസ് മാർ തേവോദോസിയോസ്, തോമസ് മാർ മക്കാറിയോസ്, ജോസഫ് മാർ പക്കോമിയോസ് എന്നിവർ മാർത്തോമ്മായുടെ പിൻഗാമിയാൽ മെത്രാന്മാരായി വാഴിക്കപ്പെട്ടു. ക്ഷീണിതനെന്നു കരുതപ്പെട്ടിരുന്ന പ. ഔഗേൻ ബാവായുടെ മുഖത്തെ

പ്രഭാവലയവും പ്രസരിപ്പും തേജസ്സും ഉത്സാഹവും എല്ലാം ചടങ്ങിൽ സംബന്ധിച്ച എനിക്കു മറക്കാനാവില്ല. ഭാഗ്യസ്മരണാർഹനായ പ. ഔഗേൻ ബാവായുടെ ജീവിതത്തിലെ ഏറ്റവും ഒടുവിലത്തെ സുപ്രധാന പരിപാടിയായിരുന്നു ഈ മെത്രാൻ വാഴിക്കൽ ചടങ്ങ്.

# 17

# കാതോലിക്കേറ്റ് അരമന ഇന്ന്

മലങ്കരസഭയുടെ ആറു ദശാബ്ദം പിന്നിട്ട ഭരണ സിരാകേന്ദ്രമായ കാതോലിക്കേറ്റ് അരമനയിൽ മാനേജരായി കഴിഞ്ഞ വർഷം പ. കാതോലിക്കാ ബാവാ എന്നെ നിയമിച്ചത് ഒരു ദൈവനിയോഗമായി കരുതുന്നു. സഭയിലെ പ്രഗത്ഭരായ പല വൈദിക ശ്രേഷ്ഠരും അലങ്കരിച്ചിരുന്ന ഒരു സുപ്രധാന സ്ഥാനമാണിത്. ഇവിടെ കബറടങ്ങിയിട്ടുള്ള പ. പിതാക്കന്മാരുടെ ആത്മീയ സാന്നിദ്ധ്യം എന്നും സഭയ്ക്ക് ഒരു ശക്തികേന്ദ്രമാണ്, ഇപ്പോഴത്തെ പ. കാതോലിക്കാബാവായുടെ പ്രാർത്ഥനാജീവിതവും നേതൃത്വവും സഭയ്ക്ക് കരുത്തേകുന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കായുടെ ചുറുചുറുക്കുള്ള പ്രവർത്തനങ്ങൾ സഭാകേന്ദ്രത്തെ കൂടുതൽ ചൈതന്യ ധന്യമാക്കുന്നു.

### വിവിധ ഓഫീസുകൾ

മലങ്കരസഭയുടെ പ്രധാനപ്പെട്ട മിക്ക ഓഫീസുകളും അരമന കോമ്പൗണ്ടിലാണ് സ്ഥിതിചെയ്യുന്നത്. പ. കാതോലിക്കാബാവായുടെ ഓഫീസ്, കാതോലിക്കേറ്റ് ഓഫീസ്, പ. സുന്നഹദോസിന്റെ ഓഫീസ്, സൺഡേസ്കൂൾ കേന്ദ്ര ഓഫീസ്, എം. ഡി. കോർപ്പറേറ്റ് സ്കൂൾ ഓഫീസ്, എം. ഡി. കോർപ്പറേറ്റ് കോളജ് ഓഫീസ്, പീരുമേട് എഞ്ചിനീയറിംഗ് കോളജിലെ അഡ്മിനിട്രിറ്റേറ്റീവ് ഓഫീസ്, ഇന്റർ ചർച്ച് കമ്മിറ്റി ഓഫീസ്, കാതോലിക്കേറ്റ് പ്രസ്, എം. ഒ. സി. പബ്ലിക്കേഷൻസ് ഓഫീസ്, മലങ്കര സഭാ മാസിക ഓഫീസ്, മലങ്കരസഭാ പത്രിക ഓഫീസ്, ആർദ്രാ ചാരിറ്റബിൾ സൊസൈറ്റിയുടെ ഓഫീസ്, സഭയുടെ മാനവ വിഭവശേഷിയുടെ ഓഫീസ്, കാതോലിക്കേറ്റ് ശതാബ്ദി ഓഫീസ് തുടങ്ങിയ പ്രധാനപ്പെട്ട കാര്യാലയങ്ങൾ ഇവിടെ പ്രവർത്തിക്കുന്നു. അൻപതിൽപരം ജോലിക്കാർ വിവിധ ഓഫീസുകളിലുണ്ട്.

### ആരാധനകൾ

കാതോലിക്കേറ്റ് അരമനയുടെ ജീവൻ ഇവിടെ ചാപ്പലിൽ മൂന്നു നേരവും നടക്കുന്ന പ്രാർത്ഥനകളാണ്. കൃത്യസമയത്തുള്ള യാമ പ്രാർത്ഥനകളും പ. പിതാക്കന്മാരുടെ കബറിങ്കലുള്ള ധൂപപ്രാർത്ഥനയും ശനിയാഴ്ചയും ഞായറാഴ്ചയും നടത്തുന്ന വി. കുർബ്ബാനയും ഭക്തിനിർഭരമായ ഒരു അന്തരീക്ഷം സൃഷ്ടിക്കുന്നു. കുന്തിരിക്കത്തിന്റെ സുഗന്ധം സദാ സമയവും അന്തരീക്ഷത്തിൽ തങ്ങി നിറഞ്ഞു നിൽക്കുന്നു. അരമനയുടെ ചുറ്റുവട്ടത്തിലുള്ള ഓർത്തഡോക്സുകാരുടെ ആരാധാനകേന്ദ്ര

മാകയാൽ അവർ അരനമ ചാപ്പലിലാണ് ഒത്തുകൂടുന്നത്. രാവിലെ നാല രയ്ക്കുള്ള ചാപ്പൽ മണിനാദം സമീപവാസികളെ പ്രാർത്ഥനയ്ക്കായി വിളിച്ചുണർത്തുന്നു. ഉച്ചയ്ക്ക് 12.30 നും വൈകിട്ട് 5.30 നുമുള്ള മണി നാദം ആരാധനയ്ക്കായി ജനങ്ങളെ ആഹ്വാനം ചെയ്യുന്നു. സന്ധ്യാനമ സ്കാരത്തിൽ പത്തിരുപത് പേർ സംബന്ധിച്ചു വരുന്നു. മിക്ക ദിവസങ്ങ ളിലും നിയുക്ത കാതോലിക്കാ മാർ മിലിത്തിയോസ് തിരുമേനി ആരാധ നയ്ക്ക് നേതൃത്വം നൽകുന്നു. ശനിയാഴ്ചകളിൽ രാവിലെ എഴു മണിയ്ക്ക് ആരംഭിക്കുന്ന വി. കുർബ്ബാന 8 മണിക്ക് അവസാനിക്കും. ഞായ റാഴ്ചകളിൽ രാവിലെ 7.30-ന് വി. കുർബ്ബാന ആരംഭിച്ച് 8.45-ഓടെ തീരുന്നു. പ. കാതോലിക്കാബാവ വി. കുർബാനയ്ക്ക് നേതൃത്വം നൽ കുന്നു. നാനൂറോളം വിശ്വാസികൾ ഞായറാഴ്ചയും ഇരുപത്തഞ്ചോളം പേർ ശനിയാഴ്ചകളിലും വി. കുർബാനയിൽ സംബന്ധിക്കാറുണ്ട്. എല്ലാ മാറാനായ പെരുനാളുകളും ഓർമ്മപ്പെരുനാളുകളും ഭക്തിപുരസ്സരം ആച രിക്കുന്നു.

### ദേവലോകം സൺഡേസ്കൂൾ

പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ കാലത്തുതൊട്ടുതന്നെ ഇവിടെ നല്ല നിലയിൽ സൺഡേസ്കൂൾ നടന്നുവരുന്നു. ഇന്ന് 150-ൽ പരം കുട്ടി കൾ പഠിക്കുന്ന സഭയിലെ തന്നെ മികച്ച ഒരു സൺഡേസ്കൂൾ ആണിത്. വി. കുർബ്ബാനയ്ക്ക് ശേഷം 9 മണി മുതൽ 11.30 വരെയാണ് ക്ലാസ്സുകൾ നടത്തുന്നത്. അർപ്പണബോധമുള്ള 15-ൽപരം അദ്ധ്യാപകർ സേവനം അനുഷ്ഠിക്കുന്നു. മത്സര പരീക്ഷകളിലും സഹപാഠ്യ മത്സരങ്ങളിലും നല്ല നിലവാരം പുലർത്തുന്നതാണ് ദേവലോകം സൺഡേസ്കൂൾ എന്ന തിൽ സന്തോഷമുണ്ട്.

### പിതാക്കന്മാരുടെ കബറിടങ്ങൾ

കാതോലിക്കേറ്റ് അരമനയെ കൂടുതൽ ധന്യമാക്കുന്നത് ചാപ്പലിനോട് ചേർന്നുള്ള പ. പിതാക്കന്മാരുടെ കബറിടങ്ങളാണ്. ഒരു കാലത്ത് പ്രതി കൂല സാഹചര്യങ്ങളിൽ ഗർജ്ജിക്കുന്ന സിംഹങ്ങൾ ആയി സഭയ്ക്ക് സുധീര നേതൃത്വം നൽകിയ കാതോലിക്കാമാരുടെ കബറിടങ്ങൾ ചാപ്പ ലിന്റെ വടക്കു വശത്തും അഭിവന്ദ്യ ഡോ. തോമസ് മാർ മക്കാറിയോ സിന്റെ കബറിടം തെക്കു ഭാഗത്തും സ്ഥിതിചെയ്യുന്നു. ഭാവിയിലും പിതാ ക്കന്മാർക്കു അന്ത്യവിശ്രമം കൊള്ളുന്നതിനുള്ള സ്ഥലസൗകര്യങ്ങൾ ഇവിടെ ഒരുക്കിയിട്ടുണ്ട് എന്നത് പിതാക്കന്മാരുടെ ദീർഘവീക്ഷണ ത്തിന്റെ ഫലമാണ്.

പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കബർ വി. മദ്ബഹായോടു ചേർന്നും അതിനടുത്ത് മദ്ധ്യഭാഗത്തായി പ.

ഔഗേൻ ബാവായുടെ കബറും വടക്കെ അറ്റത്തു പ. മാത്യൂസ് പ്രഥമൻ ബാവായുടെ കബറും സ്ഥിതിചെയ്യുന്നു. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മ ജനുവരി മൂന്നാം തീയതിയാണ്. ഔഗേൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ ഡിസംബർ എട്ടാം തീയതിയും മാത്യൂസ് പ്രഥമൻ ബാവായുടെ ശ്രദ്ധപ്പെരുന്നാൾ നവംബർ എട്ടാം തീയതിയും ആചരിക്കുന്നു. മക്കാറിയോസ് തിരുമേനിയുടെ ഓർമ്മ ഫെബ്രുവരി 23-ാം തീയതിയാണ്. എല്ലാം ദിവസവും രാവിലേയും വൈകിട്ടും, വി. കുർബാനയുള്ള ദിവസങ്ങളിലും പിതാക്കന്മാരുടെ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തിവരുന്നു.

ക്രമമായി ദിവസവും കബറിങ്കൽ വന്ന് പ്രാർത്ഥിക്കുന്നവർ അനേകരുണ്ട്. പ. പിതാക്കന്മാരുടെ മദ്ധ്യസ്ഥതയും പ്രാർത്ഥനയും അനേകർക്ക് ആശ്വാസം പകരുന്നു.

### സന്ദർശകർ

സഭയുടെ വിവിധ ഓഫീസുകളിൽ പല ആവശ്യങ്ങൾക്കായി വരുന്നവർ, പ. പിതാക്കന്മാരുടെ കബറിങ്കൽ വരുന്നവർ, ആരാധനകളിൽ സംബന്ധിക്കുവാൻ എത്തുന്നവർ, തീർത്ഥാടകർ തുടങ്ങി വിഭിന്ന തുറയിൽപ്പെട്ടവർ അരമന സന്ദർശിക്കാറുണ്ട്. അവർക്ക് ഭക്ഷണവും മറ്റ് സൗകര്യങ്ങളും അരമനയിൽ നിന്നു ചെയ്തുകൊടുക്കുന്നു. നേരത്തെ അറിയിച്ചിട്ടു വരുന്നവർക്കും ഭക്ഷണം നൽകിവരുന്നുണ്ട്. ഒ. വി. ബി. എസിന്റെ ഭാഗമായി ദേവലോകത്ത് അനേകം പള്ളികളിൽ നിന്നും സൺഡേസ്കൂൾ അധ്യാപകരും വിദ്യാർത്ഥികളും എത്താറുണ്ട്. അവർക്ക് ആവശ്യമായ ലഘുഭക്ഷണവും മറ്റും നൽകുന്നു. എല്ലാ സന്ദർശകരേയും ഹൃദ്യമായി സ്വീകരിക്കുകയും യഥായോഗ്യം സൽക്കരിക്കുകയും ചെയ്യുന്നു.

### പുതിയ ഓഫീസ് സമുച്ചയം

സഭയുടെ നാളത്തെ വളർച്ചയേയും അടിസ്ഥാന ആവശ്യങ്ങളേയും പരിഗണിച്ച് അരമന കോമ്പൗണ്ടിലെ എല്ലാ ഓഫീസുകളും ആധുനിക രീതിയിലുള്ള ഒരു കെട്ടിടത്തിൽ ആക്കുന്നതിനുവേണ്ടി ഒരു മൂന്നു നില കെട്ടിടത്തിനു പണികൾ നടന്നുകൊണ്ടിരിക്കുന്നു. ഇവിടത്തെ വിവിധ ഓഫീസുകളിൽ പ്രവർത്തിക്കുന്നവർക്കുള്ള ഉച്ചഭക്ഷണം അരമനയിൽ നിന്നുമാണു നൽകിവരുന്നത്.

### കൃഷികൾ, വസ്തു സംരക്ഷണം

കാതോലിക്കേറ്റ് അരമനയ്ക്ക് ആകെയുള്ള എട്ട് ഏക്കർ സ്ഥലത്തിൽ രണ്ട് ഏക്കർ റബറാണ്. അതിൽ നിന്നു നല്ല വരുമാനം ലഭിക്കുന്നു. കുറെ സ്ഥലത്ത് കപ്പ, ചേന, കാച്ചിൽ, ചേമ്പ്, ഏത്തവാഴ മുതലായവയും കൃഷി

ചെയ്യുന്നു. നൂറിൽപരം തെങ്ങ് ഉള്ളതുകൊണ്ട് വേണ്ടത്ര നാളികേരം ലഭിക്കുന്നുണ്ട്. രണ്ട് കുരിശടികൾ അരമന കോമ്പൗണ്ടിലും മറ്റൊന്ന് കഞ്ഞിക്കുഴി കവലയിലും ഉണ്ട്. പ്രധാന കവാടത്തിലും റോഡിന്റെ അരികിൽ ചാപ്പലിന്റെ മുൻ ഭാഗത്തുള്ള കുരിശടികൾ വരെ പെരുന്നാൾ ദിവസങ്ങളിൽ റാസ പോകുന്നു. നാനാജാതിമതസ്ഥർ തിരികൾ കത്തിച്ച് നേർച്ചയിടുന്നതും പ്രാർത്ഥിക്കുന്നതും സ്ഥിരം കാഴ്ചയാണ്.

വിവിധ കാലഘട്ടങ്ങളിൽ സഭയെ നയിച്ചു കാലം ചെയ്ത പ. പിതാക്കന്മാരുടേയും ഇന്നു സഭയെ നയിക്കുന്ന പിതാക്കന്മാരുടെയും സാന്നിദ്ധ്യത്തിലും പ്രാർത്ഥനാനിർഭരമായ അന്തരീക്ഷത്തിലും ഇവിടെ നടക്കുന്ന ആദ്ധ്യാത്മിക ശുശ്രൂഷകൾ ഏറ്റം അനുഗ്രഹപ്രദമാണ്. പ. പിതാക്കന്മാർ ശുശ്രൂഷിച്ച വി. മദ്ബഹായും അവരുടെ കബറിങ്കൽ നിന്നുയരുന്ന സൗരഭ്യവാസനയുംകൊണ്ട് അനുഗൃഹീതമാണ് ഈ പുണ്യഭൂമി. വി. മൂറോൻ കൂദാശ, സൈത്ത് കൂദാശ തുടങ്ങിയ സുപ്രധാന ശുശ്രൂഷകളും ഇപ്പോൾ സഭാകേന്ദ്രത്തിലാണ് നടത്തുക. സഭയുടെ ആത്മീയ ശക്തികേന്ദ്രമായി ദേവലോകം പ്രശോഭിക്കുന്നു.

**തൈക്കൂട്ടത്തിൽ ഗീവറുഗീസ് റമ്പാൻ (മാനേജർ)**



# 18

# മലങ്കരസഭാ ട്രസ്റ്റിമാർ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ മെത്രാപ്പോലീത്തൻ ട്രസ്റ്റി, വൈദിക ട്രസ്റ്റി, അയ്മേനി ട്രസ്റ്റി എന്നിങ്ങനെ മൂന്ന് സ്ഥാനികൾ ഉണ്ട്.

**മെത്രാപ്പോലീത്തൻ ട്രസ്റ്റി**

മലങ്കര മെത്രാപ്പോലീത്തായാണ് മെത്രാപ്പോലീത്തൻ ട്രസ്റ്റി. സഭാ ഭരണഘടനയുടെ 94 മുതൽ 98 വരെയുള്ള വകുപ്പുകൾ മലങ്കര മെത്രാപ്പോലീത്തായെ സംബന്ധിച്ചുള്ളതാണ്.

**കൂട്ടു ട്രസ്റ്റികൾ**

മലങ്കരസഭയിലെ വൈദിക-അയ്മേനി ട്രസ്റ്റികളെ സംബന്ധിച്ച് സഭാഭരണഘടനയുടെ 91 മുതൽ 93 വരെയുള്ള വകുപ്പുകളിൽ പ്രതിപാദിക്കുന്നു: "മലങ്കര മെത്രാപ്പോലീത്തായോടു കൂടി വട്ടിപ്പണം, കോട്ടയം സുറിയാനി സെമിനാരി എന്നിതുകളുടെയും ഇതുകളിൽ നിന്നുണ്ടായിട്ടുള്ളതും ഉണ്ടാകുന്നതുമായ ആദായത്തിന്റെയും ട്രസ്റ്റികളായി രണ്ടു പേർ ഉണ്ടായിരിക്കുന്നതും അതിൽ ഒരാൾ പട്ടക്കാരനും മറ്റേ ആൾ അയ്മേനിയും ആയിരിക്കേണ്ടതും ആകുന്നു" (വകുപ്പ് 91). "മേൽപറഞ്ഞവ ഒഴിച്ചുള്ള സമുദായ സ്വത്തുക്കളെ സംബന്ധിച്ച് പ്രത്യേക വ്യവസ്ഥകൾ ഇല്ലാത്തപക്ഷം അവയുടെ ട്രസ്റ്റി മലങ്കര മെത്രാപ്പോലീത്താ ആയിരിക്കുന്നതാകുന്നു" (വകുപ്പ് 92). "കൂട്ടുട്രസ്റ്റികളെ അസോസ്യേഷൻ തെരഞ്ഞെടുക്കുന്നതാകുന്നു. യാതൊരു കാരണവും പറയാതെ കൂട്ടു ട്രസ്റ്റികളെ മാറ്റി വേറെ ട്രസ്റ്റികളെ ആക്കുന്നതിന് അസോസിയേഷന് അധികാരമുള്ളതാകുന്നു" (വകുപ്പ് 93).

1808-ൽ മലങ്കരസഭാ തലവനായിരുന്ന 7-ാം മാർത്തോമ്മാ ബ്രിട്ടീഷ് ട്രഷറിയിൽ 3000 പൂവരാഹൻ (10500 രൂപ) 8% പലിശയ്ക്ക് നിക്ഷേപിച്ചു. ആദ്യകാലങ്ങളിൽ മെത്രാപ്പോലീത്തൻ ട്രസ്റ്റി തനിയെ ആയിരുന്നു വട്ടിപ്പണത്തിന്റെ പലിശ ഏറ്റുവാങ്ങിയിരുന്നത്. ആദ്യമായി കൂട്ടുട്രസ്റ്റിമാർ നിയമിതരാകുന്നത് 1869-ൽ ആണ്. അന്ന് വൈദിക - അയ്മേനി ട്രസ്റ്റികൾ അസോസിയേഷൻ യോഗത്താൽ തെരഞ്ഞെടുക്കപ്പെട്ടു.

ഇതുവരെ വൈദിക - അയ്മേനി ട്രസ്റ്റി പദവികൾ വഹിച്ചിരുന്നവർ ഇവരാണ്.

**വൈദിക ട്രസ്റ്റി**

1869 ഒക്ടോബർ 21-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് പാലക്കു

ന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ യോഗത്തിൽ മലങ്കരസഭ യുടെ ആദ്യ വൈദിക ട്രസ്റ്റിയായി താഴത്ത് ചാക്കോ ചാണ്ടപ്പിള്ള കത്ത നാർ തെരഞ്ഞെടുക്കപ്പെട്ടു.

1886 സെപ്റ്റംബർ 11 മുതൽ 13 വരെ മലങ്കര മെത്രാപ്പോലീത്താ പുലി ക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പഞ്ചമൻ മെത്രാപ്പോലീത്താ യുടെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസെമിനാരിയിൽ കൂടിയ അസോ സിയേഷൻ യോഗം വൈദികട്രസ്റ്റി സ്ഥാനത്തേക്ക് കോനാട്ട് കോര യോഹന്നാൻ മല്പാനെ തിരഞ്ഞെടുത്തു.

1895 നവംബർ 21 മുതൽ 23 വരെ മാർ ദീവന്നാസ്യോസ് പഞ്ചമന്റെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസെമിനാരിയിൽ കൂടിയ അസോസി യേഷൻ യോഗം കോനാട്ട് കോര മാത്തൻ മല്പാനെ വൈദികട്രസ്റ്റിയായി തെരഞ്ഞെടുത്തു. 1890 മേടം 5-ന് കോനാട്ട് കോര യോഹന്നാൻ മല്പാന്റെ 40-ാം ശ്രാദ്ധദിനത്തിൽ മാർ ദീവന്നാസ്യോസ് പഞ്ചമൻ, കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാ നിയോസ് എന്നിവരുടെ സാന്നിദ്ധ്യത്തിൽ മാത്തൻ മല്പാന് മലങ്കര മല്പാൻ സ്ഥാനം നൽകി. അതിനുശേഷം കുറച്ചുകാലം അങ്കമാലി ഭദ്രാസന വികാരി ജനറാൾ ആയി പ്രവർത്തിച്ചു. 1888-ൽ വൈദിക വിദ്യാഭ്യാസം ലക്ഷ്യമാക്കി 'ത്രീസയ് ശുബഹോ' എന്ന സമൂഹം സ്ഥാപിച്ചു. അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അബ്ദു ള്ളാ ദ്വിതീയൻ ബാവായുടെ ആഗമനത്തെത്തുടർന്നുണ്ടായ സഭാ ഭിന്നതയിൽ പ. ദീവന്നാസ്യോസ് (വട്ടശ്ശേരിൽ) മെത്രാപ്പോലീത്തായെ ഉപേക്ഷിച്ച് പാത്രിയർക്കീസ് പക്ഷത്ത് ചേർന്നതിനെ തുടർന്ന് അദ്ദേ ഹത്തെ വൈദിക ട്രസ്റ്റി സ്ഥാനത്തു നിന്നു നീക്കം ചെയ്തു. 1927 നവംബർ 8-ന് അന്തരിച്ച ഇദ്ദേഹത്തെ പാമ്പാക്കുട സെന്റ് ജോൺസ് വലിയപള്ളിയിൽ കബറടക്കി.

1911 സെപ്റ്റംബർ 7-ന് കോട്ടയം എം. ഡി. സെമിനാരിയിൽ വട്ടശ്ശേരിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ മാത്തൻ മല്പാനെ നീക്കം ചെയ്തതിനെ തുട ർന്ന് ഒഴിവുണ്ടായ വൈദിക ട്രസ്റ്റി സ്ഥാനത്തേ ക്ക് പാലപ്പള്ളിൽ മാണി പൗലോസ് കത്തനാരെ തെരഞ്ഞെടുത്തു. 1955 ഡിസംബർ 25-ന് നിദ്ര പ്രാപിച്ച പൗലോസ് കത്തനാരെ പാമ്പാക്കുട ചെറിയപള്ളിയിൽ തന്നെ കബറടക്കി.



**ഫാ. മാണി പൗലൂസ് പാലപ്പിള്ളിൽ**

1958 ഡിസംബർ 26-ന് പുത്തൻകാവ് സെന്റ് മേരീസ് പള്ളിയിൽ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ മണലിൽ യാക്കോബ് കത്തനാരെ ട്രസ്റ്റിയായി തെരഞ്ഞെടുത്തു. 1925 മുതൽ 34 വരെ പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ സെക്രട്ടറിയായി പ്രവർത്തിച്ചു. വൈദികട്രസ്റ്റി ആയും വൈദിക ട്രസ്റ്റി അല്ലാതെയും വട്ടിപ്പണത്തിന്റെ പലിശ ഏറ്റുവാങ്ങുവാൻ അദ്ദേഹത്തിന് ഭാഗ്യം സിദ്ധിച്ചു. വൈദികട്രസ്റ്റി സ്ഥാനത്തിന് നിശ്ചിത കാലാവധി വേണമെന്നുള്ള കീഴ്‌വഴക്കം സൃഷ്ടിക്കുന്നതിനായി 1965-ൽ സ്ഥാനം രാജിവച്ചു. മേൽപട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടെങ്കിലും സ്ഥാനം നിരാകരിച്ചു. 1939 മുതൽ മരണം വരെ മാനേജിംഗ് കമ്മറ്റി അംഗമായി പ്രവർത്തിച്ചു. 1993 ജനുവരി 17-ന് നിദ്ര പ്രാപിച്ചു. മാന്തുരുത്തേൽ മാർ യൂഹാനോൻ പള്ളിയിൽ കബറടക്കി.

1965 ഡിസംബർ 28-ന് ഔഗേൻ പ്രഥമൻ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ കോട്ടയം എം. ഡി. സെമിനാരി അസോസിയേഷനിൽ തെങ്ങുംതോട്ടത്തിൽ റ്റി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പായെ



ഫാ. ജേക്കബ് മണലിൽ



തെങ്ങുംതോട്ടത്തിൽ റ്റി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പാ



ഫാ. ഏബ്രഹാം കോനാട്ട്



ഫാ. മത്തായി നൂറനാൽ



ഫാ. ഡോ. ഒ. തോമസ്



ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് (വൈദികട്രസ്റ്റി)

വൈദികട്രസ്റ്റിയായി തെരഞ്ഞെടുത്തു. മലങ്കര മെത്രാപ്പോലീത്തായുടെ വലങ്കൈ ആയി നിന്ന് കേസുകളിൽ ഉലഞ്ഞ സഭാനൗകയെ സത്യത്തിന്റെ തുറമുഖത്തെത്തിക്കുന്നതിന് അദ്ദേഹം നേതൃത്വം നൽകി. 1984 ഒക്ടോബർ 30-ന് നിദ്ര പ്രാപിച്ചു.

1982 ഡിസംബർ 28-ന് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ അദ്ധ്യക്ഷതയിൽ തിരുവല്ല എം. ജി. എം. സ്കൂളിൽ നടന്ന അസോസിയേഷൻ കോനാട്ട് അബ്രഹാം മല്പാനെ വൈദികട്രസ്റ്റിയായി തെരഞ്ഞെടുത്തു. 1908 മാർച്ച് 30-ന് ജനിച്ച അബ്രഹാം മല്പാൻ മുൻ വൈദികട്രസ്റ്റി കോനാട്ട് മാത്തൻ കോർഎപ്പിസ്കോപ്പായുടെ പുത്രനാണ്. ഔഗേൻബാവായുടെ ശിഷ്യനായിരുന്നു ഇദ്ദേഹം. 1963 ജൂലൈ 3-ന് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ ദേവലോകം ചാപ്പലിൽ വച്ച് മലങ്കര മല്പാനാക്കി. ദീർഘകാലം പാമ്പാക്കുട പഞ്ചായത്ത് പ്രസിഡന്റായിരുന്നു. 1987 മാർച്ച് 2-ന് നിദ്ര പ്രാപിച്ചു. പാമ്പാക്കുട സെന്റ് ജോൺസ് വലിയ പള്ളിയിൽ സംസ്ക്കരിച്ചു.

1987 ഡിസംബർ 29-ന് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ കോട്ടയം എം. ഡി. സെമിനാരി അസോസിയേഷനിൽ ഫാ. മത്തായി നൂറനാലിനെ വൈദികട്രസ്റ്റിയായി തെരഞ്ഞെടുത്തു. വൈദികട്രസ്റ്റി സ്ഥാനത്തേക്ക് അന്നാണ് ആദ്യമായി തെരഞ്ഞെടുപ്പ് നടന്നത്. ഫാ. മത്തായി നൂറനാൽ, ഫാ. സി. വി. ജോർജ് കോർ എപ്പിസ്കോപ്പാ, ഫാ. ജോർജ് സഖറിയാ കോർഎപ്പിസ്കോപ്പാ, ഫാ. മത്തായി വിളനിലം തുടങ്ങിയ വൈദികർ മത്സരിച്ച തെരഞ്ഞെടുപ്പിൽ മൂന്നാം റൗണ്ടിൽ 1006 വോട്ടുകൾ നേടി ഫാ. മത്തായി നൂറനാൽ വിജയിച്ചു. 2002 നവം. 29-ന് നിദ്ര പ്രാപിച്ചു. സുൽത്താൻ ബത്തേരി സെന്റ് മേരീസ് പള്ളിയിൽ സംസ്ക്കരിച്ചു.

2004 ജൂൺ 10-ന് പരുമല സെമിനാരിയിൽ വച്ച് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ യോഗം ഫാ. ഡോ. ഒ. തോമസിനെ വൈദികട്രസ്റ്റിയായി തെരഞ്ഞെടുത്തു. 3117 അംഗങ്ങൾ പങ്കെടുത്ത അസോസിയേഷനിൽ 1552 ഒന്നാം വോട്ട് കരസ്ഥമാക്കി. എന്നാൽ വിജയിക്കാൻ ഇത് അപര്യാപ്തമായതിനാൽ രണ്ടാം വോട്ടും കൂടി പരിഗണിച്ച് അദ്ദേഹത്തെ വിജയിയായി പ്രഖ്യാപിച്ചു. ഫാ. ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പാ, ഫാ. അലക്സാണ്ടർ വൈദ്യൻ കോർഎപ്പിസ്കോപ്പാ തുടങ്ങിയവരായിരുന്നു മൽസരരംഗത്തെ മറ്റു പ്രമുഖർ. ഇപ്പോൾ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് ആണ് വൈദിക ട്രസ്റ്റി.

### അവൈദിക ട്രസ്റ്റി

1869 ഒക്ടോബർ 21-ന് പഴയസെമിനാരിയിൽ കൂടിയ അസോസിയേഷൻ അവൈദിക ട്രസ്റ്റിയായി കുളങ്ങര ഇട്ടിച്ചൻ പൈലിയെ തെരഞ്ഞെടുത്തു. 1886 സെപ്റ്റംബർ 11-13 തീയതികളിൽ നടന്ന അസോസിയേഷൻ അയ്മേനി ട്രസ്റ്റിയായി കുന്നുംപുറത്ത് കോര ഉലഹന്നാനെ തിരഞ്ഞെടുത്തു. ഉലഹന്നാന്റെ നിര്യാണത്തെത്തുടർന്ന് 1901 ഏപ്രിൽ 24, 25 തീയതികളിൽ കോട്ടയം പഴയ സെമിനാരിയിൽ മാർ ദീവന്നാസ്യോസ് പഞ്ചമന്റെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ കുന്നുംപുറത്ത് കോര കുര്യനെ (സി. ജെ കുര്യൻ) തെരഞ്ഞെടുത്തു. അദ്ദേഹം വൈദികട്രസ്റ്റി മാത്തൻ മല്പാനോടൊപ്പം പാത്രിയർക്കീസ് പക്ഷത്തേക്ക് പോയതിനെത്തുടർന്ന് 1911 സെപ്റ്റംബർ 7-ന് കൂടിയ അസോസിയേഷൻ ചിറക്കടവിൽ കോര കൊച്ചുകോരുളയെ ട്രസ്റ്റിയായി തെരഞ്ഞെടുത്തു. 1931 ജൂലൈ 10-ന് മാർ ദീവന്നാസ്യോസ് ആറാമന്റെ അദ്ധ്യക്ഷതയിൽ പഴയസെമിനാരിയിൽ കൂടിയ അസോസിയേഷൻ യോഗം ഇ. ഐ. ജോസഫ് എറികാട്ടിനെ ട്രസ്റ്റിയായി തെരഞ്ഞെടുത്തു. 1958 ഡിസംബർ 26 ന് പുത്തൻകാവ് പള്ളിയിൽ കൂടിയ അസോസിയേഷൻ ട്രസ്റ്റിയായി ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമിനെയും 1980 മെയ് 1-ന് കോട്ടയം എം. ഡി. സെമിനാരിയിൽ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം ട്രസ്റ്റിയായി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കരയെയും തെരഞ്ഞെടുത്തു. ഇപ്പോൾ മുത്തൂറ്റ് എം. ജി. ജോർജ്ജാണ് ട്രസ്റ്റി.

*(സഭാചരിത്ര ഗവേഷകനായ വിപിൻ കെ. വർഗീസിന്റെ ലേഖനത്തോട് കടപ്പാട്)*



**എ. എം. വർക്കി**
**(മുൻ സമുദായ സെക്രട്ടറി)**



**കുര്യൻ ഏബ്രഹാം ഉപ്പൂട്ടിൽ**
**(മുൻ അൽമായട്രസ്റ്റി)**



**എം. ജി. ജോർജ്ജ് മുത്തൂറ്റ്**
**(അൽമായട്രസ്റ്റി)**

# 19

# സെക്രട്ടറിമാർ

കഴിഞ്ഞ 60 വർഷത്തിനിടയിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പ. ബാവാമാരോടൊപ്പം സഭാഭരണത്തിൽ സവിശേഷമായ ശ്രദ്ധ ചെലുത്തിയ മെത്രാപ്പോലീത്താമാരും വിഭിന്ന കഴിവുകൾ ഉള്ള സെക്രട്ടറിമാരായ എ. എം. വർക്കി, എം. സി. കുറിയാക്കോസ് റമ്പാൻ, ഇ. ജെ. ജോസഫ്, പി. സി. ഏബ്രഹാം, പോൾ മത്തായി, എം. റ്റി. പോൾ, ഏ. കെ. തോമസ്, ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ഡോ. ജോർജ്ജ് ജോസഫ് എന്നിവർ ചെയ്തതും ചെയ്തുകൊണ്ടിരിക്കുന്നതുമായ സേവനങ്ങൾ വിലപ്പെട്ടതാണ്. സഭാക്കേസുകളും സാമ്പത്തിക പ്രശ്നങ്ങളും മലങ്കരസഭയെ വല്ലാതെ അലട്ടിക്കൊണ്ടിരുന്ന ആയിരത്തിത്തൊള്ളായിരത്തി നാല്പതുകളിലും അൻപതുകളിലും സഭാ സെക്രട്ടറി എന്ന നിലയിൽ തന്റെ കഴിവുകളും സ്വന്തം ധനകാര്യ സ്ഥാപനത്തിലെ പണവും എല്ലാം സഭയുടെ വിവിധ ആവശ്യങ്ങൾക്കുവേണ്ടി കണ്ണുമടച്ചു ചെലവഴിച്ച പ്രതിജ്ഞാബദ്ധനായ ഒരു സമുന്നത നേതാവാണ് പ്രായസഹജമായ ക്ഷീണം മൂലം വിശ്രമജീവിതം നയിക്കുന്ന എറികാട്ട് ഇ. ജെ. ജോസഫ് (ബേബി). സഭാസേവന പാരമ്പര്യം തന്റെ പിതാവും സഭാ ട്രസ്റ്റിയുമായിരുന്ന എറികാട്ടു കുഞ്ചപ്പനിൽ നിന്നു ലഭിച്ചതാണ്. നിയമബിരുദധാരിയാകയാൽ സമുദായക്കേസിന്റെ ഉള്ളുകള്ളികൾ എല്ലാം ബേബിക്കു നിശ്ചയമാണ്. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ, ഔഗേൻ പ്രഥമൻ, മാത്യൂസ് പ്രഥമൻ എന്നീ ബാവാമാരുടെ പ്രധാന ഉപദേശകരിൽ ഒരാളായിരുന്നു ഇ. ജെ. ജോസഫ്.

രണ്ടു ലക്ഷത്തിൽപരം രൂപ ചെലവാക്കി താഴത്തങ്ങാടി മാർ ബസ്സേലിയോസ് പള്ളി പണിയിച്ചത് ഇ. ജെ. ജോസഫ് ആണ്. മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ് എന്നിവരുടെ നാമത്തിൽ സ്ഥാപിച്ച മനോ



**മുൻ സഭാ മാനേജിംഗ് കമ്മിറ്റിയംഗം ബേബി അലക്സ്, കെ. വി. മാമ്മൻ എന്നിവർ ഇ. ജെ. ജോസഫിനെ സന്ദർശിച്ചപ്പോൾ**


ഇ. ജെ. ജോസഫ്


പി. സി. ഏബ്രഹാം


പോൾ മത്തായി


എം. റ്റി. പോൾ


എ. കെ. തോമസ്


ഡോ. അലക്സാണ്ടർ കാരയ്ക്കൽ


ഡോ. ജോർജ് ജോസഫ് (അസോസിയേഷൻ സെക്രട്ടറി)

ഹരമായ ഈ പള്ളിയുടെ കൂദാശ 1960 ജനുവരി ഒന്നിനു പ. ഗീവറു ഗീസ് രണ്ടാമൻ ബാവായാണ് നിർവഹിച്ചത്. ഇ. ജെ. ജോസഫിന്റെ ആത്മാർത്ഥത നിറഞ്ഞ സഭാസേവനത്തിന്റെ ഒരു പ്രതീകം കൂടിയാണ് ഈ പള്ളി.

സഭയുടെ ഔദ്യോഗികരംഗത്തു നിന്നു റിട്ടയർ ചെയ്തശേഷവും പലപ്പോഴും സഭാനേതൃത്വത്തിനു പല ഉപദേശങ്ങൾ നൽകാനിടയായ തിൽ തനിക്കു വളരെ സന്തോഷമുണ്ടെന്ന് കോട്ടയം നഗരസഭയുടെ മുൻ ചെയർമാനും സഭാ മാനേജിംഗ് കമ്മിറ്റി മുൻ അംഗവുമായ എരുത്തി ക്കൽ ബേബി അലക്സും ഞാനും ഇ. ജെ. ജോസഫിനെ രണ്ടു മാസം മുമ്പ് സന്ദർശിച്ചു സംഭാഷണം നടത്തിയപ്പോൾ ഞങ്ങളോടു പറയുക യുണ്ടായി. ജീവിത സായാഹ്നത്തിലും സഭയുടെ ഉയർച്ച മാത്രമാണ് അദ്ദേ ഹത്തിന്റെ മനസ്സിൽ നിറഞ്ഞു നിൽക്കുന്നതെന്നും സംഭാഷണമദ്ധ്യേ ഞങ്ങൾക്കു ബോദ്ധ്യപ്പെട്ടു.

### പി. എൻ നൈനാൻ

ദേവലോകം കാതോലിക്കേറ്റ് ഓഫീസിൽ അര നൂറ്റാണ്ടോളം ഡപ്യൂട്ടി സെക്രട്ടറി സ്ഥാനം അലങ്കരിച്ചത് തികഞ്ഞ സഭാസ്നേഹിയും നില യ്ക്കൽ പള്ളി ഇടവകാംഗവും കുശാഗ്രബുദ്ധിയുമായിരുന്ന പുതുപ്പള്ളി



പന്തലമുറിയിൽ പി. എൻ. നൈനാനായിരുന്നു. കോട്ടയം എം. ടി. ഹൈസ്കൂൾ അധ്യാപകനായി ജീവിതം ആരംഭിച്ച അദ്ദേഹം പിന്നീട് ആലുവാ മഹിളാലയം ഹൈസ്കൂൾ സ്റ്റാഫിൽ ജോലി സ്വീകരിച്ചശേഷം ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവാ ഹൈസ്കൂൾ ശമ്പളം നൽകാമെന്നു പറഞ്ഞ് അദ്ദേഹത്തെ കാതോലിക്കേറ്റ് ഓഫീസിലെ ജോലിക്കു ക്ഷണിക്കുകയാണുണ്ടായത്. ആദ്യം ക്ഷണം സ്വീകരിച്ചില്ല. തുടർന്ന് ബാവാ ഒരാളെ അയച്ചു വീണ്ടും ക്ഷണിച്ചു. അപ്പോൾ അദ്ദേഹം തീരുമാനം എടുക്കാനായി വേദപുസ്തകം തുറന്ന് എടുത്തു വായിച്ച ഭാഗം ശൗലിനെ ദമസ്ക്കോസിൽ വച്ചു യേശുക്രിസ്തു വിളിക്കുന്ന സംഭവമായിരുന്നു. തുടർന്ന് അദ്ദേഹം മഹിളാലയം വിട്ട് ദേവലോകം അരമനയിൽ എത്തുകയാണുണ്ടായത്.

സഭാഭരണ കാര്യങ്ങളിലും കേസു കാര്യങ്ങളിലും നല്ല അവഗാഹമുണ്ടായിരുന്ന പി. എൻ. നൈനാനു പ്രായോഗികമായി സെക്രട്ടറിയേക്കാൾ ഉന്നത സ്ഥാനമായിരുന്നു ഓഫീസിൽ ഉണ്ടായിരുന്നത്. അദ്ദേഹത്തിന്റെ തീരുമാനങ്ങൾ സാധാരണഗതിയിൽ ചോദ്യം ചെയ്യപ്പെട്ടിരുന്നില്ല. 1958-ൽ കൈ മാറിയ സഭാസമാധാന പുനഃസ്ഥാപന വ്യവസ്ഥയിൽ പാത്രിയർക്കീസിനെ സ്വീകരിക്കുന്നത് "ഭരണഘടനയ്ക്കു വിധേയമായിട്ടാണ്" എന്ന വാക്കുകൾ ചേർത്തത് പി. എൻ. നൈനാനും, വട്ടക്കുന്നേൽ ചെറിയാൻ വക്കീലും കൂടിയാണ്.

## മാനേജർമാർ പ്രൈവറ്റ് സെക്രട്ടറിമാർ

ഫാ. റ്റി. സി. ജേക്കബ്, ഫാ. ഡോ. പി. സി. ഈപ്പൻ, ഫാ. ടി. ജി സഖറിയാ, ടി. വി. ജോർജ് നെടുമാവ് (പിന്നീട് വൈദികൻ) എന്നിവർ ദേവലോകത്ത് ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ അടുത്തു നിന്ന് നല്ല സേവനം ചെയ്തവരാണ്. ഗീവറുഗീസ് രണ്ടാമൻ ബാവാ കാലം ചെയ്ത ശേഷവും ഔഗേൻ ബാവായുടെ പ്രത്യേക നിർദ്ദേശപ്രകാരം സെക്രട്ടറി ഫാ. കെ. വി. ജോസഫിനൊപ്പം (ഇപ്പോൾ റമ്പാൻ) ഫാ. റ്റി. സി. ജേക്കബും, ഫാ. ടി. ജി. സഖറിയായും സേവനം തുടർന്നു. 1975-ൽ സ്ഥാനാരോഹണം ചെയ്ത മാത്യൂസ് പ്രഥമൻ ബാവായുടെ സെക്രട്ടറിമാരായി ഫാ. ജോർജ് കോശി (അമേരിക്ക), ഫാ. സഖറിയ പേരങ്ങാട്ട് (പിന്നീട് ഔഗേൻ മാർ ദീവന്നാസ്യോസ്), ഫാ. പി. ജെ. ജോസഫ് എന്നിവർ സേവനം അനുഷ്ഠിച്ചു. മാത്യൂസ് ദ്വിതീയൻ ബാവായുടെ സെക്രട്ടറിയായിരുന്നത് ഫാ. സാം കുട്ടമ്പേരൂർ ആയിരുന്നു. ഇപ്പോഴത്തെ പ. ദിദിമോസ് ഒന്നാമൻ ബാവായുടെ സെക്രട്ടറി സെമിനാരി

പ്രൊഫസർ കൂടിയായ ഫാ. ഡോ. സാബു കുര്യാക്കോസാണ്. നിയുക്ത ബാവായുടെ സെക്രട്ടറിയായി ഫാ. ഇ. എം. ഫിലിപ്പ് പ്രവർത്തിക്കുന്നു.

### ഒ. എ. മാത്യു



പരീക്ഷാ കമ്മീഷണറായിരുന്നു റിട്ടയർ ചെയ്ത ശേഷം പള്ളം ഒറ്റത്തൈക്കൽ ഒ. എ. മാത്യു ദീർഘ കാലം കാതോലിക്കേറ്റ് ഓഫീസിൽ ഡപ്യൂട്ടി സെക്ര ട്ടറിയായി സേവനം അനുഷ്ഠിച്ചു. ഒരു വിദ്യാഭ്യാസ വിദഗ്ധനായിരുന്ന മാത്യു സഭവക കോളജുകളുടെ നടത്തിപ്പിൽ വേണ്ട ഉപദേശങ്ങൾ നൽകിയിരുന്നു.

### കെ. സി. മാത്യു

നാഷണൽ എംപ്ലോയ്മെന്റ് സർവ്വീസിൽ നിന്നു റിട്ടയർ ചെയ്ത ശേഷം 1991 മുതൽ ദേവലോകം കാതോലിക്കേറ്റ് ഓഫീസിൽ ഡെപ്യൂട്ടി സെക്രട്ടറിയായി സമർപ്പണത്തോടെ നല്ല സേവനം അനുഷ്ഠിച്ച കെ. സി. മാത്യു (എരുമത്താനത്ത്, പാത്താമുട്ടം) ഏതാനും മാസങ്ങൾക്കു മുമ്പ് അന്തരിച്ചു. ഇപ്പോൾ കുറിച്ചി സ്വദേശിയായ ജോൺ മത്തായി പകരം നിയമിതനായിട്ടുണ്ട്. കഴിഞ്ഞ അര നൂറ്റാണ്ടിനിടയിൽ വിവിധ കാലഘട്ടങ്ങളിൽ റവ. ഡോ. എൻ. ജെ. തോമസ് റമ്പാൻ, ഫാ. ജോൺ ചിറയിൽ, തെയോഫോറസ് റമ്പാൻ കോർഎപ്പിസ്കോപ്പാ (സുന്നഹ ദോസ് ഓഫീസ് സെക്രട്ടറി), കെ. സി. ജോസഫ് റമ്പാൻ, ക്രിസ്റ്റഫോറസ് റമ്പാൻ മുതലായവരും ദേവലോകം അരമനയിൽ പല തലങ്ങളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഇപ്പോൾ കോഴഞ്ചേരി സ്വദേശിയായ ഗീവ റുഗീസ് റമ്പാനാണ് അരമന മാനേജർ.

സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ ഇരുപതാം നൂറ്റാണ്ടിലെ നവോ ത്ഥാന നായകനായിരുന്ന ഫാ. കെ. ഡേവിഡിനു ശേഷം വാകത്താനം ചിറത്തലാട്ടു സി. വി. ജോർജ് കോർഎപ്പിസ്കോപ്പാ ഡയറക്ടർ ജനറ ലായി പ്രശസ്ത സേവനം അനുഷ്ഠിച്ചശേഷം കടന്നുപോയി. പിന്നീട് ഫാ. ഡോ. ടി. ജെ. ജോഷ്വ ഡയറക്ടർ ജനറലായും റിട്ട. ഹെഡ്മാസ്റ്റർ സി. യു. മാത്യു ഓഫീസ് മാനേജരായും മികച്ച സേവനം നടത്തി. ഇപ്പോൾ ഫാ. ഡോ. ഒ. തോമസാണ് ഡയറക്ടർ ജനറൽ.

### പ്രൊഫ. ഇ. ജെ. ജോൺ

2009 നവംബർ ഒന്നിനു നിര്യാതനായ പ്രൊഫ. ഇ. ജെ. ജോൺ ഇല ഞ്ഞിക്കൽ കാൽ നൂറ്റാണ്ടിലധികം ദേവലോകം കാതോലിക്കേറ്റ് ഓഫീ സിൽ വിവിധ നിലകളിൽ ശ്രദ്ധേയമായ സേവനം അനുഷ്ഠിച്ച ഒരു ഉന്നത വ്യക്തിയായിരുന്നു. ഗോരഖ്പൂർ സെന്റ് ആൻഡ്രൂസ് പോസ്റ്റ്

ഗ്രാജുവേറ്റ് കോളജിൽ വൈസ് പ്രിൻസിപ്പലും പോസ്റ്റ് ഗ്രാജുവേറ്റ് രസതന്ത്ര വിഭാഗത്തിന്റെ തലവനുമായി പ്രവർത്തിക്കുന്ന കാലത്ത് അദ്ദേഹത്തിന്റെ സേവനം പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ ആവശ്യപ്പെടുകയും അദ്ദേഹത്തെ കോട്ടയം ബസ്സേലിയോസ് കോളജിന്റെ പ്രിൻസിപ്പലായി നിയമിക്കുകയും ചെയ്തു. ആറു വർഷം പ്രിൻസിപ്പലായിരുന്ന ശേഷമാണ് സഭാ ഓഫീസിൽ സേവനത്തിന് എത്തിയത്.

**പ്രൊഫ. ഇ. ജെ. ജോൺ**

മഹാത്മാഗാന്ധി സർവ്വകലാശാലയുടെ പ്രഥമ സിൻഡിക്കേറ്റ് അംഗം, ഇന്റർ ചർച്ച് എഡ്യുക്കേഷൻ കൗൺസിൽ എക്സിക്യൂട്ടീവ് അംഗം, തിയോളജിക്കൽ സെമിനാരി ഗവേണിംഗ് ബോർഡ് അംഗം, എം. ആർ. എഫ്. എഡ്യുക്കേഷൻ കൺസൾട്ടന്റ്, അടൂർ സെന്റ് സിറിൾസ് കോളജ് ഗവേണിംഗ് ബോർഡ് അംഗം, പീരുമേട് മാർ ബസേലിയോസ് ക്രിസ്ത്യൻ കോളജ് ഓഫ് എൻജിനീയറിംഗ് ആൻഡ് ടെക്നോളജി ഗവേണിംഗ് ബോർഡ് അംഗം എന്നീ നിലകളിലും അദ്ദേഹം പ്രവർത്തിച്ചിരുന്നു.

1982 മുതൽ ഏഴു പ്രാവശ്യം തുടർച്ചയായി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ചുക്കാൻ പിടിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഇലക്ഷൻ കോർഡിനേറ്ററായും റിട്ടേണിംഗ് ഓഫീസറായും, ചീഫ് ഇലക്ഷൻ ഓഫീസറായും പ്രവർത്തിച്ചു. പബ്ലിക് റിലേഷൻസ് ഓഫീസറായും ഡെപ്യൂട്ടി സെക്രട്ടറിയായും പതിനാലു വർഷം സേവനം അനുഷ്ഠിച്ചു.

മലങ്കര ഓർത്തഡോക്സ് ചർച്ച് ഡവലപ്മെന്റ് ഫണ്ട് കോർഡിനേറ്റർ, മലങ്കര ഓർത്തഡോക്സ് സഭ നാഷനൽ അഫേഴ്സ് കമ്മറ്റി കൺവീനർ, മലങ്കരസഭാ വിവാഹ സഹായ പദ്ധതി കമ്മറ്റി മെമ്പർ, ഭവന സഹായ പദ്ധതി കമ്മറ്റി മെമ്പർ, വൈദിക ക്ഷേമ പദ്ധതി അംഗം, ഹ്യൂമൻ റിസോഴ്സസ് ഡവലപ്മെന്റ് ഇൻസ്റ്റിറ്റ്യൂട്ട് ഗവേണിംഗ് ബോർഡ് അംഗം, വർക്കിംഗ് കമ്മറ്റി, മാനേജിംഗ് കമ്മറ്റി, പരുമല സെമിനാരി കൗൺസിൽ തുടങ്ങി ഒട്ടു വളരെ മേഖലകളിൽ പ്രവർത്തിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു.

**ഫാ. ഡോ. സാബു കുറിയാക്കോസ് (പ. കാതോലിക്കാബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി)**

# 20

# ദേവലോകം സന്ദർശിച്ചിട്ടുള്ള വിശിഷ്ടാതിഥികൾ

ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ 1929-ൽ കാതോലിക്കാ ആയതിനെ തുടർന്നും പിന്നീട് ദേവലോകത്തു താമസമാക്കിയ ശേഷവും ഒട്ടധികം പ്രശസ്ത വ്യക്തികൾ ബാവായെ സന്ദർശിച്ചിട്ടുണ്ട്. പിന്നീട് ഭരണം നടത്തിയ ബാവാമാരെയും പ്രശസ്താതിഥികൾ സന്ദർശിച്ചുകൊണ്ടാണിരുന്നത്. ഇന്നും ആ പാരമ്പര്യം അന്യൂനം തുടരുന്നു. സന്ദർശകരുടെ ഒരു ഭാഗിക ലിസ്റ്റാണു ചുവടെ ചേർക്കുന്നത്. 1929 ഡിസംബറിൽ ഇന്ത്യാ വൈസ്രോയിയായിരുന്ന ഇർവിൻ പ്രഭുവും പത്നിയും കോട്ടയത്തു വന്നപ്പോൾ കോട്ടയം മൂസാവരിയിൽ വച്ച് ബാവായും വട്ടശ്ശേരിൽ തിരുമേനിയും അവരെ സന്ദർശിച്ചു സംഭാഷണം നടത്തി. പിന്നീട് 1934-ൽ ബാവാ ഹോംസിൽ എത്തി പാത്രിയർക്കീസിനെ കണ്ട് സഭാ സമാധാന ചർച്ചകൾ നടത്തി. 1937-ൽ എഡിൻബറോ സമ്മേളനത്തിൽ പങ്കെടുത്തു. ബ്രിട്ടനിലെ പത്രങ്ങൾ ബാവായുടെ സന്ദർശനത്തെപ്പറ്റിയുള്ള വിശദമായ സചിത്ര റിപ്പോർട്ടുകൾ പ്രസിദ്ധപ്പെടുത്തി. 1951-ൽ ബോംബെയിൽ വച്ച് അവിടുത്തെ ഗവർണർ മഹാരാജ സിംഗുമായി സംഭാഷണം നടത്തി. 1956-ൽ എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസി കോട്ടയത്തു വന്നപ്പോൾ ഗവൺമെന്റ് ഹൗസിൽ വച്ച് കണ്ടു സംസാരിച്ചു. തുടർന്ന് പഴയസെമിനാരിയിൽ വച്ച് ബാവാതിരുമേനി ചക്രവർത്തിക്കു ഒരു വൻ സ്വീകരണം നൽകി.

തെരഞ്ഞെടുപ്പു പ്രചരണാർത്ഥം 1957 ഫെബ്രുവരി 3-നു കോട്ടയം എം. ഡി. സെമിനാരിയിൽ എത്തിയ പ്രഥമ ഇന്ത്യൻ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റുവിനെ സമുന്നത അതിഥിയായി ബാവാ സ്വീകരിച്ചു സംഭാഷണം നടത്തി. 1957 ഏപ്രിലിൽ അർമ്മീനിയൻ സഭാ ബിഷപ്പ് ടെറണിക് പൊളാഡിയൻ ബാവായെ സന്ദർശിച്ചു. ഒരാഴ്ച ദേവലോകത്ത് താമസിച്ചു. 1961-ൽ മന്നം ശതാഭിഷേക സമാപന സമ്മേളനത്തിൽ സംബന്ധിച്ച ബാവാ മന്നത്ത് പത്മനാഭന്റെ ആഗ്രഹപ്രകാരം തലയിൽ കൈവച്ച് അനുഗ്രഹിച്ചു.

ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ എക്യുമെനിക്കൽ പാത്രിയർക്കീസായിരുന്ന അത്തനഗോറസിന്റെ പ്രതിനിധി മിലീറ്റിയുടെ ബിഷപ്പ് ജയിംസ് 1958 ഫെബ്രുവരിയിൽ ദേവലോകത്തു വന്ന് ബാവായെ സന്ദർശിച്ചു. 1960 ഒക്ടോബറിൽ ഗവർണർ വി. വി. ഗിരിയെ ബാവാ തിരുവന

ന്തപുരത്ത് വച്ചു കണ്ടു സംഭാഷണം നടത്തി. ഗവർണർ ബാവായുടെ ബഹുമാനാർത്ഥം ഒരു ചായസൽക്കാരവും നൽകി. ഇ. ജെ. ഫിലിപ്പോസിന്റെ ശവസംസ്കാരത്തിൽ പങ്കെടുക്കാൻ 1961 മെയ് 5-നു ബാവാ തിരുവനന്തപുരത്ത് എത്തിയപ്പോൾ മുഖ്യമന്ത്രി പട്ടം താണുപിള്ള, മന്ത്രിമാർ എന്നിവരുമായി കുശലപ്രശ്നം നടത്തി.

ഡൽഹിയിൽ 1961 നവംബറിൽ നടന്ന സഭകളുടെ ലോക കൗൺസിലിൽ പങ്കെടുത്ത വിദേശ ഓർത്തഡോക്സ് സഭകളുടെ പല പ്രതിനിധികളും സമ്മേളനം കഴിഞ്ഞു കോട്ടയത്തു വച്ച് ബാവായെ കണ്ട് സംഭാഷണം നടത്തുകയും സമ്മാനങ്ങൾ നൽകുകയും ഉണ്ടായി. അവർക്കെല്ലാം സഭയുടെ വിവിധ ഭാഗങ്ങളിൽ വച്ച് സ്വീകരണങ്ങളും സമ്മാനങ്ങളും നൽകപ്പെട്ടു.

കൂടുതൽ സന്ദർശകരുടെ പേരും തീയതിയും ചുവടെ ചേർക്കുന്നു: കൽദായ മെത്രാപ്പോലീത്താ മാർ തോമ്മാ ധർമ്മോ 1952 ഡിസംബർ 16 -ന്. നാഗ്പൂർ ബിഷപ്പ് സിംഗർ 1952 ഡിസംബർ 16. ബേറൂട്ടിലെ അർമ്മീനിയൻ ബിഷപ്പ് ടിറാനിക് പൊളാഡിയൻ 1957 ഏപ്രിൽ 7. അർമ്മീനിയൻ സുപ്രീം കാതോലിക്കോസ് വസ്ഗൻ I 1963 നവംബർ 19. ജറുശലേമിലെ അർമ്മീനിയൻ പാത്രിയർക്കീസ് യെജിഷ് ഡർഡേറിയൻ 1963 നവം. 19. സിറിയൻ ഓർത്തഡോക്സ് സഭാ പാത്രിയർക്കീസ് യാക്കൂബ് മൂന്നാമൻ 1964 മെയ് 21. ചോട്ടാ നാഗ്പൂർ ആംഗ്ലിക്കൻ ബിഷപ്പ് ഡിൽബർ ഹാൻസ് 1964 നവംബർ 20. സ്വീഡിഷ് ആർച്ച് ബിഷപ്പ് ഹാൾ ടുഗ്രൻ 1967 ഡിസംബർ 6. റുമേനിയൻ പാത്രിയർക്കീസ് ജസ്റ്റിനിയൻ. കർദ്ദിനാൾ ജോസഫ് പാറേക്കാട്ടിൽ 1969 ജൂൺ 18. കോപ്റ്റിക് ബിഷപ്പ് അത്താനാസ്യോസ് 1973 സെപ്റ്റംബർ 13. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ 1973 ഒക്ടോബർ 23. റഷ്യൻ പാത്രിയർക്കീസ് പീമൻ 1977 ജനുവരി 25. ജോർജിയ കാതോലിക്കോസ് ഇലിയ II 1982 സെപ്റ്റംബർ 6. പോപ്പ് ജോൺ പോൾ II 1986 ഫെബ്രുവരി 8. കർണ്ണാടക മന്ത്രി എം. രഘുപതി 1987 ജൂൺ 23. റുമേനിയൻ പാത്രിയർക്കീസ് ടിയോട്ടിസ്റ്റ് 1989 ജനുവരി 7. ജർമ്മൻ സ്ഥാനപതി ഹാൻസ് ജോർജ്ജ് വീക്ക് 1992 ഡിസംബർ 3. കേന്ദ്രമന്ത്രി പി. എം. സെയ്ദ് 1993 ഏപ്രിൽ 6. കാന്റർബറി ആർച്ച് ബിഷപ്പ് ജോർജ്ജ് ലിയനാർഡ് കാരി 1995 ഫെഫ്രുവരി 18. അന്ത്യോഖ്യായിലെ സിറിയൻ കത്തോലിക്കാ പാത്രിയർക്കീസ് ഇഗ്നേഷ്യസ് മൗസ ദാവൂദ് 1999 ഡിസംബർ 28. കോൺസ്റ്റാന്റിനോപ്പിളിലെ എക്യുമെനിക്കൽ പാത്രിയർക്കീസ് ബർത്തലോമിയ I 2000 നവംബർ 18. കർദ്ദിനാൾ വർക്കി വിതയത്തിൽ 2005 ഒക്ടോബർ 31. ഫീലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്താ 2005 ഒക്ടോബർ 31. സി. എസ്. ഐ. ബിഷപ്പ് സാം മാത്യു 2005 ഒക്ടോബർ 31. എൻ. എസ്. എസ്. ജനറൽ സെക്രട്ടറി പി.

കെ. നാരായണപ്പണിക്കർ ഒക്ടോബർ 31. സുപ്രീംകോടതി വക്കീൽ എഫ്. എസ്. നരിമാൻ എം. പി. 2005 ജനുവരി 20. സഭകളുടെ ലോക കൗൺസിൽ ജനറൽ സെക്രട്ടറി ഡോ. സാം കോബിയ 2007 ഫെഫ്രുവരി 19. അർമ്മീനിയൻ സുപ്രീം കാതോലിക്കാ കരേക്കിൻ II 2008 നവംബർ 5. എത്യോപ്യൻ പാത്രിയർക്കീസ് അബൂനാ പൗലോസ് 2008 ഡിസംബർ. ലെബനോനിലെ ഡപ്യൂട്ടി പ്രധാനമന്ത്രി അച്ച്ബാൾഡ് ലെഹൊല 2009 ഒക്ടോബർ 22.

ഇവരെ കൂടാതെ പല രാഷ്ട്രീയ നേതാക്കന്മാരും മന്ത്രിമാരും മറ്റും അതതവസരങ്ങളിൽ ദേവലോകത്ത് എത്തി ബാവാമാരെ സന്ദർശിച്ചു കൊണ്ടാണിരിക്കുന്നത് (പി. ആർ. ഒ. പ്രൊഫ. പി. സി. ഏലിയാസും, ഗവേഷകനായ വറുഗീസ് ജോൺ തോട്ടപ്പുഴയുമാണ് ഈ പട്ടിക തയ്യാറാക്കാൻ സഹായിച്ചത്).


പ്രൊഫ. പി. സി. ഏലിയാസ്


വർഗീസ് ജോൺ തോട്ടപ്പുഴ

## കോട്ടയ്ക്കൽ ബുക്സിന്റെ സഭാചരിത്ര – ജീവചരിത്ര ഗ്രന്ഥങ്ങൾ

| | | |
|---|---|---|
| 1. | ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും | 500 രൂപ |
| 2. | ഇലഞ്ഞിക്കൽ ജോൺ വക്കീൽ | 100 രൂപ |
| 3. | മലങ്കരസഭാ കേസുകളുടെ സമഗ്ര സമാഹാരം | 600 രൂപ |
| 4. | ഇന്ത്യൻ ഓർത്തഡോക്സ് സഭ - എ. ഡി. 52-2007 | 200 രൂപ |
| 5. | സഭാ തർക്കം - നീതിക്കു വേണ്ടിയുള്ള നീണ്ട നിയമയുദ്ധം | 60 രൂപ |
| 6. | ചിത്രമെഴുത്ത് കെ. എം. വറുഗീസിന്റെ ആത്മകഥ | 50 രൂപ |
| 7. | പാറേട്ടു മാർ ഈവാനിയോസ് | 50 രൂപ |
| 8. | പി. സി. കോരുത് | 30 രൂപ |
| 9. | സഭാകവി സി. പി. ചാണ്ടി | 50 രൂപ |
| 10. | രണ്ടായിരം വർഷം പിന്നിട്ട മലങ്കരസഭ | 100 രൂപ |
| 11. | മലങ്കരസഭയിലെ കാതോലിക്കാമാർ | 175 രൂപ |
| 12. | വട്ടശ്ശേരിൽ തിരുമേനി - മലങ്കരസഭയുടെ കോട്ട | 150 രൂപ |
| 13. | പ. ഔഗേൻ ബാവാ - കാതോലിക്കേറ്റിന്റെ കാവൽ ഭടൻ | 50 രൂപ |
| 14. | താബോറിലെ താപസവര്യൻ (പാമ്പാടി തിരുമേനി) | 60 രൂപ |
| 15. | ചേപ്പാട്ടു മാർ ദീവന്നാസ്യോസ് | 40 രൂപ |
| 16. | കാതോലിക്കാ ബാവാമാരുടെ കാലടികളിൽ | 30 രൂപ |
| 17. | മലങ്കര വർഗീസും ആനപ്പാപ്പിയും | 100 രൂപ |
| 18. | Indian Orthodox Church of St. Thomas | 400 രൂപ |
| 19. | ക്രിസ്തീയ ശതഗീതാഞ്ജലി (100 പാട്ടുകൾ) | 10 രൂപ |
| 20. | പഴയസെമിനാരി ചരിത്രം | 75 രൂപ |
| 21. | പുത്തൻകാവ് കൊച്ചുതിരുമേനി | 100 രൂപ |
| 22. | ഡോ. തോമസ് മാർ മക്കാറിയോസ് (ജീവചരിത്രം) | 250 രൂപ |
| 23. | പാമ്പാടി പി. സി. യോഹന്നാൻ റമ്പാച്ചൻ | 50 രൂപ |
| 24. | ബഥനി ആശ്രമവും റീത്തുപ്രസ്ഥാനവും | 150 രൂപ |
| 25. | റീത്തുപ്രസ്ഥാനത്തിന്റെ ഉദയവും അസ്തമയവും | 20 രൂപ |
| 26. | സഭാചരിത്ര വിജ്ഞാനകോശം | 500 രൂപ |
| 27. | സഭാവിജ്ഞാനകോശം | 300 രൂപ |

## **Books in English**

| | | |
|---|---|---|
| 28. | Pampadi Tirumani: The Holy Hermit of Tabor Hill | Rs. 60/- |
| 29. | Philipose Mar Theophilus | Rs. 30/- |
| 30. | Acta Indica | Rs. 200/- |